ക്രൈസ്തവ കാഹളം
സെപ്റ്റംബർ – ഒക്ടോബർ 2015

# കാരുണ്യസ്പർശവുമായി 85-ാം പുനരൈക്യവാർഷികം



1 ലക്ഷം പേർ അവയവദാനത്തിന്

85 ഹൃദയ ശസ്ത്രക്രിയ

3000 പേർക്ക് സൗജന്യ ഡയാലിസിസ്



## അഭിമുഖം



അവയവദാനം മഹാദാനം
ആർച്ചുബിഷപ്പ് തോമസ് മാർ കൂറിലോസ



85-ാം പിറന്നാളിൽ പുനരൈക്യത്തിന്റെ ജന്മഗൃഹത്തിലേക്ക്
ബിഷപ്പ് ഡോ. ഫിലിപ്പോസ് മാർ സ്തേഫാനോസ്



സഭാ ഐക്യത്തിന്റെയും പുനരൈക്യത്തിന്റെയും നാനാർത്ഥങ്ങൾ
റവ. ഡോ. കുര്യാക്കോസ് തടത്തിൽ



തിരുവല്ലാ അതിരൂപതയെ നയിച്ചവർ
റവ. ഫാ. ചെറിയാൻ താഴമൺ

# ആർച്ചുബിഷപ്
# ബനഡിക്ട് മാർ ഗ്രിഗോറിയോസ്



## 21–ാം ഓർമ്മപെരുന്നാൾ

ഒക്ടോബർ 10

ക്രൈസ്തവ കാഹളം

സെപ്റ്റംബർ-ഒക്ടോബർ 2015




**രക്ഷാധികാരി**
മോറാൻ മോർ ബസേലിയോസ്
കർദ്ദിനാൾ ക്ലീമീസ് കാതോലിക്കാബാവ

**സഹരക്ഷാധികാരി**
ബിഷപ്പ് സാമുവൽ മാർ ഐറേനിയോസ്

**പ്രിന്റർ ആന്റ് പബ്ലിഷർ**
റൈറ്റ് റവ. ജെയിംസ് പാറവിള
കോർ എപ്പിസ്കോപ്പാ

**എഡിറ്റർ**
റവ. ഫാ. ഡാനിയേൽ പൂവണ്ണത്തിൽ

**ചീഫ് എഡിറ്റർ**
റവ. ഫാ. ബോവസ് മാത്യു
ഫോൺ: 9447661943
bovasmathew@gmail.com

**പത്രാധിപ സമിതി**
റവ. ഡോ. ജോൺ കൊച്ചുതുണ്ടിൽ
റവ. ഡോ. ഗീവർഗ്ഗീസ് കുറ്റിയിൽ ഒ.ഐ.സി
റവ. ഡോ. വർഗീസ് നടുതല
റവ. ഫാ. വിൽസൺ തട്ടാരുതുണ്ടിൽ
ഡോ. തോമസ്കുട്ടി പനച്ചിക്കൽ
റവ. സി. ഡോ. ആർദ്ര എസ്.ഐ.സി.
റവ. സി. ഡോ. അഞ്ജലി തെരേസ് ഡി.എം.
ഡോ. ജിബി ഗീവർഗീസ്
പ്രൊഫ. ജോജു ജോൺ
ജോമി തോമസ്

**സർക്കുലേഷൻ മാനേജർ**
റവ. ഫാ. ജോബിൻ കറുകയിൽ
Mob: 8281459112

**കവർ & ലേഔട്ട്**
Fingraph, Trivandrum 5

**പ്രിന്റിംഗ്**
സെന്റ് മേരീസ് പ്രസ്, പട്ടം

**വിലാസം**
ക്രൈസ്തവ കാഹളം
സമന്വയ, പാസ്റ്ററൽ സെന്റർ
സെന്റ് മേരീസ് കാമ്പസ്
പട്ടം, തിരുവനന്തപുരം-4

# ഉള്ളടക്കം




# കട്ടൻചായയിൽ വീണ സഭാ ചരിത്രങ്ങൾ

മലങ്കരയിലെ പുത്തൻകൂർ സഭാചരിത്രത്തിൽ ധാരാളം കോടതി വ്യവഹാരങ്ങൾ നടന്നിട്ടുണ്ട്. അത് ഇപ്പോഴും നടക്കുന്നു. ഇതിനിടയിൽ രസകരമായ ധാരാളം കാര്യങ്ങൾ നടന്നതായി പറഞ്ഞു കേട്ടിട്ടുണ്ട്. അതിലൊന്ന് സഭയുടെ ചില പ്രധാനപ്പെട്ട രേഖകൾ കാലപ്പഴക്കം കൂടുതൽ കാണിക്കുവാൻ കട്ടൻചായയിൽ മുക്കി പേപ്പറിന്റെ നിറംമാറ്റി കോടതികളിൽ ഹാജരാക്കിയിട്ടുണ്ട് എന്നുള്ളതാണ്. ഏതായാലും ഇതിന്റെ സത്യാവസ്ഥ അറിയില്ല. ഒരു കാര്യം വ്യക്തമാണ്. പുതിയതായി മെനഞ്ഞുണ്ടാക്കിയ നവീനരേഖകൾ കട്ടൻ ചായയിൽ മുക്കി ഉണക്കി എടുത്താൽ അതു പഴയതുപോലെ തോന്നും. സമീപകാലത്ത് ചില രേഖകളും പുസ്തകങ്ങളും അവിടെയും ഇവിടെയുമായി പ്രസിദ്ധീകരിച്ചിട്ടുണ്ട്. പ്രതിപാദ്യവിഷയം ദൈവദാസൻ മാർ ഈവാനിയോസ് പിതാവും, പുനരൈക്യപ്രസ്ഥാനവും, ബഥനിയുമൊക്കെയാണ്. ഏറ്റവും പുതിയ കണ്ടുപിടുത്തം ബഥനി ആശ്രമം സ്ഥാപിച്ചത് മാർ ഈവാനിയോസ് അല്ല എന്നതാണ്. അദ്ദേഹം ആശ്രമത്തിൽ സ്വീകരിച്ച ശിഷ്യനാണ് സ്ഥാപകൻ എന്നുപോലും. മാർ ഈവാനിയോസ് തിരുമേനി മുണ്ടൻമല വിട്ടിറങ്ങുമ്പോൾ ഒന്നും എടുത്തുകൊണ്ടു പോകാതെ, ഈ ശിഷ്യൻ രാത്രി കാവൽ കിടന്നുവത്രേ. പക്ഷേ ചരിത്രം വേറൊന്ന്, അവിടം വിട്ടിറങ്ങുമ്പോൾ തന്റെ കൈയ്യിൽ കിടന്ന വാച്ച് കാവൽകിടന്ന ഈ ശിഷ്യന് നൽകിയെന്നതാണ്. സമാധാനം നഷ്ടപ്പെട്ട മലങ്കര സഭയിൽ നവീകരണത്തിന്റെ പാതവെട്ടി തുറക്കുവാൻ കത്തോലിക്കാ സഭയിലെ പോലെ ഒരു സന്ന്യാസസമൂഹത്തിനു രൂപം നൽകുവാൻ ആബോ ഗീവറുഗീസ് ആഗ്രഹിച്ചിരുന്നതും, അനേക വർഷം അതിനായി പ്രാർത്ഥിച്ചൊരുങ്ങിയതും ചരിത്രവും യാഥാർത്ഥ്യവും. ഇതിനിടയിൽ പുത്തൻകഥകളുമായി ഇറങ്ങുന്നവർ ചരിത്രം പരിശോധിക്കുന്നത് നന്നായിരിക്കും.

അടുത്ത കണ്ടുപിടുത്തം മലങ്കര പുനരൈക്യപ്രസ്ഥാനത്തിന്റെ സ്ഥാപകൻ ആർച്ചുബിഷപ്പ് മാർ ഈവാനിയോസ് അല്ല എന്നതാണ്. നമുക്കറിയാം കൂനൻകുരിശു സത്യത്തിനു ശേഷം രണ്ടായ സഭയെ ഒന്നിപ്പിക്കുവാൻ ധാരാളം പരിശ്രമങ്ങൾ നടന്നു. ഒന്നും ഫലം കാണാതെ പോയി. എന്നാൽ ഈ പരിശ്രമങ്ങളിൽ ഫലം കണ്ടത് 1930-ൽ നടന്ന മലങ്കര പുനരൈക്യ പ്രസ്ഥാനമാണ്. ഒറ്റപ്പെട്ട പുനരൈക്യങ്ങൾ ചിലയിടങ്ങളിൽ നടന്നിട്ടുണ്ട് എന്നല്ലാതെ സംഘാതമായ മുന്നേറ്റത്തിന് നേതൃത്വം കൊടുക്കുവാൻ മാർ ഈവാനിയോസ് തിരുമേനിക്കു മാത്രമാണ് കഴിഞ്ഞത്. ഒരു മെത്രാപ്പോലീത്ത, മെത്രാൻ, വൈദികൻ, ശെമ്മാശ്ശൻ, അൽമായൻ അങ്ങനെ അഞ്ചുപേരിൽ ആരംഭിച്ച് 85 വർഷങ്ങൾ കൊണ്ട് അഞ്ചുലക്ഷം പേരായി വളർന്ന ഒരു സഭൈക്യ പ്രസ്ഥാനം സാർവ്വത്രിക സഭാചരിത്രത്തിൽ തന്നെയില്ല. ഇംഗ്ലണ്ടിൽ ജോൺ ഹെൻട്രി ന്യൂമാന്റെ നേതൃത്വത്തിൽ വളർന്ന ഓക്സ്ഫോർഡ് മൂവ്മെന്റിനു പോലും ചില വ്യക്തികളെ പുനരൈക്യത്തിലേക്കു നയിച്ചുവെന്നല്ലാതെ ഒരു സഭാസമൂഹമായി വളരുവാൻ കഴിഞ്ഞില്ല. ഇതാണ് മാർ ഈവാനിയോസ് എന്ന ധിക്ഷണാശാലിയുടെ പ്രത്യേകത. ആ പ്രതിഭയെ വേണ്ട രീതിയിൽ എല്ലാവരും മനസ്സിലാക്കിയിരുന്നെങ്കിൽ കേരളത്തിലെ പുത്തൻകൂർ സമുദായ ചരിത്രം തന്നെ മറ്റൊന്നാകുമായിരുന്നു. ഇതൊക്കെ ചരിത്രമായി നമ്മുടെ മുന്നിൽ നിലനിൽക്കുമ്പോൾ കല്ലുവച്ച നുണകളുമായി വെറുതെ പുസ്തകങ്ങൾ അച്ചടിച്ച് ചിലർ കാശ് കളയുകയാണ്. ബഥനിയും പുനരൈക്യപ്രസ്ഥാനവും മാർ ഈവാനിയോസിന്റെ സ്വന്തമാണ്. അതിനു മറ്റ് സ്ഥാപകരോ സഹസ്ഥാപകരോ ഇല്ല. എല്ലാവരും മാർ ഈവാനിയോസ് എന്ന അപൂർവ്വ പ്രതിഭയുടെ സഹകാരികൾ മാത്രം. മറിച്ചെഴുതുന്ന ചരിത്രങ്ങൾക്ക് പഴമ കൈവരുവാൻ ഏറെ തേയില സംഭരിക്കേണ്ടിവരും. ചരിത്രത്തെ കട്ടൻ ചായയിൽ മുക്കുന്ന പരിപാടി ഇനിയെങ്കിലും നിർത്തുക. മാർ ഈവാനിയോസ് എന്ന സൂര്യതേജസ്സിനെ തിരിച്ചറിയുവാൻ ശ്രമിക്കുക.

**ഫാ. ബോവസ് മാത്യു**
ചീഫ് എഡിറ്റർ, 9447661943

# പിതൃമൊഴി



## സ്വയം നവീകരിച്ച് നിയോഗങ്ങളിൽ മുന്നേറാം

കഴിഞ്ഞ നൂറ്റാണ്ടിൽ സഭൈക്യരംഗത്ത് നടന്ന ഏറ്റവും വലിയ സംഭവമാണ് ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനിയുടെ നേതൃത്വത്തിൽ നടന്ന മലങ്കര പുനരൈക്യപ്രസ്ഥാനം. സത്യാമ്വേഷണത്തിന്റെയും, പ്രാർത്ഥനയുടെയും, ഉറച്ച ബോധ്യത്തിന്റെയും, സ്വാർത്ഥതയില്ലാത്ത ധീരതയുടെയും ബാക്കി പത്രമാണ് 1930-ൽ നടന്ന മലങ്കര പുനരൈക്യപ്രസ്ഥാനം. ദൈവാന്വേഷണം ദൈവദാസനെ കൊണ്ടെത്തിച്ചത് സാർവ്വത്രിക സഭാ കൂട്ടായ്മയുടെ നന്മകളിലേക്ക്. 85 വർഷങ്ങൾ പിന്നിടുമ്പോൾ മലങ്കര പുനരൈക്യ സംഭവത്തെ ദൈവഹിതം എന്നല്ലാതെ മറ്റൊരു വാക്കിലും വിശേഷിപ്പിക്കുവാൻ കഴിയില്ല. ചരിത്രം നമ്മെ അതിനാണ് പ്രേരിപ്പിക്കുന്നത്. ത്യജിക്കുന്നതും, ഒറ്റപ്പെടുന്നതും, നഷ്ടപ്പെടുന്നതും മനുഷ്യബുദ്ധിയിൽ മനസ്സിലാക്കുവാൻ പ്രയാസമാണ്. എന്നാൽ ദൈവ തിരുമുമ്പിൽ അതിനെല്ലാം പ്രതിഫലമുണ്ട്. മാർ ഈവാനിയോസ് തിരുമേനിയും പൂർവ്വീകരായ നമ്മുടെ വൈദികരും സമർപ്പിതരും മാതാപിതാക്കളും ഒരു കാലഘട്ടത്തിൽ അനുഭവിച്ച വേദനകളുടെ കാര്യം നാം മറക്കുന്നില്ല. ഇന്ന് നമ്മുടെ പുതിയ തലമുറ അനുഭവിക്കുന്ന നന്മകൾ വേദനകളുടെ സത്ഫലങ്ങളാണ്. യഹൂദ പാരമ്പര്യത്തിൽ ദൈവം അവരെ ഈജിപ്തിലെ അടിമത്തത്തിൽ നിന്ന് മോചിപ്പിച്ചതിന്റെ ഓർമ്മയിൽ പെസഹാ ആചരിക്കും. പൂർവ്വീകർ പുതിയ തലമുറക്ക് ദൈവം പ്രവർത്തിച്ച വലിയ കാര്യങ്ങൾ പറഞ്ഞുകൊടുക്കും. അതുപോലെ നമ്മുടെ പുതിയ തലമുറ മാർ ഈവാനിയോസ് തിരുമേനിയും കൂട്ടരും കടന്നുപോയ വേദനയുടെ കനൽവഴികൾ അറിയാതെ പോകരുത്. വലിയ ദൈവാലയങ്ങളും സ്ഥാപനങ്ങളും സംവിധാനങ്ങളുമെല്ലാം അവർക്ക് ലഭ്യമായിരിക്കുന്നു. ഓരോ ദിവസവും സഭയായി നമുക്കാവശ്യമായിരിക്കുന്നതെല്ലാം നൽകി ദൈവം നമ്മെ പരിപാലിക്കുന്ന അനുഭവം അവർ കൂടുതൽ ആഴത്തിൽ മനസ്സിലാക്കണം. പുതിയ ദൈവാലയങ്ങളിൽ നിൽക്കുമ്പോൾ ഓലമേഞ്ഞ, തല്ലി മെഴുകിയ തറയിൽ പത്തോ പതിനഞ്ചോ കുടുംബങ്ങൾ ദൈവസ്നേഹത്തിന്റെ സാക്ഷികളായി ജീവിച്ചതിന്റെ ചരിത്രം അവർ അറിയാതെ പോകരുത്. കാർഷെഡിൽ ആരംഭിച്ച പൂനയിലെ കൂട്ടായ്മ ഇന്ന് സ്വന്തമായി കത്തീഡ്രൽ ദൈവാലയമുള്ള എക്സാർക്കേറ്റ് സംവിധാനമായി മാറിയിരിക്കുന്നു. തിരുവനന്തപുരം പാളയത്തെ പോംപഡോർ എന്ന സിനിമാ തിയേറ്റർ മാർ ഈവാനിയോസ് തിരുമേനി തന്റെ പ്രോ കത്തീഡ്രലാക്കി സഭയുടെ ചുമതലയും സ്ഥാനവുമേറ്റ ആ പള്ളിയെ പരി. ബനഡിക്ട് പതിനാറാമൻ മാർപാപ്പാ കത്തോലിക്കാസഭയിലെ ഒരു ബസിലിക്കയായി ഉയർത്തി. അതാണ് ഇന്നത്തെ സമാധാനരാജ്ഞി ബസിലിക്ക. നമ്മുടെ സഭയുടെ എല്ലാ സ്ഥലത്തും നമ്മുടെ ആരംഭം തികച്ചും ഇല്ലായ്മകളുടെ നടുവിലായിരുന്നു. പക്ഷേ അതിന്റെ പേരിൽ നമ്മുടെ നിയോഗങ്ങൾ നാം മറന്നില്ല. ഓരോ ദിവസവും ദൈവം നമുക്ക് പുതിയ നിയോഗങ്ങൾ നൽകുന്നു. ഇന്ന് നമ്മുടെ രാജ്യം മുഴുവൻ സുവിശേഷത്തിന്റെ സന്തോഷം പങ്കുവയ്ക്കാനുള്ള നിയോഗം നമുക്കു ലഭിച്ചിരിക്കുന്നു. കൂട്ടായ ആത്മസമർപ്പണമാണ് ഇതിനാവശ്യം. നിരന്തരം ആത്മാവിൽ നവീകരിക്കപ്പെടുന്ന ഒരു സഭാ സമൂഹത്തിനുമാത്രമെ ഈ നിയോഗത്തിൽ മുന്നേറുവാൻ സാധിക്കുകയുള്ളൂ. പ്രാദേശികതയുടെ തീവ്ര പടപ്പുറപ്പാടുകൾ കണ്ട് മനംമടുത്ത മലങ്കര മക്കൾക്ക് സാർവ്വത്രിക ബന്ധം എന്നും സ്വപ്നമായിരുന്നു, ആവേശമായിരുന്നു, ആഗ്രഹമായിരുന്നു. മലങ്കര മക്കളുടെ മനസ്സിൽ ഈ യാഥാർത്ഥ്യബോധം എന്നുമുണ്ടാവണം.

പുനരൈക്യവാർഷിക ആഘോഷങ്ങൾ നമ്മുടെ സഭാജീവിതത്തെ കൂടുതൽ ശക്തിപ്പെടുത്തുന്നു. സഭയായി നമ്മെ വളർത്തുന്നു. നിയോഗങ്ങളിൽ മുന്നേറാൻ നമ്മെ കർമ്മനിരതരാക്കുന്നു. നമുക്കതിനായി സ്വയം നവീകരിക്കാം.

ദൈവം നിങ്ങളെ അനുഗ്രഹിക്കട്ടെ.

നിങ്ങളുടെ പിതാവ്,

+Baselios Cleemis

**✠കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ്**
മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസ്

# അവയവദാനം മഹാദാനം



ആർച്ചുബിഷപ്പ്
ഡോ. തോമസ് മാർ കൂറിലോസ്

എയർ ആംബുലൻസിൽ ആദ്യമായി ഹൃദയം എത്തിച്ചുള്ള അവയവദാനം നമ്മെ എല്ലാം ഏറെ ആകർഷിച്ചു. ആദരണീയനായ ശ്രീ. നീലകണ്ഠ ശർമ്മയുടെ ഹൃദയം ദാനമായി നല്കാനുള്ള അദ്ദേഹത്തിന്റെ കുടുംബാംഗങ്ങളുടെ തീരുമാനം ചാലക്കുടിക്കാരനായ മാത്യുവിൽ തുന്നിപ്പിടിപ്പിച്ച് മഹത്തായ അനുകമ്പയുടെ ഒരു അദ്ധ്യായം ലോക മനസ്സുകളിൽ കുറിച്ചിടാൻ ഇടയായി. ഏതാണ്ട് ആറു മാസങ്ങൾക്ക് മുമ്പ് അപകടത്തിൽ മരിച്ച സുരേഷ് എന്ന മുപ്പത്തിയഞ്ചുകാരന്റെ കരളും കിഡ്നിയും ഹൃദയവും പലർക്കായ് നല്കാൻ, അപകടത്തിൽ പെട്ട്, ഭർത്താവിന്റെ ദാരുണമായ ദേഹവിയോഗത്തിന്റെ തേങ്ങലിൽ രണ്ടു പിഞ്ചു കുഞ്ഞുങ്ങളെ മാറോട് ചേർത്ത് സമ്മതിച്ച ശ്രേയമോൾ എന്ന മുപ്പതുകാരിയെ നമുക്ക് എങ്ങനെ മറക്കാൻ കഴിയും. പുഷ്പഗിരി ആശുപത്രിയിൽ വച്ചു നടന്ന ശസ്ത്രക്രിയയിലൂടെ അവയവങ്ങൾ തിരുവനന്തപുരത്തേയ്ക്കും കോട്ടയത്തേയ്ക്കും എറണാകുളത്തേയ്ക്കും എത്തിക്കാൻ കഴിഞ്ഞത് എത്ര വലിയ സുകൃതമാണ്. അനുകമ്പയാൽ പ്രേരിതരായി, സ്നേഹത്താൽ ഉദ്ദീപിക്കപ്പെട്ട്, മാനവിയമഹത്വം ലക്ഷ്യമാക്കി, ആതുരപക്ഷം ചേരുന്നതിനായി, സൗജന്യദാനമായി നമുക്ക് നൽകപ്പെട്ടിരിക്കുന്ന ശരീരാവയവങ്ങൾ ജീവിച്ചിരിക്കുമ്പോൾ തന്നെയോ മരണശേഷമോ സ്വമനസ്സോടെ ദാനം നൽകുവാൻ ദൈവസ്നേഹം നമ്മെ നിർബന്ധിക്കുന്നു. ശരീരവും ശരീരാവയവങ്ങളും ദൈവത്തിന്റെ ദാനമാണ്; ദാതാവായ ദൈവത്തിന് നമുക്ക് നൽകാൻ കഴിയുന്ന കാമ്യദാനമാണ് അവയവദാനം.

ജീവനെ നിലനിർത്താൻ ആധുനിക വൈദ്യശാസ്ത്രം തുറന്നിട്ട ജാലകങ്ങളാണ് കോശമാറ്റവും അവയവമാറ്റവും. നഷ്ടമായത് തിരിച്ചുകിട്ടുമ്പോഴുള്ള സന്തോഷം അവാച്യമത്രേ. ആവശ്യമായതിന്റെ ഇരട്ടി നൽകി സൃഷ്ടാവ് മനുഷ്യനെ അനുഗ്രഹിച്ചത് അനുപേക്ഷണീയമെങ്കിലും അധികമുള്ളവ സ്വമേധയാ പങ്കുവെച്ച് തന്റെ സന്തോഷം പൂർണ്ണമാക്കുവാൻ തന്നെയാണ്.

അവയവ സ്വീകർത്താക്കൾ ഏറെ, ദാതാക്കൾ വിരളവും. കാരണം മതിയായ ബോധവല്ക്കരണം ഈ തലത്തിൽ നൽകപ്പെട്ടിട്ടില്ല എന്നതും അനാവശ്യമായ ഭയാശങ്കകളും, അധാർമ്മികമാകുമോ എന്ന അങ്കലാപ്പും നിലനിൽക്കുന്നു എന്നതുമാണ്. സ്വന്ത ശരീരവും ശരീരാവയവങ്ങളും കച്ചവടച്ചരക്കാക്കുന്ന അധാർമ്മിക ലോകത്തിലാണ് നാം ജീവിക്കുന്നത്. അവയവ മാഫിയകൾ കഴുകൻ കണ്ണുകളോടെ ചുറ്റിത്തിരിയുന്നു; കച്ചവടമാണവരുടെ ലക്ഷ്യം. തിന്മ ആധിപത്യം പുലർത്തുന്ന ഇരുണ്ട ഇടങ്ങളിലും നന്മയുടെ നിറവെളിച്ചം പകരുവാൻ ലോകത്തിൽ നന്മ പുലരണം എന്നാഗ്രഹിക്കുന്ന ഏവർക്കും കഴിയും. ആ യജ്ഞത്തിൽ നമുക്ക് അണിചേരാം. അതിനുള്ള വിനീതാഹ്വാനമായി ഇതിനെ കാണണം.

1994-ലെ മനുഷ്യാവയവ പറിച്ചുനടൽ നിയമം (Transplantation of Human Organs-1994) വഴി നമ്മുടെ രാജ്യം അവയവദാനത്തിന് നിയമപരമായ അംഗീകാരം നൽകിയിട്ടുള്ളതാണ്. വൃക്ക, കരൾ, കണ്ണ്, ശ്വാസകോശം, അഗ്ന്യാശയം (പാൻക്രിയാസ്), ഹൃദയം എന്നിവയാണ് പറിച്ചു നടാവുന്ന മനുഷ്യാവയവങ്ങൾ. വൃക്കകളിൽ ഒന്നും പാൻക്രിയാസിന്റെയും കരളിന്റെയും ഒരു നിശ്ചിതഭാഗവുമാണ് ദാനം ചെയ്യാൻ കഴിയുക. ദാതാക്കളിൽ അവ അല്പകാലത്തിനകം സ്വാഭാവികമായി പൂർവ്വസ്ഥിതിയി

അഭിമുഖം

# സഭയിലും സമൂഹത്തിലും ഐക്യകാഹളം മുഴക്കി നാം മുന്നോട്ട്



ലെത്തുകയും ചെയ്യും. ത്വക് (ചർമ്മം), അസ്ഥി, തരുണാസ്ഥി, ധമനി, രക്തവാഹിനിക്കുഴൽ, ഹൃദയവാൽവുകൾ, മജ്ജ മുതലായവയാണ് ദാനത്തിന് സജ്ജമായ മറ്റ് അവയവഭാഗങ്ങൾ.

അവയവദാനം രണ്ടു വിധത്തിലാണ് നടക്കുക – ജീവിച്ചിരിക്കുമ്പോൾ നടത്തുന്ന അവയവദാനവും മരണാനന്തരമുള്ള കൈമാറ്റവും, അവയവദാനത്തിനുള്ള മനസ്സ് മാനവരാശിയോടുള്ള ഒരു വ്യക്തിയുടെ അഗാധമായ സ്നേഹവും മഹനീയ മാതൃകയുമാണ്. ജീവിച്ചിരിക്കെ സമ്മതദാനപത്രത്തിൽ ഒപ്പിടുന്നത് ദാതാവിന്റെ ബോധപൂർവ്വമുള്ള ദാനവും സമർപ്പണവുമാണ്. അത് ബലാത്ക്കാരപരമോ ഭീഷണിക്ക് വഴിപ്പെട്ടോ ആകരുത്. മരണശേഷം അവയവദാനത്തിന് സമ്മതം നൽകി എന്ന കാരണത്താൽ ജീവിച്ചിരിക്കെ ഏതെങ്കിലും കാരണവശാൽ അവരെ അതിന് വിധേയരാക്കുന്നത് അധാർമ്മികമായിരിക്കും; നേരിയ സംശയത്തിനു കൂടി ഇട നൽകാൻ പാടില്ല.

മസ്തിഷ്കമരണശേഷമുള്ള അവയവദാനപത്രത്തിൽ സമ്മതം നൽകിയാൽ തന്നെ, നേരവകാശിയുടെ സമ്മതത്തോടുകൂടി മാത്രമേ അത് സ്വീകരിക്കുകയുള്ളൂ. ഒരുവന്റെ ഇപ്രകാരമുള്ള ആഗ്രഹം സാധ്യമാക്കുവാൻ ബന്ധുമിത്രാദികൾക്ക് ഉത്തരവാദിത്വമുണ്ട്. മരണശേഷം ചിതലിനും പുഴുവിനും കൂടുകളായി ഭവിക്കുന്ന അവയവങ്ങൾ സ്വസഹോദരനു നല്കുന്നതിൽ എന്തിന് അമാന്തിക്കണം. വേദനയില്ലാതെ, ഛേദമില്ലാതെ ഇങ്ങനെ ഒരു സത്കർമ്മത്തിൽ നമുക്ക് പങ്കാളികളാകാൻ പറ്റില്ലേ?

**മലങ്കര പുനരൈക്യ പ്രസ്ഥാനത്തിന്റെ 85-ാം വാർഷികം തിരുവല്ലാ അതിരൂപതയിലെ തിരുമൂലപുരത്ത് വച്ച് നടക്കുകയാണ്. ചരിത്രപരമായി തിരുമൂലപുരത്തിന് ചില പ്രത്യേകതകളുണ്ട്. മുണ്ടൻമലയിറങ്ങി മാർ ഈവാനിയോസ് തിരുമേനി തിരുമൂലപുരത്ത് വന്നാണ് കുടിൽ കെട്ടി താമസിച്ചത്. പ്രാർത്ഥനാപൂർവ്വം താൻ ഏറ്റെടുക്കുന്ന വെല്ലുവിളികളെ നേരിടുവാൻ സജ്ജനായത് അവിടെ വച്ചാണ്. മധ്യതിരുവിതാംകൂറിൽ പുനരൈക്യശുശ്രൂഷകളിൽ ഏർപ്പെട്ടിരിക്കുന്ന തിരുവല്ലാ അതിരൂപതയാണ് ഈ വർഷം അതിന്റെ 85-ാം വാർഷികത്തിന് ആതിഥേയത്വം വഹിക്കുന്നത്. ശൈശവം മുതൽ സ്വന്തം പിതാവിന്റെ കൈയ്യിൽ പിടിച്ച് പുനരൈക്യശുശ്രൂഷകളുടെ മഹത്വം തിരിച്ചറിഞ്ഞ ബാലൻ പിന്നീട് ഈ സഭയിൽ വൈദികനായി, മെത്രാനായി, മെത്രാപ്പോലീത്തൻ ആർച്ചുബിഷപ്പായി, മേജർ ആർച്ചുബിഷപ്പ് കാതോലിക്കോസായി, സാർവ്വത്രിക സഭയുടെ രാജകുമാരനായി, തിരുവല്ലായുടെ മെത്രാപ്പോലീത്താ ആയിരുന്ന മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ തലവനും പിതാവുമായ അത്യുന്നത കർദ്ദിനാൾ മാർ ബസേലിയോസ് ക്ലീമിസ് ബാവാ തിരുമേനി മലങ്കര പുനരൈക്യപ്രസ്ഥാനത്തിന്റെ 85-ാം വാർഷികത്തോടനുബന്ധിച്ച് ക്രൈസ്തവകാഹളം വായനക്കാരുമായി തന്റെ പ്രതീക്ഷകളും ബോധ്യങ്ങളും പങ്കുവയ്ക്കുന്നു.**

*തയ്യാറാക്കിയത്*
**ഫാ. ബോവസ് മാത്യു**
*(ചീഫ് എഡിറ്റർ, ക്രൈസ്തവ കാഹളം മാസിക)*

**85 വർഷങ്ങൾ പിന്നിടുന്ന മലങ്കര പുനരൈക്യ പ്രസ്ഥാനം ചരിത്രവും പ്രസക്തിയും?**

ഒന്നായിരുന്ന മലങ്കര അപ്പസ്തോലിക സഭ/മലബാറിലെ സഭ 1653-ലെ കൂനൻകുരിശു പ്രഖ്യാപനത്തോടെ രണ്ടു വിഭാഗങ്ങളായി എന്നതും അതോടെ മാർത്തോമ്മാ ക്രിസ്ത്യാനികളുടെ (Church of St. Thomas Christians) സഭ മലങ്കരയെന്നും മലബാർ എന്നും പേരുചേർത്ത് രണ്ടു സഭകളായി അറിപ്പെട്ടു തുടങ്ങിയെന്നതും ചരിത്രത്തിന്റെ ഭാഗം. രണ്ടു വിഭാഗങ്ങളായിപ്പോയ ഒരു സഭാകുടുംബത്തിന്റെ ദയനീയ ചിത്രം!

ഈ മുറിവ് വച്ചുകെട്ടുന്നതിനും ഉണക്കുന്നതിനും കാലാകാലങ്ങളിൽ അനേകം സമുദായ സ്നേഹികൾ നേതൃത്വം നൽകിയിട്ടുണ്ട്. പുനരൈക്യ പരിശ്രമങ്ങളും ജാതൈക്യ പ്രസ്ഥാനവും എല്ലാം ആ പരിശ്രമങ്ങളിൽ പെടുന്നവയാണ്. മലങ്കര സഭാ നേതൃത്വം തന്നെ ഐക്യശ്രമങ്ങൾക്ക് നേതൃത്വം നൽകിയിട്ടുണ്ട്. എന്നാൽ ഐക്യശ്രമങ്ങൾ വിജയിച്ച മലങ്കരയിലെ പുനരൈക്യപ്രസ്ഥാനം 1930-ൽ മാർ ഈവാനിയോസ് മെത്രാപ്പോലീത്താ നേതൃത്വം കൊടുത്ത മലങ്കര പുനരൈക്യ പ്രസ്ഥാനമാണ്. മലങ്കര സഭയെ അംഗീകരിച്ചുകൊണ്ടും അതിന്റെ പൈതൃകവും ഭരണപരമായ സ്വാതന്ത്രബോധവും നിലനിർത്തിക്കൊണ്ടും റോമിലെ അപ്പസ്തോലിക സിംഹാസനത്തെക്കൊണ്ടും തീരുമാനമെടുപ്പിക്കുവാൻ മാർ ഈവാനിയോസ് തിരുമേനി നേതൃത്വം കൊടുത്തത് ആർക്കുവേണ്ടി? എന്തിന് വേണ്ടി? മലങ്കര സഭാംഗങ്ങൾ മുഴുവൻ സഭാവ്യത്യാസമില്ലാതെ ഈ വസ്തുത മനസ്സിലാക്കണം. ആധികാരികതയുള്ള ഒരു അപ്പോസ്തോലിക സഭയായി കത്തോലിക്കാ സഭയിൽ മലങ്കര സഭ ജീവിക്കണം. സാക്ഷ്യമാകണം. ഇതായിരുന്നു മാർ ഈവാനിയോസ് തിരുമേനിയുടെ സ്വപ്നം! ഒപ്പം കത്തോലിക്കാ സഭാജീവിതം ഒരു അപ്പസ്തോലിക സഭക്ക് മാറ്റിനിർത്താനാവാത്ത ഘടകമാണ് എന്ന് തിരുമേനി സഭാംഗങ്ങളിൽ കുറേപ്പേരെയെങ്കിലും ബോധ്യപ്പെടുത്തി; മലങ്കരസഭക്ക് മുഴുവനായി ഒരു വെല്ലുവിളിയും നൽകി.

ചരിത്രത്തിൽ തുടർന്നു നാം കാണുന്നത് ഈ ശുശ്രൂഷ (ഐക്യനിയോഗം) മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ അവിഭാജ്യ നിയോഗമായി വളരുന്നതായാണ്. ചരിത്രത്തിൽ അനേകം നിർണ്ണായക നിമിഷങ്ങൾ ഈ നിയോഗ നടത്തിപ്പിൽ നാം കാണുകയുണ്ടായി. ചെറിയ സമൂഹങ്ങളായി, വ്യക്തികളായി, ഉന്നത ശീർഷരായ നേതൃനിരയിലെ അനേകരുടെ പുന





രെക്യത്തിന് നാം സാക്ഷികളായി പരിണമിച്ചു. ഒരു അപ്പസ്തോലിക സഭയെന്ന നിലയിൽ സഭ ഏറ്റെടുക്കേണ്ട അപ്പസ്തോലിക ദൗത്യങ്ങളിലേക്ക് നമ്മുടെ ശ്രദ്ധ തിരിഞ്ഞു. അതിൽ ഏറ്റവും ശ്രദ്ധേയമായത് സുവിശേഷപ്രഘോഷണ മേഖല തന്നെയായിരുന്നു. എല്ലാ ജനതകളേയും സുവിശേഷം അറിയിക്കുവാനുള്ള നമ്മുടെ സുവിശേഷാത്മകമായ ദൗത്യം മാർ ഈവാനിയോസ് തിരുമേനി, അതീവശ്രദ്ധയോടെ തുടങ്ങിവച്ചത് നാം സഭയായി ഇന്നും തുടരുന്നു. പല ഭാഷകൾ സംസാരിക്കുന്നവരും വ്യത്യസ്ത സംസ്കാരരീതികൾ തുടരുന്നവരുമായ ജനവിഭാഗങ്ങൾ മലങ്കര സുറിയാനി കത്തോലിക്കാ സഭയായി ഒരുമിച്ച് ദൈവത്തെ ആരാധിക്കുന്നതും "ഈ കുർബ്ബാന അനുഗ്രഹവും സമാധാനവും ബലിയും സ്തോത്രവുമാകുന്നുവെന്ന്" ഉറക്കെ പ്രഘോഷിക്കുന്നതും സഭയുടെ വളർച്ചയുടെ മിഴിവാർന്ന കാഴ്ചയാണ്. ഈ ഉൾച്ചേരൽ പ്രക്രിയ, കൂട്ടായ്മ നിർമ്മാണം, missiology എന്ന് ദൈവശാസ്ത്ര ഗ്രന്ഥങ്ങളിൽ വിശദീകരിക്കുന്ന പ്രേഷിത ദർശനത്തിന്റെ കാണപ്പെടുന്ന ഭാഗമാണ്. നമ്മെ പരിശുദ്ധ റൂഹാ എത്രയോ ഫലദായകമായി ഉപയോഗിക്കുന്നു.

സമൂഹനിർമ്മാണത്തിൽ/രാഷ്ട്രനിർമ്മാണ പ്രക്രിയയിൽ മലങ്കര സുറിയാനി കത്തോലിക്കാ സഭ നിർവ്വഹിച്ചുപോരുന്ന ശ്രദ്ധേയമായ ശുശ്രൂഷയും സേവനവും നാം തുടരണം. നാം ജീവിക്കുന്ന രാഷ്ട്രത്തിന്റെ/സംസ്ഥാനത്തിന്റെ/സമൂഹത്തിന്റെ പൊതുതാല്പര്യങ്ങളെ മുൻനിർത്തി രാജ്യനന്മക്കുവേണ്ടി സമാനചിന്താഗതി ഉള്ളവരുമായി ചേർന്നു പ്രവർത്തിക്കുകയെന്നത് നമുക്കുള്ള സന്തോഷകരമായ സമർപ്പണഭാഗമാണ്.

സമൂഹത്തിലെ സാധാരണക്കാരുടെയും ദരിദ്രരുടേയും വിഷയങ്ങളിൽ ക്രീയാത്മകമായ സമീപനമാണ് നാം അനുവർത്തിച്ചുപോരുന്നത്. ഈ മേഖലകളിലെ കുടുംബങ്ങളെ ലക്ഷ്യം വച്ചാണ് ഗ്രാമങ്ങളിലും പട്ടണങ്ങളിലും വിദ്യാഭ്യാസ സ്ഥാപനങ്ങൾ/ഉന്നത വിദ്യാഭ്യാസ സ്ഥാപനങ്ങൾ വഴി നാം പ്രവർത്തിച്ചുപോരുന്നത്. ഒരു ശുശ്രൂഷയുടെ ഭാഗമായിട്ടാണ്. അതുപോലെ തന്നെ ആതുര ശുശ്രൂഷാ മേഖലകളിൽ ചെറുതും വലുതുമായ ആതുര കേന്ദ്രങ്ങളും മെഡിക്കൽ കോളേജ് ഉൾപ്പെടെയുള്ള സ്ഥാപനങ്ങൾ പ്രവർത്തിക്കുന്നു. സമുദായ മൈത്രി നിലനിർത്താനുള്ള നമ്മുടെ സഭയുടെ എക്കാലത്തെയും സമർപ്പണം ഈ കാലഘട്ടത്തിൽ കൂടുതൽ ശ്രദ്ധേയമായിരിക്കുന്നു. സാമുദായിക സംഘർഷങ്ങൾ ഉണ്ടായപ്പോൾ അതിനു പരിഹാരം കാണുന്നതിനും ചില ഘട്ടങ്ങളിൽ ഗവൺമെന്റിനുപോലും നേരിട്ടു സഹായകരമായ നേതൃത്വം നൽകുന്നതിനുമെല്ലാം നമ്മുടെ സഭയ്ക്ക് കഴിഞ്ഞിട്ടുണ്ട് എന്നതും ഇത് ഒരു സുവിശേ



ഷാത്മക ഒരു ശുശ്രൂഷയെന്നു വിശ്വസിക്കുന്നതും അത് തുടരുന്നതും പ്രസക്തമാണ്. ഈ വിധത്തിലുള്ള സമാന ചിന്താഗതി പുലർത്തുന്ന സമൂഹങ്ങളുമായുള്ള ഊഷ്മളമായ ഐക്യം സഭ ഇന്നും തുടരുന്നു.

സഭാപരമായി നാം കൈവരിച്ചിട്ടുള്ള നേട്ടങ്ങൾ ദർശനപരമായും ഘടനാപരമായും പ്രസക്തമാണ്. ഒരു മെത്രാപ്പോലീത്തായും, മെത്രാനും, വൈദികനും, ശെമ്മാശ്ശനും, അൽമായനും ഒരു പ്രസ്ഥാനമായി തുടങ്ങിവച്ച സഭാശുശ്രൂഷ പിന്നീട് മാഞ്ഞും നോബിസ് (Magnum Nobis) എന്ന പുനരൈക്യ പ്രസ്ഥാനത്തിനു വേണ്ടിയുള്ള തിരുസിംഹാസനത്തിന്റെ ആദ്യതിരുവെഴുത്ത് തുടങ്ങി, 1932-ലെ ക്രിസ്തോ പാസ്തോരും പ്രിൻചിപ്പി എന്ന തിരുവെഴുത്തിലൂടെ നിലവിൽ വന്ന തിരുവനന്തപുരം അതിരൂപതയും തിരുവല്ലാ രൂപതയും ഒരു മെത്രാപ്പോലീത്തൻ സഭയായി വളർന്ന് 2005-ൽ ആദ് ഇബ്സോ സാന്തോ തോമൈ എന്ന തിരുവെഴുത്തിൽ മെത്രാപ്പോലീത്തൻ സഭയായ നമ്മെ പാത്രിയാർക്കൽ സ്ഥാനത്തോടടുത്ത മേജർ ആർക്കി എപ്പിസ്കോപ്പൽ സഭയായി ഉയർത്തുകയും സഭാദ്ധ്യക്ഷനെ മേജർ ആർച്ചുബിഷപ്പ് സ്ഥാനം നൽകി ബഹുമാനിക്കുകയും സിനഡൽ സഭാഭരണഘടന നിലവിൽ വരുകയും ചെയ്തു. മലങ്കര സഭയുടെ സഭാ പാരമ്പര്യം അനുസരിച്ച് പാത്രിയർക്കീസിനോടടുത്ത സഭാസംവിധാനം കാതോലിക്കോസ് ആകയാൽ തിരുസിംഹാസനം നൽകിയ മേജർ ആർച്ചുബിഷപ്പ് പദവിയോടൊപ്പം കാതോലിക്കോസ് എന്ന സ്ഥാനം നാം ചേർത്ത് ഉപയോഗിച്ചുവരുന്നതും ആകുന്നു. ഇത് മലങ്കര സുറിയാനി കത്തോലിക്കാ മേജർ ആർക്കി എപ്പിസ്കോപ്പൽ സഭയുടെ പ്രത്യേക സഭാനിയമത്തിൽ (Particular-law) രേഖപ്പെടുത്തിയിട്ടുള്ളതും റോമിലെ തിരുസിംഹാസനം അത് അംഗീകരിച്ചിട്ടുള്ളതുമാകുന്നു. 1955 വരെ ഭാരതപ്പുഴ വരെ അതിർത്തി ഉണ്ടായിരുന്ന പ്രവർത്തനമേഖല തെക്കൻ കർണ്ണാടകത്തിലേക്കും തമിഴ്നാട്ടിലേക്കും വ്യാപിച്ചു. 1978-ൽ തിരുവനന്തപുരം-തിരുവല്ലാ ഭദ്രാസനസംവിധാനങ്ങളിൽ മാത്രം ഒതുങ്ങിനിന്നിരുന്ന സഭയുടെ അതിർത്തി ബത്തേരിയിലേക്ക് ഒരു പുതിയ ഭദ്രാസനമായി വ്യാപിപ്പിച്ചു. ഒരു പുതിയ കർമ്മോത്സുവത്തിന്റെ തുടക്കമായി. 1980-ൽ കോട്ടയത്തു വച്ചുനടക്കുന്ന പുനരൈക്യ സുവർണ്ണ ജൂബിലി ആഘോഷങ്ങൾ നമ്മുടെ സഭക്ക് നവോന്മേഷം പകർന്നു എന്നുള്ളത് ഒരു ചരിത്രയാഥാർത്ഥ്യം. മാർ ഈവാനിയോസ് തിരുമേനി തിരുവനന്തപുരത്ത് താമസിച്ച നാൾ മുതൽ തെക്കൻ തിരുവിതാംകൂറിൽ വ്യാപിപ്പിച്ച സുവിശേഷപ്രഘോഷണ ശുശ്രൂഷ പിന്നീട് 1996-ൽ മാർത്താണ്ഡം രൂപതയായി വളർന്നത് നമ്മുടെ അഭിമാനാർഹമായ നേട്ടമാണ്. ഡൽഹി തുടങ്ങി വടക്കേ ഇന്ത്യയുടെ പല ഭാഗങ്ങളിലേയ്ക്കും, ഗൾഫ് രാജ്യങ്ങളിലേക്കും, അമേരിക്കൻ ഐക്യനാടുകളിലേക്കും നമ്മുടെ അജപാലന ശ്രദ്ധ പതിയുകയും അവിടെ സഭാകൂട്ടായ്മകൾ രൂപീകൃതമാകുകയും ചെയ്തു. രൂപതകളാലും എക്സാർക്കേറ്റുകളായും ആ പ്രദേശങ്ങൾ വളർന്നു വന്നിരിക്കുന്നുവെന്നത് ഏറെ പ്രസക്തമാണ്. 2012-ൽ 'മലങ്കര സുറിയാനി കത്തോലിക്കാ സഭ' എന്ന അപ്പസ്തോലിക സഭയുടെ



തലവനെ പരിശുദ്ധ ബനഡിക്ട് പതിനാറാമൻ മാർപാപ്പാ കർദ്ദിനാൾ സംഘത്തിൽ നിയമിച്ചത് സഭാപരമായി ഈ സഭക്കു ലഭിച്ച അതുല്യ പദവിയാണ്. അതിന്റെ സ്ഥാനാരോഹണ വേളയിൽ നമ്മുടെ സഭയുടെ അസുലഭ നിമിഷങ്ങളിൽ നമ്മോടൊപ്പം വത്തിക്കാനിലെത്തി ഈ സന്തോഷം പങ്കുവക്കുന്നതിന് കേരളത്തിലെ പ്രധാന സഭകളും ഹൈന്ദവ മുസ്ലീം സമൂഹങ്ങളും വിവിധ രാഷ്ട്രീയ നേതാക്കളും കേന്ദ്ര ഗവൺമെന്റിന്റെ ഔദ്യോഗിക പ്രതിനിധി സംഘവും എത്തിച്ചേർന്നുവെന്നതും അവിസ്മരണീയവും ഈ കാലഘട്ടത്തിൽ ഏറെ പ്രസക്തവുമാണ്. 2013-ൽ നടന്ന മാർപാപ്പായെ തെരഞ്ഞെടുത്ത കോൺക്ലേവിൽ 2000 വർഷ ചരിത്രമുള്ള മലങ്കര അപ്പസ്തോലിക് സഭയിൽ നിന്ന് ഇദം പ്രഥമയായി നമ്മുടെ സഭാതലവൻ കർദ്ദിനാൾ പദവിയോടുകൂടി അതിൽ സംബന്ധിച്ചുവെന്നതും അത്യപൂർവ്വ ഭാഗ്യമായി നാം കരുതുന്ന നിയോഗമാണ്. മാർ ഈവാനിയോസ് തിരുമേനിയുടെ എക്കാലത്തേയും സ്വപ്നമായിരുന്നു ഭാരതം മുഴുവൻ സുവിശേഷം പ്രസംഗിക്കുകയെന്നത്. അതിന് അനുഗ്രഹമുണ്ടാകണം, മിഷണറിമാർ വേണം. 2015-ൽ പരിശുദ്ധ പിതാവ് ഫ്രാൻസിസ് മാർപാപ്പാ ഭാരതം മുഴുവൻ ശുശ്രൂഷ നടത്തുന്നതിനുള്ള നൈയാമിക അധികാരം നൽകിയതോടുകൂടി നമ്മുടെ സഭാനിയോഗപ്രസക്തി വീണ്ടും വർദ്ധിച്ചിരിക്കുകയാണ്. സുവിശേഷ അരൂപിയിൽ ജീവിക്കുന്ന അനേകം വൈദികരും, സമർപ്പിതരും, കുടുംബപ്രേഷിതരും ഈ പുതിയ നിയോഗത്തിന്റെ അർത്ഥവത്തായ സമർപ്പണത്തിലേക്ക് പ്രവേശിച്ചുകൊണ്ടിരിക്കുന്നു, സഭക്ക് അനുഗ്രഹമാകാൻ. സഭയുടെ ഈ ക്രമാനുഗത വളർച്ചയിൽ ആത്മാർത്ഥമായി ഉൾച്ചേർന്ന് പ്രവർത്തിച്ച ബഥനിയിലെ ആശ്രമസ്ഥർ, രൂപതകളിലെ വൈദികർ, വിവിധ സന്ന്യസ്തസമൂഹങ്ങളിലെ സമർപ്പിതർ, അൽമായ പ്രേഷിതർ ഇവരെയെല്ലാം ഹൃദയപൂർവ്വം ഓർക്കുന്നു. മലങ്കരയുടെ പുനരൈക്യത്തിന് ആത്മീയ പശ്ചാത്തലവും പിൻബലവും നൽകിയ ബഥനിയെ പ്രത്യേകം ഓർക്കുന്നു. മേൽപ്പറഞ്ഞ വിഭാഗത്തിലെ പിൻഗാമികളും സഭുടെ ശുശ്രൂഷാവേദികളിൽ നിറസാന്നിധ്യമായി പിന്നീട് വന്നുചേർന്ന സന്ന്യാസസമൂഹങ്ങളും സ്നേഹിതരും ദേശവാസികളും നമ്മുടെ വളർച്ചയെ ത്വരിതമാക്കിയവരും സ്നേഹത്തിൽ നമ്മെ കരുതിയവരുമാണ്. നമ്മുടെ പുനരൈക്യ ശുശ്രൂഷയിൽ നമുക്ക് ഏറെ ബലം നൽകിയ സീറോ മലബാർ, ലത്തീൻ സഭകളെ കൃതജ്ഞതയോടെ ഓർക്കുന്നു. നാനാവിധമായ സഹായസഹകരണങ്ങൾ എപ്പോഴും നൽകിയിട്ടുള്ള സീറോ മലബാർ സഭയെ പ്രത്യേകം സ്മരിക്കുന്നു. മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ പിതാവ് എന്ന നിലയിൽ ഹൃദയത്തുടിപ്പോടെ ഞാൻ ഏവർക്കും നന്ദിപറയട്ടെ!

നമ്മുടെ ദൗത്യം ചെറുതായി വരുന്നോ? അതോ വിപുലമാകുന്നുവോ? നമ്മുടെ ശുശ്രൂഷകളും സാക്ഷ്യവും സാർവ്വത്രികസഭയിലും പൊതുസമൂഹത്തിലും ഗൗരവത്തോടെ ദൈവികഭാവങ്ങളോടെ കാണേണ്ടതല്ലേ. പ്രിയ



മക്കളെ, സഹശുശ്രൂഷകരേ, നമ്മുടെ നിയോഗങ്ങളും അതിന്റെ പ്രസക്തിയും വർദ്ധമാനമായി ക്കൊണ്ടേയിരിക്കുന്നു.

**പുനരൈക്യപ്രസ്ഥാനമെന്ന ശുശ്രൂഷ കൂടുതൽ പ്രസക്തമാകാൻ നാം ഈ കാലഘട്ടത്തിൽ അനുവർത്തിക്കേണ്ട ശൈലി എന്താണ്?**

മലങ്കര സഭ പിതാക്കൻമാർ മാർ ഈവാനിയോസ് പിതാവ് തുടങ്ങി ഇന്നുവരെ നമ്മുടെ പിതാക്കന്മാർ അനുവർത്തിച്ചിട്ടുള്ള എല്ലാ ശൈലികളും പുനരൈക്യപ്രസ്ഥാനത്തിന്റെ വളർച്ചയ്ക്ക് ഏറെ സഹായകരമായിട്ടുണ്ട്. അവയെല്ലാം നിലനിർത്തിക്കൊണ്ടും അനുവർത്തിച്ചുകൊണ്ടും സഭകളുടെ കാതോലിക ഐക്യം എന്നത് ഒരു സഭയായി നാം താലോലിക്കുകയും അർത്ഥവത്തായി ആത്മസമർപ്പണം നടത്തേണ്ടതുമാണ്. പുനരൈക്യപ്പെട്ട ഒരു സഭയെന്ന നിലയിൽ ഐക്യപ്രസക്തി വർദ്ധിപ്പിക്കുവാൻ നാം അനുവർത്തിക്കേണ്ട ഏറ്റവും അനുകരണീയമായ ശൈലി മലങ്കര സുറിയാനി കത്തോലിക്കാ സഭാമക്കളുടെ സുവിശേഷസാക്ഷ്യജീവിതം തന്നെയാണ്. എല്ലാ തലങ്ങളിലുമുള്ള നമ്മുടെ ക്രിസ്തീയസാക്ഷ്യം ഈ സഭയുടെ കൂട്ടായ്മയിലേക്ക് കൂടുതൽ അടുത്തു വരുന്നതിന് വ്യക്തികളെയും സമൂഹങ്ങളെയും ഏറെ സഹായിക്കുമെന്നതിൽ രണ്ടു പക്ഷമില്ല. ആയതിനാൽ മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ മൗലികമായ സഭാജീവിതശൈലി സുവിശേഷത്തോട് ചേർത്തുവച്ച് ജീവിച്ചു സാക്ഷ്യപ്പെടുത്തേണ്ട ഒരു കൂട്ടായ്മയുടെ സാക്ഷ്യമാണ് പുനരൈക്യപ്രസ്ഥാനത്തിന്റെ വിളിയും നമുക്കുള്ള വെല്ലുവിളിയും, ഈ കാലഘട്ടത്തിൽ പുനരൈക്യപ്രസ്ഥാനത്തിന്റെ പ്രസക്തിയും.

**സഭയ്ക്ക് ഇന്ത്യ മുഴുവൻ അജപാലന സ്വാതന്ത്ര്യം കിട്ടിയിരിക്കുന്നു. ഈവാനിയൻ സ്വപ്നങ്ങൾ പൂവണിയുകയാണോ?**

ഭാരതം മുഴുവൻ കർത്താവിന്റെ സുവിശേഷം അറിയിക്കുവാൻ നാം പരിശ്രമിക്കേണ്ടതായിട്ടുണ്ട്. മലങ്കര സഭ അതിനായി പ്രവർത്തിക്കണം എന്നത് മാർ ഇവാനിയോസ് തിരുമേനിയുടെ സ്വപ്നമായിരുന്നു. എന്നാൽ ഈ ശുശ്രൂഷ ചെയ്യുന്നതിന് അജപാലനപരമായ ചില നിയന്ത്രണങ്ങൾ ഇന്ത്യയിലെ സീറോ മലബാർ, സീറോ മലങ്കര സഭകൾക്കു മേൽ ഉണ്ടായിരുന്നു. നമ്മൾ തിരുസിംഹാസനത്തോട് ചോദിച്ചുകൊണ്ടിരുന്നതും ഓർമപ്പെടുത്തിക്കൊണ്ടിരുന്നതുമായ ഒരു കാര്യമാണ് 2015 ഫെബ്രുവരി 15-ന് സാധ്യമായത്. ഡൽഹി, ഗുഡ്ഗാവ് കേന്ദ്രമായി ഒരു ഭദ്രാസനവും പൂനാ, കട്കി കേന്ദ്രമായി ഒരു എക്സാർക്കേറ്റും നമുക്ക് ലഭിച്ചു. ഇതു വഴിയായി നമ്മുടെ നിലവിലുള്ള ഭദ്രാസനങ്ങൾക്ക് പുറത്ത് ഇന്ത്യയിലെ മറ്റ് എല്ലാ സംസ്ഥാനങ്ങളിലും സഭയായി പ്രവർത്തിക്കുന്നതിനുള്ള അജപാലന അധികാര അവകാശം നമുക്ക് നൽകപ്പെട്ടിരിക്കുന്നു. ഇതിന്റെ വ്യാപ്തി എന്താണെന്ന് ഒന്നുകൂടി വിശദമാക്കാം. 1653-ലെ കൂനൻകുരിശു സത്യത്തിനു ശേഷവും അതിനു മുമ്പ് 1599-ലെ ഉദയംപേരൂർ സൂനഹദോസിനു ശേഷവും ഇവിടുത്തെ സഭകളുടെ മേൽ ചില നിയന്ത്രണങ്ങൾ ഏർപ്പെടുത്തിയിരുന്നു. അതായത് ഉദയംപേരൂർ സൂനഹദോസിനു ശേഷം നിയന്ത്രണവിധേയമായ ഒരു ഭാരത സഭയാണ് ഇവിടെ നിലവിലുണ്ടായിരുന്നത്. പമ്പാ നദിക്കും ഭാരതപ്പുഴയ്ക്കും ഇടയിൽ മലയാളക്കരയിൽ മാത്രം പ്രവർത്തനാനുമതിയുള്ള സഭ. എന്നാൽ 1957-ലെ കർദിനാൾ തിസരങ് തിരുമേനിയുടെ ശ്രമഫലമായി നമുക്ക് ഭാരതപ്പുഴയ്ക്ക് അപ്പുറത്തേക്കും പ്രവർത്തനം വ്യാപിപ്പിക്കാനായി. ഇപ്പോഴത്തെ പുത്തൂർ രൂപത ഉൾപ്പെടുന്ന പ്രദേശത്തും തമിഴ്നാട്ടിലെ നീലഗിരി ജില്ലയിലും അങ്ങനെ മലങ്കര സുറിയാനി കത്തോലിക്ക സഭയ്ക്ക് അജപാലന അധികാരം ലഭിച്ചു. ഈ സ്ഥലങ്ങൾക്കുള്ളിലായി നമ്മുടെ അധികാരം നിയന്ത്രിക്കപ്പെട്ടിരുന്നു. അതിൽ നിന്നാണ് അടുത്ത പടിയിലേക്കുള്ള ഈ വളർച്ച. ദീർഘകാലം മുണ്ടൻമലയിൽ മാർ ഈവാനിയോസ് തിരുമേനി പ്രാർത്ഥിച്ചതും സ്വപ്നം കണ്ടതും ഈ വലിയ കാര്യമായിരുന്നു. ഇത് ഒരു ചരിത്ര നിയോഗമാണ്. ഈ നിയോഗം ദൈവത്താൽ നമ്മുടെ സഭയ്ക്ക് ഭരമേൽപ്പിക്കപ്പെട്ടതാണ്. പ്രാർത്ഥനാപൂർവ്വം നാം ഈ നിയോഗത്തെ സമീപിക്കേണ്ടതായിട്ടുണ്ട്. ഇന്ത്യയിലെ സുവിശേഷപ്രവർത്തനം കേവലം ഒരു മനുഷ്യപ്രവൃത്തിയല്ല. ദൈവികമായ സമീപനവും ആഴമായ ആത്മീയാനുഭവവും ഈ ദൗത്യനിർവ്വഹണത്തിന് നമുക്ക് ആവശ്യമുണ്ട്. നിരന്തരം നവീകരിക്കപ്പെടുക വഴി നാം നൽകുന്ന ക്രിസ്തീയസാക്ഷ്യമാണ് ഈ ശുശ്രൂഷകളുടെ അടിസ്ഥാനം. പടിപടിയായി നാം നടത്തുന്ന പരിശ്രമങ്ങൾ ഫലം കാണും എന്നതിൽ സംശയം വേണ്ട. മാർ ഈവാനിയോസ് തിരുമേനി ദൈവത്തിൽ ആശ്രയിച്ച് തുടങ്ങിയ പ്രസ്ഥാനത്തിന്റെ ചരിത്രം നമ്മെ ചിന്തിപ്പിക്കുന്നത് ഈ വഴിക്കാണ്.



## ഇനിയും നമ്മുടെ നിയോഗങ്ങൾ എന്താണ്?

പുരാതനമായ മലങ്കര സുറിയാനി കത്തോലിക്കാ സഭ. നിർഭാഗ്യവശാൽ 1930-ലെ മലങ്കര പുനരൈക്യ സംഭവത്തിനു ശേഷം മാത്രമേ മേൽപ്പറഞ്ഞ തലക്കെട്ട് നാം ഉപയോഗിക്കുന്നുള്ളൂ. ഈ തലക്കെട്ട് മലങ്കരയിലെ എല്ലാ സഭകൾക്കും ഉപയോഗിക്കുവാൻ പാകമാകണം എന്നത് നമ്മുടെ സുപ്രധാനമായ നിയോഗമാണ്. അതായത് അപ്പസ്തോലികതയും, ഉൾഭരണ സ്വാതന്ത്ര്യവും ദൈവശാസ്ത്ര സമീപനത്തിൽ വൈവിധ്യവും ആരാധനക്രമത്തിൽ ആദ്യനൂറ്റാണ്ടുകളിലേക്ക് എത്തിക്കുന്ന ഉറവിടങ്ങളുടെ പൈതൃക സ്വത്തും പത്രോസിന്റെ പിൻഗാമി സ്നേഹത്തിൽ എല്ലാവരേയും ഒരുമിച്ച് നയിക്കുന്ന ശുശ്രൂഷയിലെ കത്തോലിക്കാ കൂട്ടായ്മയും സുവിശേഷപ്രഘോഷണം സഭയുടെ അഭിവാജ്യ ദൗത്യമാണ് എന്ന ഉൾബോധ്യവും നിറഞ്ഞുനിൽക്കുന്ന മലങ്കര അപ്പസ്തോലിക സഭ എന്നും നമ്മുടെ കൺമുൻപിൽ ഉണ്ടായിരിക്കണം; പ്രാർത്ഥനയുടെ വിഷയമാകണം, പ്രവർത്തനത്തിന് കാരണമാകണം, കാരണത്തിന്റെ ആത്മീയതയാകണം.

നാം ജീവിക്കുന്ന പൊതുസമൂഹത്തോട് നമുക്കുള്ള കടപ്പാടിനെക്കുറിച്ച് ഒരിക്കലും നാം വിസ്മരിക്കരുത്. നമ്മെ നാം ആക്കുന്നതിൽ പൊതുസമൂഹം വഹിച്ചിട്ടുള്ള പങ്ക് വിസ്മരിച്ചുകൂടാ. പൊതുസമൂഹം എന്നത് ഒരു യാഥാർത്ഥ്യമാണെന്ന് നാം വിസ്മരിച്ചുകൂടാ. എല്ലാവരും അവരവരുടെ ശക്തിയെക്കുറിച്ച് വാതോരാതെ സംസാരിക്കുമ്പോൾ പൊതുസമൂഹത്തെക്കുറിച്ച് ആരാണ് സംസാരിക്കേണ്ടത്. ഇതിൽ ക്രിസ്തീയ സഭയുടെയും ഇതര സമൂഹങ്ങളുടെയും പങ്ക് വളരെ വലുതാണ്. സമൂഹത്തിനുണ്ടാകുന്ന മുറിവ് വച്ചുകെട്ടാൻ ആരാണ് മുമ്പോട്ട് വരിക? ഓരോ സമുദായ വാർഷിക സംഗമവും കഴിയുമ്പോൾ പൊതുസമൂഹം ക്ഷീണിച്ചു പോകുന്നുവോയെന്ന് നാം എല്ലാവരും ആത്മശോധന ചെയ്യണം. മലങ്കര സുറിയാനി കത്തോലിക്കാ സഭക്ക് ഈ മേഖലയിൽ പൊതുസമൂഹം കല്പിച്ചു നല്കിയിട്ടുള്ള ചരിത്രപരമായ ഒരു നിയോഗമുണ്ട്. പൊതുസമൂഹത്തിന്റെ ബന്ധങ്ങളുടെ കാവൽക്കാരനാകുന്നതിനാണ് ഈ സമൂഹത്തിന്റെ നേതൃനിരയെ എപ്പോഴും പരിശുദ്ധാത്മാവ് നിയോഗിച്ചിട്ടുള്ളത്. അത് സഭയായും ഭദ്രാസനങ്ങളായും സഭാസ്ഥാപനങ്ങൾ, ഇടവകകൾ, കുടുംബങ്ങൾ, വ്യക്തികളായും നാം അഭംഗുരം തുടരേണ്ടതുണ്ട്.

**ലോകം ഫ്രാൻസിസ് മാർപാപ്പയെ ഉറ്റുനോക്കുന്നു. ഈ ഫ്രാൻസിസ്കൻ യുഗത്തിൽ നമ്മുടെ പരിഗണനാവിഷയങ്ങൾ എന്തെല്ലാമാണ്?**

വിവിധ വിഷയങ്ങളാൽ സങ്കീർണ്ണമായിരിക്കുന്ന ജീവിത സാഹചര്യങ്ങളെ കണ്ട് വിലയിരുത്തി ചില നിർദ്ദേശങ്ങൾ നൽകുന്നവരാണ് നേതാക്കന്മാർ. പൊതുസമൂഹ ജീവിതക്രമത്തെ അവധാനതയോടെ നിരീക്ഷിക്കുന്ന വ്യക്തിത്വമാണ് ഫ്രാൻസിസ് മാർപാപ്പായുടേത്. നിരീക്ഷണത്തിൽ നിന്ന് പരിഹാര നിർദ്ദേശത്തിലേക്ക് സഭയേയും സമൂഹത്തേയും ക്ഷണിക്കുന്നുവെന്നുള്ളതാണ്; അതും ഏറ്റം ലളിതമായ ശൈലിയിൽ എന്നതാണ് ഫ്രാൻസിസ് മാർപാപ്പായെ എല്ലാവർക്കും സ്വീകാര്യനാക്കുന്ന യാഥാർത്ഥ്യം എന്നാണ് ഞാൻ മനസ്സിലാക്കുന്നത്. മാർപാപ്പായുടെ ദർശനം, ശൈലി ഇവയെല്ലാം അനുകരണീയമായ സഭാജീവിത സമീപനങ്ങളാണ്.

ലളിതമായ ജീവിതസമീപനം ഈ കാലഘട്ടത്തിന് പരി. പിതാവ് നൽകുന്ന വലിയ സന്ദേശമാണ്. ലാളിത്യം ക്രിസ്തീയ ജീവിതത്തിന്റെ മുഖമുദ്രയായി പിതാവ് ലോകത്തിന് നൽകിക്കൊണ്ടിരിക്കുന്നു. ക്ലേശമനുഭവിക്കുന്ന, മറ്റുള്ളവരുടെ സമ്മർദ്ദങ്ങളാൽ ഭാരപ്പെടുന്ന, പല കാരണങ്ങളാൽ അവഗണിക്കപ്പെടുന്നവരോടുള്ള പരി. പിതാവിന്റെ സ്നേഹസമീപനം അത്ഭുതപ്പെടുത്തുന്നതാണ്.

ഓരോ മാർപാപ്പാമാരുടേയും - കാലഘട്ടങ്ങളിലൂടെ സഭയുടെ ശുശ്രൂഷയുടെ വിവിധ ഭാവങ്ങൾ നമ്മുടെ മധ്യത്തിലേക്ക് പ്രകാശത്തോടെ വരുന്നു എന്നതാണ് പ്രത്യേകത. ഇങ്ങനെ പ്രകാശിതമാകുന്ന സുവിശേഷ മൂല്യങ്ങളും സഭാസമീപനങ്ങളും ജീവിക്കുകയെന്നതാണ് നമ്മുടെ പരിഗണനാവിഷയങ്ങളും തുടർന്നുള്ള സമർപ്പണവും.

**പുനരൈക്യവാർഷികാഘോഷങ്ങൾ തിരുവല്ലായിലെ തിരുമൂലപുരത്ത് നടക്കുന്നു. തിരുവല്ലാ അതിരൂപതയ്ക്ക് ഒരു കാലഘട്ടത്തിൽ നേതൃത്വം നൽകിയ വ്യക്തി എന്ന നിലയിൽ തിരുവല്ലാ അതിരൂപതയുടെ ചരിത്രപരമായ നിയോഗങ്ങൾ ഇനിയും എന്തെല്ലാമാണ്?**

മധ്യതിരുവിതാംകൂറിൽ മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ സാക്ഷ്യമായും സന്ദേശമായും ജീവി




ക്കുകയെന്നതാണ് തിരുവല്ലാ അതിരൂപതയുടെ വിളി. ഈ ദൗത്യം നിർവ്വഹിക്കുന്നതിന് അതിരൂപതയെ മുഴുവൻ സജ്ജമാക്കുകയെന്നത് സഭയുടെ ചുമതലയാണ്. മുണ്ടൻമലയിൽ നിന്നിറങ്ങിയ മാർ ഈവാനിയോസ് തിരുമേനി തിരുമൂലപുരത്ത് പർണ്ണശാലയിൽ താമസിച്ചും പ്രാർത്ഥിച്ചും തുടങ്ങിയ മലങ്കരസഭാ ഐക്യപ്രസ്ഥാനം ഇന്ന് വളർന്ന് എല്ലാ വിഭാഗം ജനങ്ങളോടും സംവേദിക്കുന്നതിനുള്ള ആത്മബലം ദൈവാനുഗ്രഹത്തോടെ നേടിയത് നന്ദിയോടെ നാം ഓർക്കണം. ദൈവാലയങ്ങളും സ്ഥാപനങ്ങളും വീടുകളും വ്യക്തിഗതനേട്ടങ്ങളും നമ്മെ ദൈവപരിപാലനക്ക് വിധേയപ്പെടുന്ന എന്നാൽ ആത്മബോധമുള്ള ക്രീയാത്മക സമൂഹമായി കൂടുതൽ വളർത്തേണ്ടതുണ്ട്. സഭാപരമായും സാമൂഹികമായും സ്നേഹത്തിന്റെയും നന്മയുടേയും പ്രചാരകരായി, സാക്ഷികളായി, നമ്മെ കൂടുതൽ യേശുക്രിസ്തു ഭാവത്തിലേക്ക് രൂപപ്പെടുത്തേണ്ടതുണ്ട്. മലങ്കര സഭയുടെ പുനരൈക്യം, സംഘാതാത്മകമായ അതിന്റെ സാമൂഹികശുശ്രൂഷ, മലങ്കര സഭയായി ഇതര സമൂഹങ്ങളോട് സംഭാഷിക്കുവാനുള്ള ഔൽസുക്യവും ത്രാണിയും ഇതെല്ലാം തിരുവല്ലാ അതിരൂപതക്ക് ഒരു ദേശത്തിന്റെയും ചരിത്രത്തിന്റെയും പശ്ചാത്തലത്തിൽ നൽകപ്പെട്ടിരിക്കുന്ന വിളിയുടെ ഭാഗമാണ്. മലങ്കര സുറിയാനി കത്തോലിക്കാ സഭയോട് ബന്ധമുള്ള ആയിരക്കണക്കിന് കുടുംബങ്ങളും പുരോഹിതരും സമർപ്പിതരും സ്നേഹിതരും നമ്മുടെ കൂടെയുള്ളപ്പോൾ ഈ ശുശ്രൂഷ കൂടുതൽ നന്മയിലേക്ക് നമ്മെ എത്തിക്കുകയാണ്. അന്തർദേശീയ പ്രാധാന്യമുള്ള ഉന്നത വിദ്യാഭ്യാസ കേന്ദ്രങ്ങൾ ഈ അതിരൂപതക്ക് ഉണ്ട് എന്നുള്ളത് ഈ ശുശ്രൂഷയുടെ വളർച്ച പ്രകടമാക്കുന്നു. ഓരോ വർഷവും ആതുരശുശ്രൂഷാമേഖലയിൽ നൂറുകണക്കിന് വിദ്യാർത്ഥികൾ പഠനത്തിനു പരിശീലനത്തിനുശേഷവും സമൂഹത്തിലേക്ക് ഇറങ്ങുന്നുവെന്നുള്ളത് ഇത് വലിയ നേട്ടമാണ്. അതുപോലെ മാക്ഫാസ്റ്റ് കോളേജ്, പ്രൊഫഷണൽ വിദ്യാഭ്യാസരംഗത്ത് നൽകുന്ന നേതൃത്വം അഭിനന്ദനാർഹമാണ്. പുഷ്പഗിരി ഹോസ്പിറ്റൽ മധ്യതിരുവിതാംകൂറിലെ പ്രധാനപ്പെട്ട ആതുരശുശ്രൂഷാ കേന്ദ്രമാണ്. ഇതൊക്കെ സഭയുടെ സംവേദനസാധ്യതകൾ വർദ്ധിപ്പിക്കുകയും നമ്മെ കൂടുതൽ ശക്തരാക്കുകയും ചെയ്യുന്ന ഘടകങ്ങളാണ്. മറ്റെല്ലായിടങ്ങളിലേതുപോലെ തന്നെ നമ്മുടെ ഈ സ്ഥാപനങ്ങളിലൂടെ കൂടുതൽ ബന്ധങ്ങള പരിപോഷിപ്പിക്കുന്നതിനുള്ള സുവിശേഷോർജ്ജം സമാഹരിക്കപ്പെടേണ്ടതുണ്ട്. 85-ാം പുനരൈക്യവാർഷികത്തോടനുബന്ധിച്ച് തിരുവല്ലാ അതിരൂപതാ ഏറ്റെടുത്തിരിക്കുന്ന സാമൂഹിക ക്ഷേമപദ്ധതികൾ അഭിനന്ദനാർഹവും അനുകരണീയവുമാണ്. പൊതുസമൂഹത്തിന്റെ വേദനിക്കുന്ന വിഷയങ്ങളിലും സഭാപരമായ വേദികളിലും തിരുവല്ലാ അതിരൂപതയ്ക്ക് കാലോചിതമായ ശുശ്രൂഷകൾ നിർവ്വഹിക്കാനുണ്ട് എന്നതാണ് എന്റെ അഭിപ്രായം. 85 -ാമത് സഭാസംഗമം അതിന് തിരുവല്ലാ അതിരൂപതയെ കൂടുതൽ ശക്തമാക്കട്ടെയെന്ന് പ്രാർത്ഥിക്കുന്നു.

ഒരു വിശ്വാസി




# 85-ാം പിറന്നാളിൽ പുനരൈക്യത്തിന്റെ ജന്മഗൃഹത്തിലേക്ക്



ബിഷപ്പ് ഡോ. ഫിലിപ്പോസ് മാർ സ്തേഫാനോസ്
തിരുവല്ല അതിരൂപതാ സഹായമെത്രാൻ

ഒരു വ്യാഴവട്ടക്കാലം നീണ്ട മലകയറ്റത്തിനും വാസത്തിനും ശേഷം മാർ ഈവാനിയോസ് എന്ന മലങ്കരയിലെ യോഗിവര്യൻ 1930 ആഗസ്റ്റ് 20-ന് സ്ഥാനമാനങ്ങളും അംഗീകാരങ്ങളും സുരക്ഷിതത്വവും, അധികാരവും, താൻ പടുത്തുയർത്തിയ ബഥനി ആശ്രമവും അതിന്റെ 400 ഏക്കറിലെ സമ്പത്തും ഉപേക്ഷിച്ച് പെരുന്നാട്ടിലെ മുണ്ടൻമലയിറങ്ങി. ഒരു സന്ന്യാസിയുടെ ആത്യന്തികമായ ഉപേക്ഷണഭാവത്തോടെ. തന്റെ ജീവിതത്തിലെ സത്യാന്വേഷണ പരീക്ഷയുടെ ആരംഭം കറിക്കാനായി അത്പരിണമിച്ചു. എല്ലാം ഉപേക്ഷിച്ച സന്യാസിയുടെ സമ്പൂർണ്ണ ഉപേക്ഷണം എന്ന് അതിനെ വിശേഷിപ്പിക്കാം.

**മലയിറക്കത്തിനും പനരൈക്യത്തിനുമിടയ്ക്കുള്ള സഹനപർവ്വം**

ദേശത്തെയും സമ്പത്തിനെയും പിതൃഭവനത്തെയും ഉപേക്ഷിച്ച് ദൈവം കാണിച്ചുകൊടുത്തവഴിയേ ഇറങ്ങിത്തിരിച്ച ഗോത്രപിതാവായ അബ്രഹാമിന്റെ വലിയ പുറപ്പാടിന് തത്തുല്യമായ ഒരു പുറപ്പാടായിരുന്നു അത്. (ഉല്പ. 12:1-4)"നിന്നിലൂടെ ഭൂമുഖത്തുള്ള വംശങ്ങളെല്ലാം അനുഗൃഹീതരാകും; നിന്നെ അനുഗൃഹിക്കുന്നവരെ ഞാൻ അനുഗൃഹിക്കും; നിന്നെ ശപിക്കുന്നവരെ ഞാൻ ശപിക്കും" എന്ന വാഗ്ദാനം മാത്രമായിരുന്നു അകമ്പടിക്ക്. തന്റെ ശിഷ്യരായ സന്ന്യാസികളിൽ ബഹുഭൂരിപക്ഷവും ദിക്കറിയാത്ത ആ നാട്ടിലേക്കുള്ള പ്രയാണത്തിൽ അദ്ദേഹത്തെ അനുഗമിച്ചു. മലങ്കരയുടെ "വലിയ പുറപ്പാട്" (The great Exodus) അവിടെ സമാരംഭിച്ചു. പമ്പയാറ്റിലൂടെ വള്ളത്തിലുള്ള യാത്ര വൈകുന്നേരം വെണ്ണിക്കുളത്തെത്തി. സന്ന്യസ്തരെ അവിടെയുള്ള പ്രൈമറി സ്ക്കൂളിൽ താമസിപ്പിച്ച ശേഷം തിരുമേനി തിരുമൂലപുരത്തു വന്നു. തികച്ചും അനിശ്ചിതത്വത്തിന്റെ രാപകലുകൾ! 2015 സെപ്റ്റംബർ 20 ന് സമർപ്പിക്കപ്പെടുന്ന "ബേസ് ആബോദ്മലങ്കര" (മാർ ഈവാനിയോസ് സ്മൃതി മന്ദിരം)യുടെ പ്രാഗ്രൂപമായിരുന്ന കൊച്ചുഭവനത്തിനുള്ളിൽ കണ്ണീർതൂകിയും മാറത്തടിച്ച് നിലവിളിച്ചും കഴിഞ്ഞുകൂടിയ 30 ദിനരാത്രങ്ങൾ! ഐക്യത്തിന്റ തീർത്ഥാടകന്റെ "കണ്ണീർ മാമോദീസ" (Baptism of Tears) യുടെ ദിനരാത്രങ്ങൾ. ഏതു സഭയുടെ അംഗമാണ് താൻ ഇപ്പോൾ



എന്ന് അടയാളപ്പെടുത്താൻ തിട്ടമില്ലാതിരുന്ന ഒരു കാലം. ആഗ്രഹംകൊണ്ടും മനസ്സുകൊണ്ടും കത്തോലിക്ക സഭാ വിശ്വാസത്തിൽ "മാമോദീസാ" മുങ്ങിയ ഒരു ഹ്രസ്വകാലം.

**2. സെപ്റ്റംബർ 20-21 കൃതജ്ഞതാ ദിനം**

തീർത്ഥാടകാനുഭവം പണിക്കരുവീട്ടിൽ ഗീവർഗ്ഗീസിനു ജന്മസിദ്ധമായിരുന്നു. മാവേലിക്കരയിലെ പണിക്കരുവീട്ടിൽ നിന്ന് കൗമാരകാലത്തു പുലിക്കോട്ടിൽ തിരുമേനി വിളിച്ചിറക്കുമ്പോൾ അതിനു തുടക്കം കുറിച്ചു ജീവിതം ഉടനീളം നിഴൽപോലെ അത് പിന്തുടർന്നു. എത്രയെത്ര പടിയിറക്കങ്ങൾക്ക് ആ ജീവിതം സാക്ഷ്യം വഹിച്ചു. 1930 സെപ്റ്റംബർ 20 ന് കൊല്ലം മെത്രാസന മന്ദിരത്തിലെ ചാപ്പലിൽ കൊല്ലം മെത്രാൻ ബൻസിഗർ തിരുമേനിയുടെ മുന്നിൽ സത്യപ്രതിജ്ഞ ചെയ്തു കത്തോലിക്ക സഭാപ്രവേശനം നിർവ്വഹിച്ചു. പുനരൈക്യദിനം നിശ്ചയിച്ചത് തന്റെ ജന്മദിനവും ദൈവമാതാവിന്റെ പിറവിതിരുനാളും (മലയാളം കൊല്ലവർഷകണക്ക് പ്രകാരം) ആയ കന്നിമാസം 8ന് (സെപ്റ്റംബർ 21) കത്തോലിക്കാ സഭാംഗമെന്ന നിലയിൽ ആദ്യമായി വി. കുർബ്ബാന അർപ്പിക്കണമെന്നുള്ള താല്പര്യപ്രകാരമായിരുന്നു, കത്തോലിക്ക സഭയിലെ മെത്രാൻ എന്ന നിലയിൽ 1930 സെപ്റ്റംബർ 21 ന് ആദ്യമായി തിരുമൂലപുരത്തു ബഥനി സന്ന്യാസിനീ-സന്ന്യാസിമാരുടെ സാന്നിദ്ധ്യത്തിൽ അർപ്പിച്ചകൃതജ്ഞതാ ബലിയുടെ വാർഷികാനുസ്മരണയും ആഘോഷവുമാണ് പുനരൈക്യവാർഷികാഘോഷ സംഗമങ്ങളിൽ മലങ്കരകത്തോലിക്കസഭ ഒത്തുകൂടി നടത്തുന്ന കൃതജ്ഞതാബലി. "കണ്ണീരോടെ വിതയ്ക്കുന്നവൻ ആർപ്പോടെ കൊയ്യുന്നു'' എന്ന സങ്കീർത്തന വചനം അന്വർത്ഥമാകുന്നു.

**3. നവജാത മലങ്കരസഭ (റീത്ത്)യുടെ 2 പ്രേഷിതാഭിമുഖ്യങ്ങൾ;**

1932 ജൂൺ 11 ന് "ക്രിസ്തോ പാസ്തോരും പ്രിൻചിപ്പി" എന്ന തിരുവെഴുത്തു വഴി മലങ്കര അന്ത്യോക്യൻ സുറിയാനി ഹയരാർക്കി സ്ഥാപിതമായി. 1912-ൽ കൽക്കട്ടയിലെ സെറാമ്പൂരിൽ തന്റെ ഗുരുവും മലങ്കര മെത്രാപ്പോലീത്തായുമായ വട്ടശ്ശേരിൽ മാർ ദീവാന്നാസിയോസ് തിരുമേനിയോടൊപ്പം "ഐക്യവും സഭയുടെ പ്രേഷിത പ്രവർത്തനവും" എന്ന വിഷയത്തെപ്പറ്റി നടന്ന കോൺഫറൻസിൽ പങ്കെടുത്തതു മുതൽ മാർ ഈവാനിയോസിനെ ഭരിക്കുകയും നയിക്കുകയും ചെയ്ത ചിന്ത ഭാരതത്തിന്റെ സുവിശേഷീകരണമായിരുന്നു. "ഭാരതമേ നിന്റെ രക്ഷ നിന്റെ സന്താനങ്ങളിൽ" എന്ന 13-ാം ലെയോ മാർപാപ്പയുടെ പ്രേഷിതാഹ്വാനം (1887 സീറോ മലബാർ വികാരിയാത്തു സ്ഥാപിച്ചുകൊണ്ട്) ഈ ചിന്തയെ രൂഢമൂലമാക്കുന്നതിന് ചരിത്രപടുവായ ദൈവദാസനെ സഹായിച്ചു. ആയൂർക്ക് തെക്ക് മലങ്കര യാക്കോബായ - ഓർത്തഡോക്സ്, സിറോ മലബാർ സഭകളുടെ സാന്നിദ്ധ്യം പോലുമില്ലാതിരുന്ന അക്കാലത്ത് തിരുവനന്തപുരം തന്റെ ഭദ്രാസനാസ്ഥാനമാക്കിയതു പുനരൈക്യ ശുശ്രൂഷക്ക് സഹായകം എന്നതിനെക്കാൾ, അക്രൈസ്തവരുടെ മദ്ധ്യേ സുവിശേഷപ്രവർത്തനം എന്ന തന്റെ ചിരകാല സ്വപ്നത്തിന്റെ ചിറക് വിടർത്തുന്നതിനായിരുന്നു. 1932 ൽ തന്നെ അത് ആരംഭിക്കുകയും ചെയ്തു. താൻ പരിശീലിപ്പിച്ച ബഥാന്യരും അല്മായ പ്രേഷിതരും സുവിശേഷ പ്രഘോഷണത്തിൽ അദ്ദേഹത്തിന്റെ വലങ്കൈയ്യായി നിലകൊണ്ടു. മാർത്താണ്ഡം കേന്ദ്രീകരിച്ച് മോൺസിഞ്ഞോർ ജോസഫ് കുഴിഞ്ഞാലിൽ എന്ന മിഷനറിയുടെ നേതൃത്വത്തിൽ മേരിമക്കൾ സന്ന്യാസിനീ സമൂഹം ആരംഭിച്ച മിഷൻ പ്രവർത്തനത്തിന് തെക്കൻ തിരുവിതാംകൂറിലും വേരോട്ടം സിദ്ധിച്ചു. ആയിരങ്ങൾ ക്രൈസ്തവ വിശ്വാസത്തിലേക്കും സുവിശേഷ വെളിച്ചത്തിലേക്കും കടന്നുവന്നു. തിരുവനന്തപുരത്തിന് തെക്ക് ഒന്നേകാൽ ലക്ഷത്തിലേറെപേരെ, പ്രേഷിതപ്രവർത്തനത്തിലൂടെ മാനസാന്തരപ്പെടുത്തി മലങ്കര കത്തോലിക്കസഭയുടെ അംഗങ്ങളാക്കി. ഒരു ലക്ഷത്തോളം വിശ്വാസികൾ ഉൾപ്പെടുന്ന മാർത്താണ്ഡം ഭദ്രാസനം 1996 ൽ സംജാതമായത് ദൈവദാസൻ മാർ ഈവാനിയോസിന്റെ ക്രാന്ത ദർശിത്വത്തിന്റെയും മിഷനറി തീക്ഷണതയുടെയും ഫലമാണ്.

**4. മദ്ധ്യതിരുവിതാംകൂറിലെ പുനരൈക്യ പരിശ്രമങ്ങൾക്ക് ചുക്കാൻ പിടിച്ച അഭിവന്ദ്യ യാക്കോബ് മാർ തെയോഫിലോസ്;**

ഒന്നിച്ച് പ്രേഷിതപര്യടനം നടത്തിയ പൗലോസും ശിഷ്യൻ സീലാസും രണ്ടു വ്യത്യസ്ഥമായ പന്ഥാവിലൂടെ പ്രേഷിതപ്രവർത്തനം തുടരുന്നത് അപ്പസ്തോല പ്രവർത്തനങ്ങളിൽ വായിക്കുന്നു. സമാന രീതിയിൽ മാർ ഈവാനിയോസും തന്റെ മാനസപുത്രനും ബഥനിയുടെ ഗുരുവചനുമായ മാർ തെയോഫിലോസും രണ്ടു കൈവഴികളിലൂടെ പുനരൈക്യ - പ്രേഷിത പ്രവർത്തനങ്ങൾക്ക് നേതൃത്വം നൽകി. തിരുവല്ല ഉൾപ്പെടുന്ന മദ്ധ്യതിരുവിതാങ്കൂറിലെ പുനരൈക്യ പ്രവർത്തനങ്ങൾക്ക് മാർ തെയോഫിലോസ് തിരുമേനി നേതൃത്വം നൽകി. ബഥാന്യരുടെയും അൽമായ നേതാക്കന്മാരുടെയും പ്രേഷിതരുടെയും നേതൃത്വത്തിൽ, തിരുവല്ലയിലും, തിരുമൂലപുരത്തും നിരണത്തും മാന്നാറിലും പുളിക്കീഴിലും നെടുമ്പ്രാത്തും കല്ലുങ്കലും കല്ലിശ്ശേരിയിലും ഓതറയിലും വേങ്ങലും പാണ്ടനാടും പെരിങ്ങരയിലും കോട്ടൂരും തോട്ടഭാഗത്തും ഇരവിപേരൂരും കുമ്പനാട്ടും കുറിയന്നൂരും തച്ചമത്തും വെണ്ണിക്കുളത്തും എരുമേലിയിലും വെച്ചൂച്ചിറയിലും കരിമ്പനാങ്കുഴിയിലും റാന്നിയിലും ചുങ്കപ്പാറയിലും ആനിക്കാട്ടും മല്ലപ്പള്ളിയിലും ചെങ്ങരൂരും കടമാങ്കളത്തും കല്ലൂപ്പാറയിലും ശാന്തിപുരത്തും മാരാമണ്ണിലും ഐരൂരിലും കളമ്പാലയിലും കുമ്പളത്താനത്തും പൂഴിക്കുന്നിലും കൊല്ലാടും കീച്ചാലും അമയന്നൂരിലും തിരുവഞ്ചൂരിലും കളത്തിപ്പടിയിലും വാകത്താനത്തും കുന്നക്കുടിയിലും കുന്നംകുളത്തും കോതമംഗലത്തും പെരുമ്പാവൂരിലും..........പുനരൈക്യത്തിന്റെ അലയടികൾ ഉയർന്നു.

യാക്കോബായ, ഓർത്തഡോക്സ്, മാർത്തോമ്മ സഭകളിൽ നിന്നു വൈദികരും വിശ്വാസികളും മലങ്കര കത്തോലിക്കസഭയെ ആശ്ലേഷിച്ചു. സഭാ മാതാവ് മൂന്നു നൂറ്റാണ്ടു കാലം ശീശ്മയിൽ (Schism-വേർപിരിഞ്ഞ്) നിന്ന

അവരെ മാറോടു ചേർത്തണച്ചു, കൈനീട്ടി സ്വീകരിച്ചു. സാർവ്വത്രിക സഭയുടെ മടിത്തട്ടിൽ അഭയം നൽകി. 10 കുടുംബങ്ങൾ എങ്കിലുമുള്ള സ്ഥലങ്ങളിൽ ഓലമേഞ്ഞ, പരമ്പ് കൊണ്ട് മറച്ച, തല്ലിമെഴുകിയ താല്കാലിക ചാപ്പലുകൾ ഉയർന്നു. എതിർപ്പുകളും, കള്ളക്കേസുകളും ഭീഷണികളും ഊരുവിലക്കുകളും പരിഹാസങ്ങളും അവർക്കു അഭിമുഖീകരിക്കേണ്ടി വന്നു. പുനരൈക്യപ്പെട്ട വൈദികർക്കും വന്ദ്യതിരുമേനിമാർക്കു പോലും ഇതിൽ ഇളവുണ്ടായില്ല. മാർ ഈവാനിയോസിനെയും, മാർ തെയോഫിലോസിനെയും മാർ സേവേറിയോസിനെയും വഴിയിൽ തടയുകയും ഘൊരാരവോ ചെയ്യുകയും, പാരടിപാട്ടുകൾ പാടി അധിക്ഷേപിക്കുകയും ശവപ്പെട്ടിയിൽ പേരെഴുതി വന്ദ്യപിതാക്കന്മാർ കടന്നുവരുന്ന വഴികളിൽ കാത്തിരുന്ന് ശവസംസ്കാര ശുശ്രൂഷ അനുകരിക്കുകയും പാലം വലിക്കുകയും...അതേ, സാദ്ധ്യമായ വിധമൊക്കെ തേജോവധം ചെയ്യുന്നത് എതിരാളികളായ സഹോദരീസഭകളിലെ സഹോദരങ്ങൾക്ക് വിനോദമായിരുന്നു. മാനസ്സികമായി തളർത്താൻ കഴിയുന്നതൊക്കെ ചെയ്തു. പത്രോസിനെയും മറ്റു ക്രിസ്തു ശിഷ്യരെയും ന്യായാധിപസംഘവും പുരോഹിതപ്രമുഖരും പിടികൂടി പ്രഹരിച്ച ശേഷം യേശുവിന്റെ നാമത്തിൽ പ്രസംഗിക്കുന്നതു കർശനമായി വിലക്കി പറഞ്ഞയച്ചു. സ്വാതന്ത്രാക്കപ്പെട്ട നിമിഷം അവർ വീണ്ടും യേശുനാമത്തിൽ സാക്ഷ്യം നൽകി. ചരിത്രം ആവർത്തിക്കപ്പെടുന്നു. മലങ്കര കത്തോലിക്കസഭയിലേക്ക് വന്ന കുടുംബങ്ങൾക്ക് ഭ്രഷ്ഠ് കല്പിച്ച് കുടുംബ കൂട്ടായ്മകളുടെ വിവാഹം, ശ്രാദ്ധം മുതലായവയിൽ ക്ഷണിക്കാതെ അകറ്റി നിർത്തുകയും, വന്നാൽ പരിഹസിച്ചു പറഞ്ഞയയ്ക്കുകയും ചെയ്യുന്നത് പതിവായിരുന്നു. പുതിയ പള്ളിയും സെമിത്തേരിയും പണിയുന്നതിന് തടസ്സം സൃഷ്ടിച്ചു. ഏതെല്ലാം വിധത്തിലുള്ള പീഡനങ്ങൾ. നായ്ക്കൾ ഭാനുബിംബം കണ്ട് ഓരിയിടും; ചന്ദ്രൻ പൗർണ്ണമി നിലാവ് പൊഴിയ്ക്കും എന്നാണല്ലോ കവിഭാവനം. കർത്താവ് നമ്മുടെ പക്ഷത്തെങ്കിൽ നമുക്കെതിരെ ആരുനില്ക്കും എന്ന് വി. പൗലോസ് ചോദിക്കുന്നു. ആയിരമായിരം ആശ്വാരൂഢർ എനിക്കെതിരെ പാളയമടിച്ചാലും ഞാൻ യാതൊരനർത്ഥവും ഭയപ്പെടുകയില്ല എന്ന് സങ്കീർത്തകന്റെ സാക്ഷ്യം. ആദ്യകാല മലങ്കര കത്തോലിക്കരുടെ ധൈര്യം ഈ ദൃശ്യമായ വേദവചനങ്ങൾ തന്നെയായിരുന്നു.

1931 ൽ തന്നെ മാർ തേയോഫിലോസ് തിരുമേനി തിരുവല്ല ടൗണിൽ വാസസ്ഥാനം കണ്ടെത്തി. അത് ഇപ്പോഴത്തെ സെന്റ് ജോൺസ് മെത്രാപ്പോലീത്തൻ കത്തീഡ്രലിന്റെ സ്ഥാനം തന്നെയായിരുന്നു. ദൈവത്തിന്റെ അനന്തപരിപാലന വാചാമ ഗോചരമത്രേ. 1922 ൽ പുനരൈക്യത്തിന്റെ അഗ്രദൂതനായി (harbinger) ഈ പ്രദേശത്ത് പ്രവർത്തിച്ച വെരി. റവ. ഫാ. ഡൊമിനിക്ക് തോട്ടാശ്ശേരി M.A.L.T. ആയിരുന്നു. അദ്ദേഹത്തിന്റെ സ്വന്തമായിരുന്ന 1926 ൽ കാർഡിനൽ മൂണി (Mooney) ദേവാലയത്തിനു വേണ്ടി ശിലാസ്ഥാപനം നിർവ്വഹിച്ച സ്ഥലം തന്നെ തിരുവല്ല മെത്രാപ്പോലീത്തൻ കത്തീഡ്രലിന് ആസ്ഥാനമായി ത്തീർന്നത് ദൈവത്തിന്റെ പരിപാലനയല്ലാതെയെന്താണ്?



അത് സ്വന്തമാക്കിയ മാർ തേയോഫിലോസ് തിരുമേനി അവിടെ നിലവിലിരുന്ന ഒരു ചെറിയ വസതിയിൽ താമസമാക്കി. റോഡിന് താഴെയായിരുന്നതിനാലും ചരിഞ്ഞ സ്ഥലമായിരുന്നതിനാലും "കുഴിയിൽ പള്ളി" എന്നും പുശ്ചം കലർന്ന സ്വരത്തിൽ എതിരാളികൾ പേരിട്ട സ്ഥലം ഇന്ന് കേരളത്തിന്റെ വിനോദസഞ്ചാര ഭൂപടത്തിൽ അടയാളപ്പെടുത്തപ്പെട്ടിരിക്കുന്നു എന്നു പറയുമ്പോൾ "ശത്രുക്കൾ മുമ്പാകെ മേശ ഒരുക്കുന്ന ദൈവം" നമ്മുടെ കൂടെയുണ്ടായിരിന്നു എന്നതിന്റെ മികവുറ്റ തെളിവല്ലാതെ എന്താണ്? സഭയുടെ ഹൃദയം വൈദിക വിദ്യാപരിശീലനകേന്ദ്രമായ സെമിനാരിയാണെന്ന തിരിച്ചറിവുണ്ടായിരുന്ന വിവേകശാലിയായ തിരുമേനി 1931 സെപ്റ്റംബർ 21ന് ദൈവമാതാവിന്റെ ജനനപ്പെരുനാൾ ദിവസം INFANT MARYS MINOR SEMINATY എന്ന പേരിൽ തന്റെ വസതിയിലെ കൊച്ചുമുറിയും വരാന്തയും മൈനർ സെമിനാരിയായി സ്ഥാപിച്ചു. ചങ്ങനാശ്ശേരി അതിരൂപതാദ്ധ്യക്ഷൻ അഭിവന്ദ്യ മാർ ജെയിംസ് കാളാശ്ശേരിൽ തിരുമേനി കൂദാശചെയ്തു സമർപ്പിച്ച സെമിനാരിയിൽ റെക്ടറായി ചങ്ങനാശ്ശേരി രൂപതവൈദികനായ പണ്ഡിതനും പരിചയസമ്പന്നനുമായ പെരിയ ബഹു. ജേക്കബ് വെത്തുരിങ്ങാട്ടച്ചൻ നിയമിതനായി. ആദ്യവർഷം 15 വൈദിക വിദ്യാർത്ഥികളെ മലങ്കര സഭയ്ക്കുവേണ്ടി സ്വീകരിച്ചു. അവരിൽ 5 പേർ കത്തോലിക്ക മേജർ സെമിനാരികളിൽ വൈദിക പരിശീലനം പൂർത്തിയാക്കി 1930-ൽ വൈദിക പട്ടം സ്വീകരിച്ചു. തിരുവനന്തപുരം അതിരൂപതയ്ക്കും തിരുവല്ല രൂപതയ്ക്കും വേണ്ടി 1935-ൽ ഇന്ന് പുഷ്പഗിരി മെഡിക്കൽ കോംപ്ലക്സ് സ്ഥിതി ചെയ്യുന്ന "ചെറുപുഷ്പഗിരി"യിലേക്ക് മെത്രാസനമന്ദിരവും മൈനർ സെമിനാരിയും മാറ്റിസ്ഥാപിക്കപ്പെട്ടു. വീണ്ടും 1954-ൽ ഇപ്പോൾ മെത്രാപ്പോലീത്തൻ ആസ്ഥാനമന്ദിരം സ്ഥിതി ചെയ്യുന്ന മേരിഗിരി ഈ രണ്ടു സ്ഥാപനങ്ങളുടെയും ആസ്ഥാനമായി മാറി. 1934 തിരുവല്ല സെന്റ് ജോസഫ് പ്രസ്സ് മേരിഗിരിയിൽ സ്ഥാപിച്ചു. അക്കാലത്ത് മദ്ധ്യതിരുവിതാംകൂറിലെ പ്രശസ്തമായ പ്രസ്സ് എന്ന ഖ്യാതി അതിനുണ്ടായിരുന്നു. രഹസ്യസ്വഭാവമുള്ള സർക്കാരിന്റെ അച്ചടികളും ചോദ്യപേപ്പറുകളും ഇവിടെ മുദ്രണം ചെയ്യപ്പെട്ടിരുന്നു. സുറിയാനി പ്രാർത്ഥനാ പുസ്തകങ്ങളുടെയും കുർബാന തക്സകളുടെയും മുദ്രണം നടത്തിയിരുന്നു.

തിരുമൂലപുരത്തിന്റെ പ്രാന്ത പ്രദേശത്തുതന്നെ ഭദ്രാസന ആസ്ഥാനം ഉറപ്പിക്കുവാൻ തേയോഫിലോസ്

തിരുമേനി ശ്രദ്ധിച്ചത് പുനരൈക്യത്തിന് വേരോട്ടമുണ്ടാക്കുവാൻ അത് വളക്കൂറുള്ള മണ്ണായിരുന്നതിനാലാകണം ചങ്ങനാശ്ശേരിക്ക് തെക്ക് കത്തോലിക്കന് കാലു കുത്തുവാൻ ഇടം നൽകില്ല എന്നു ശപഥം ചെയ്തിരുന്ന പുത്തൻ കൂറ്റുകാരുടെ മുമ്പാകെ മേശ ഒരുക്കുന്നതായിരുന്നു ദൈവഹിതം! ഇന്നു തിരുവല്ല നഗരപരിധിയിൽ ഓരോപ്രഭാതത്തിലും 25 ൽ ഏറെ ഇടങ്ങളിൽ കത്തോലിക്ക ദിവ്യബലി അർപ്പിക്കപ്പെടുന്നു. രണ്ടു ദശകത്തിൽ ഏറെയായി കാത്തലിക് കൺവെൻഷൻ ഈ നഗരത്തിൽ നടത്തപ്പെടുന്നു. തിരുവല്ലയിലെ ആദ്യത്തെ ഓഡിറ്റോറിയം – സെന്റ് ജോൺസ് കത്തീഡ്രലിനോടനുബന്ധിച്ച് നാല് ദശകം മുമ്പ് പണിയപ്പെട്ടു. സെന്റ് ജോൺസ് കോളേജ് നാലുപതിറ്റാണ്ടു മുൻപ് അക്ഷരവെളിച്ചം നൽകി. അരനൂറ്റാണ്ടു മുൻപ് പുഷ്പഗിരി ആശുപത്രി തിരുവല്ലയിൽ സ്ഥാപിക്കപ്പെട്ടു. ഒന്നര ശശാബ്ദം മുമ്പ് മെഡിക്കൽ കോളേജും സൂപ്പർ സ്പെഷ്യാലിറ്റി ഹോസ്പിറ്റലുമായി അതു വളർന്നു. ഈ നഗരത്തിന്റെ വായു ശ്വസിച്ചും വെള്ളംകുടിച്ചും തണല് സ്വീകരിച്ചും വളർച്ചയുടെ പാതകണ്ടെത്തിയ മലങ്കര സഭ– തിരുവല്ല ഭദ്രാസനം– ഈ നഗരവികസനത്തിന് തന്റെ പരമാവധി നൽകി. 1933 നവംബർ 6-ന് തിരുവല്ല അതിഭദ്രാസനത്തിന്റെ പ്രഥമ ഇടയനായി മാലാഖയ്ക്ക് സമാനമായ പരമസാത്വികനും പുണ്യശ്ലോകനുമായ തേയോഫിലോസ് തിരുമേനി സ്ഥാനാരോഹണം ചെയ്തു. അന്നു കേവലം 13 പള്ളികൾ മാത്രമാണ് ഉണ്ടായിരുന്നത്. 1925 വിശുദ്ധയും പ്രേഷിതമദ്ധ്യസ്ഥയുമായി ലിസ്യുവിലെ വിശുദ്ധ കൊച്ചുത്രേസ്യയെ തിരുസ്സഭ ഉയർത്തി. പ്രേഷിതദൗത്യമേറ്റെടുത്ത രൂപത എന്നതുകൊണ്ട് തിരുവല്ലയുടെ പ്രേഷിത മദ്ധ്യസ്ഥയായി വി. കൊച്ചു ത്രേസ്യയെ വന്ദ്യപിതാവ് തെരഞ്ഞെടുത്തു. പ്രേഷിതപ്രവർത്തനങ്ങളുടെ തടസ്സം നീങ്ങുവാൻ വന്ദ്യപിതാവ് കർമ്മലീത്ത ക്ലോയിസ്റ്റേർഡ് കോൺവെന്റ് (മിണ്ടാമഠം) സമാരംഭിക്കുന്നതിന് വിജയപുരം രൂപതയുടെ സഹായം തേടുകയും ചെയ്തു. അവരുടെ നിർദ്ദേശാനുസരണം പുണ്യവതിയുടെ ഭവന് സ്ഥിതിചെയ്യുന്ന ലിസ്യൂ സന്ദർശിച്ച് പ്രാർത്ഥിക്കുവാൻ 1934-ൽ ഫ്രാൻസിലേക്ക് തീർത്ഥാടനം നടത്തി. കൂട്ടത്തിൽ ഇംഗ്ലണ്ടും അയർലണ്ടും സന്ദർശിച്ച് മൂന്നു മാസം കഴിഞ്ഞ് മടങ്ങിയെത്തി. തുടർന്നാണ് പ്രസ്സ് സ്ഥാപിക്കുന്നതും ആ സ്ഥാപനം "ചെറുപുഷ്പഗിരി"യിലേക്ക് മാറ്റുന്നതും. ആ പേര് ദ്യോതിപ്പിക്കുന്നതുതന്നെ വിശുദ്ധയുടെ മദ്ധ്യസ്ഥതയിൽ എത്രമാത്രം ആശ്രയിച്ചിരിക്കുന്നു എന്നാണ്. കൊച്ചുത്രേസ്യയുടെ സഹോദരി സന്ന്യാസിനിമാർ വന്ദ്യപിതാവുമായി കത്തിടപാടുകൾ നടത്തി പ്രാർത്ഥനയുടെ പിൻബലമേകി.

ശത്രുഭീഷണികളും പീഡനങ്ങളും, സാമ്പത്തികഞെരുക്കം, മിഷനറിമാരുടെ അഭാവം മൂലം പുനരൈക്യപ്രവർത്തനങ്ങൾക്ക് ഗതിവേഗം തടസ്സപ്പെട്ട് തിരിച്ചറിവ് പുനരൈക്യപ്പെട്ടവർക്ക് നല്കേണ്ട തുടർ ശുശ്രൂഷയുടെ ബാഹുല്യം, ആൾശേഷിക്കുറവ്...... തുടങ്ങിയ വൈതരണികൾ സാത്വികനും മിതഭാഷിയും ധ്യാനാത്മകജീവിതത്തിനുടമയുമായ പിതാവിനെ ഞെരുക്കി. 1936 ഓടുകൂടി വന്ദ്യപിതാവ് രോഗാതുരനായിത്തീർന്നു. ബാലാരിഷ്ടതകൾക്കിടയിൽ ഇത് രൂപതയുടെ വളർച്ചയ്ക്ക് ഏറെ പ്രതിബന്ധം സൃഷ്ടിച്ചു – മോശയുടെ വേർപാട് ഇസ്രായേലിനെ കുഴക്കിയതുപോലെ. എന്നാൽ ചരിത്രഗതിയെ നിയന്ത്രിക്കുന്ന ദൈവം ഉപരിനന്മ കരുതിവെച്ചിരിക്കുന്നു.

**5. അനവദ്യമായ ദൈവപരിപാലന – ജോസഫ് മാർ സേവേറിയോസ് മെത്രാപ്പോലീത്തായുടെ പുനരൈക്യം.**

പടനയിക്കുന്ന പടനായകന്റെ തളർച്ച യുദ്ധത്തേയും വിജയത്തേയും പ്രതികൂലമായി ബാധിക്കും. പക്ഷേ ഇസ്രായേലിന്റെ പടനായകനായ യഹോവയായ ദൈവം പുനരൈക്യപ്രസ്ഥാനത്തെയും തിരുവല്ല രൂപതയെയും നയിച്ചത് മനുഷ്യന് അഗ്രഹ്യമായ വിധമായിരുന്നു; മനുഷ്യചിന്തകൾക്കതീതമായ വിധമായിരുന്നു. തിരുവല്ല കേന്ദ്രമായി മുന്നേറുന്ന പുനരൈക്യ പ്രസ്ഥാനത്തെ നേരിടുന്നതിനായിരുന്നു തീക്ഷ്ണമതിയായ ജോസഫ് മാർ സേവേറിയോസ് മെത്രാപ്പോലീത്തയെ ഓർത്തഡോക്സ് സഭയുടെ നിരണം ഭദ്രാസനാധിപനായി നിയമിച്ചത്. അഞ്ചുവർക്കാലം ക്രിസ്തുസഭയെ നേരിട്ട സാവൂളിന്റെ തീക്ഷ്ണതയോടെ അദ്ദേഹം പ്രവർത്തിച്ചു. മാർ തെയോഫിലോസ് പിതാവാകട്ടെ രാപകൽ തീക്ഷ്ണതയോടെ പ്രാർത്ഥനയിലും വി. കൊച്ചുത്രേസ്യ പുണ്യവതിയോടുള്ള മദ്ധ്യസ്ഥതയിലും പ്രാർത്ഥനയുടെ പ്രതിഫലനം 1937 നവംബർ 29 ദൃശ്യമായി. അഭിവന്ദ്യ സേവേറിയോസ് മെത്രാപ്പോലീത്ത ഓർത്തഡോക്സ് സഭവിട്ടു സത്യസഭയിൽ – കാതോലിക സഭയിൽ – പുനരൈക്യപ്പെട്ടു. വളഞ്ഞ അക്ഷരങ്ങളിലൂടെ നേർരേഖയിൽ എഴുതുന്നവനാണ് സ്വർഗ്ഗത്തിലെ ദൈവം എന്നതിന്റെ നേർസാക്ഷ്യമായിരുന്നു വന്ദ്യപിതാവിന്റെ പുനരൈക്യം. ഇരുസഭകൾക്കും വിസ്മയവും ആശ്ചര്യകരവുമായ ഒരു സംഭവം.

ചെറുപുഷ്പഗിരിയിൽ താപസ്സനായി മാറിയ മാർ തെയോഫിലോസും, "മലങ്കര സഭയുടെ പൗലോസ്" ആയി പ്രേഷിതപുനരൈക്യപ്രവർത്തനം തുടർന്ന മാർ സേവേറിയോസും, മലങ്കര കത്തോലിക്ക സഭയിൽ വൈദികപരിശീലനം നേടിയ യുവവൈദികരായ മോൺസിഞ്ഞോർ തോമസ് വടശ്ശേരി എൽ.ഡി., മോൺസിഞ്ഞോർ മാത്യു നെടുമങ്ങാട്, സഖറിയാസ് ഐരാറ്റിപ്പടവിൽ, തോമസ് പാഴൂർ, ഫിലിപ്പ് ഇരട്ടമാക്കിൽ തുടങ്ങിയ തീപ്പന്തങ്ങളും പ്രേഷിതമുന്നേറ്റത്തിന് ആക്കം വർദ്ധിപ്പിച്ചു. കൂടാതെ മാതൃസഭയിൽ നിന്നു പുനരൈക്യപ്പെട്ട യുവ വൈദികരുടെ ജീവിതസാക്ഷ്യവും എടുത്തു പറയേണ്ടതത്രേ. അവരിൽ ചിലരെ മാത്രം പരിചയപ്പെടുത്താൻ ശ്രമിക്കാം. പുലിക്കോട്ട് വന്ദ്യ ജോസഫ് റമ്പാൻ (കുന്നംകുളം), കാരോട് സൈമൺ ഡി. കോർപ്പിസ്കോപ്പ (മുളന്തുരുത്തി, ഉദയംപേരൂർ), ഫാ. ഗീവർഗ്ഗീസ് തോമ്പ്ര (പെരുമ്പാവൂർ), ഫാ. പീറ്റർ രാമനാട്ട് (കോതമംഗലം), ഫാ. കലേക്കാട്ടിൽ തോമസ് കശ്ശീശ്ശ (തോട്ടഭാഗം, കവിയൂർ), പോളച്ചിറയ്ക്കൽ ചിറ്റേക്കാട്ട് മാത്യൂസ് കശ്ശീശ്ശ (തിരുമൂലപുരം), ദിവ്യശ്രീ എൻ. ജി. കുര്യാക്കോസ് നടുവിലേമുറി M.A., B.D., L.T. (നിരണം), തൈക്കടവിൽ ജോർജ്ജ് അച്ചൻ (നിരണം) പുര

യ്ക്കൽ ജോർജ്ജച്ചൻ (നിരണം), മൂലമണ്ണിൽ തോമസ് മല്പാൻ (പെരിങ്ങര), മുണ്ടപ്ലാക്കൽ ജേക്കബ് കശ്ശീശ്ശ (ചെങ്ങരൂർ), മരോട്ട് എബ്രഹാം കശ്ശീശ്ശ (തച്ചമാ), പയ്യമ്പള്ളിൽ ഡേവിഡ് കശ്ശീശ്ശ (മല്ലപ്പള്ളി), ചെറിയമഠത്തിലെ രണ്ടു വൈദികർ (കോട്ടയം), ചുണ്ടേവാലേൽ ജേക്കബ് കശ്ശീശ്ശ, പടിഞ്ഞാറേക്കൂറ്റ് സഖറിയാസ്സ് കശ്ശീശ്ശ (അമയന്നൂർ), തൈക്കാട്ട് രണ്ടു വൈദികർ (പിറവം), ഫാ. പീലിപ്പോസ് ഇളവട്ട (ഐരൂർ),...തുടങ്ങിയ ഒരു പറ്റം യുവവൈദികർ മലങ്കര കത്തോലിക്കാ സഭയെ ആശ്ലേഷിച്ചു.

അൽമായ പ്രമുഖരിൽ ചിലരെ പേരെടുത്തു പറയുന്നത് ഉചിതമായിരിക്കും. ആദരണീയനായ മാരേട്ട് ശ്രീ. ഫിലിപ്പോസ് ജഡ്ജി, മേളാമ്പറമ്പിൽ ശ്രീമാന്മാരായ എം.ഡി. ഉമ്മൻ, എം.ഒ. വർഗ്ഗീസ്, ബാർ ഈത്തോ കാശ്ലീറോ ജോർജ് ഇരുമേട, ബാർ ഈത്തോ കാശ്ലീറോ ജോൺ തേക്കുമ്പറമ്പിൽ, ഷെവലിയാർ വർഗ്ഗീസ് കരിപ്പയിൽ.....

തുടങ്ങിയവർ അവരിൽ ചിലർ മാത്രമാണ്. മദ്ധ്യതിരുവിതാംകൂറിലെ പുനരൈക്യപ്രസ്ഥാനം നാൾക്കുനാൾ ആവേശപൂർവ്വം സാക്ഷ്യജീവിതം നൽകി വളർന്ന്, പടർന്ന് പന്തലിച്ചു.

**6. മദ്ധ്യതിരുവിതാംകൂറും തിരുവല്ലയും**

നിലയ്ക്കലും നിരണവും മദ്ധ്യതിരുവിതാംകൂറിനെ അടയാളപ്പെടുത്തുന്നതും മാർത്തോമ്മാ ശ്ലീഹായുടെ പാദസ്പർശത്താൽ പരിപാവനമാക്കപ്പെട്ട ഇടങ്ങളുമാണ്. തിരുവല്ലയുടെ സ്ഥാനം അതിന്റെ മദ്ധ്യത്തിലത്രേ. പരുമലയും, ചേപ്പാടും, കടമ്പനാടും, പുത്തൻകാവും, മഞ്ഞനിക്കരയും, മാരാമണ്ണും തിരുവല്ലയുടെ പ്രാന്തപ്രദേശങ്ങളും പുത്തൻകൂർ സഭയുടെ ചരിത്രത്തിൽ നിർണ്ണയിക്കപ്പെട്ട ഇടങ്ങളുമാണ്. ദൈവദാസൻ മാർ ഈവാനിയോസിന്റെ ജന്മസ്ഥലമെന്നു മാത്രമല്ല 1836 ലെ മലങ്കര സഭാ സുന്നഹദോസു വഴിയും മാവേലിക്കര പ്രസിദ്ധിയാർജ്ജിച്ചിട്ടുള്ളതാണ്. കല്ലൂപ്പാറയും കല്ലിശ്ശേരിയും മല്ലപ്പള്ളിയും മറ്റും 1653 ലെ കൂനൻകുരിശിന് മുമ്പുതന്നെ മാർത്തോമ്മ ക്രിസ്ത്യാനികളുടെ കുടിപാർപ്പുള്ള സ്ഥലങ്ങളത്രേ; അതുപോലെ കോട്ടയവും റാന്നിയും ചിങ്ങവനവും തെങ്ങേലിയും ക്നാനാനായ അധിവാസം നിറഞ്ഞുനില്ക്കുന്ന കേന്ദ്രങ്ങളാണ്.

ഓർത്തഡോക്സ് സഭയുടേയും, അന്ത്യോക്യൻ യാക്കോബായ സഭയുടെയും ഭദ്രാസനകേന്ദ്രങ്ങൾ തിരുവല്ലയിലാണ്; ഒപ്പം ക്നാനായ യാക്കോബായ സഭയുടെ ഒരു പ്രവിശ്യയുടെയും മാർ ഗ്രീഗോറിയോസ് എന്ന താപസ്സന്റെ വാസം മൂലം പരിപാവനമാക്കപ്പെട്ട മണ്ണാണ് പരുമലയുടേത് എങ്കിൽ ഭാരതസഭയുടെ പിതാവായ മാർത്തോമ്മ ശ്ലീഹായുടെ പാദസ്പർശം മൂലം സഭാചരിത്രത്തിൽ പേരുകേട്ട സ്ഥലമാണ് നിരണം. പരുമല സെമിനാരി ഓർത്തഡോക്സ് സഭയുടെ ചരിത്രം നിർണ്ണയിക്കുകയും തിരുത്തിക്കുറിക്കുകയും ചെയ്ത ഇടമെന്നു മാത്രമല്ല, മലങ്കര സഭയുടെ കത്തോലിക്കാ സഭാ പുനരൈക്യത്തിന്റെ തീരുമാനം 1926–ൽ എടുത്തത് പരുമലയുടെ മണ്ണിലാണ് എന്നത് ശ്രദ്ധേയമത്രേ.

മലങ്കര മാർത്തോമ്മസഭയുടെ ആരംഭം കൊണ്ടും ആസ്ഥാനം എന്ന നിലയിലും സിറിയൻ ക്രിസ്ത്യൻ സെമിനാരിയുടെ (എസ്.സി.എസ്.) സ്ഥാപനം വഴിയും തിരുവല്ല, ചെറുകോൽപ്പുഴ, റാന്നി എന്നിവ ഹിന്ദുമതപരിഷത്തുവഴി കീർത്തികേട്ടവയാണ്. വിശുദ്ധതീർത്ഥമായി കരുതുന്ന പമ്പാനദിയുടെ കരകൾ സർവ്വമതങ്ങൾക്കും സംസ്കാരങ്ങൾക്കും കേദാരമാണ്. പമ്പയുടെ തീരഗ്രാമങ്ങൾ എണ്ണിയാൽ തീരാത്തത്ര സഭാനേതാക്കന്മാരുടെയും മെത്രാന്മാരുടെയും ജന്മംകൊണ്ട് അനുഗ്രഹിക്കപ്പെട്ടതാണ് പുത്തൻകൂറിലെ എല്ലാ സഭാവിഭാഗങ്ങളുടെയും നായകന്മാരുടെ പിറവി കണ്ട മണ്ണ്; പാദസ്പർശം കൊണ്ട് അനുഗ്രഹിക്കപ്പെട്ട മണ്ണ്. ഒപ്പം 1653 ലെ കൂനൻകുരിശു സത്യത്തിന് നേതൃത്വം നൽകിയ വിപ്ലവകാരിയും കുശാഗ്രബുദ്ധിയും സമുദായസ്നേഹിയുമായ ആഞ്ഞിലിമൂട്ടിൽ ഇട്ടിത്തൊമ്മൻ കത്തനാർക്ക് ജന്മം നൽകിയ കല്ലിശ്ശേരി തിരുവല്ലയുടെ പ്രാന്തപ്രദേശമാണ്. പഴയകൂർ സമുദായത്തിന്റെ (സീറോമലബാർ സഭ) ഉരുക്കുകോട്ടയായ ചങ്ങനാശ്ശേരിയും, പ്രസിദ്ധ തീർത്ഥാടന കേന്ദ്രമായ എടത്വായുടെയും നടുമദ്ധ്യത്താണ് തിരുവല്ല. ഭാരതത്തിന്റെ വിശുദ്ധനും കേരളസഭയുടെ ആദ്യത്തെ സന്ന്യാസസഭയായ കർമ്മലീത്ത (സി.എം.ഐ.) സഭയുടെ സ്ഥാപകനുമായ വിശുദ്ധ ചാവറ കുര്യാക്കോസ് ഏലിയാസച്ചന്റെ ജന്മസ്ഥലമായ കൈനകരി തിരുവല്ലയ്ക്ക് സമീപമാണ്. ദൈവദാസൻ കുര്യാളശ്ശേരി മെത്രാന്റെയും ഭാരതസ്വാതന്ത്ര്യത്തിന് തൊട്ടുമുൻപ് ക്രിസ്തീയസമൂഹത്തിന് ഭീഷണി ഉയർത്തിയ തിരുവിതാംകൂർ ദിവാൻ സർ സി.പി. യ്ക്കെതിരെ ഗർജ്ജിച്ച മാർ ജയിംസ് കാളാശ്ശേരി മെത്രാന്റെയും ജന്മസ്ഥലവും ഇതുതന്നെ.

ജറിക്കോ പട്ടണം ദുർഗ്ഗമമായ കോട്ടയായി ഇസ്രായേലിന് തോന്നി. അല്പമെങ്കിലും പ്രത്യാശയുണ്ടായിരുന്നത് ജോഷ്വായ്ക്കും കാലേബിനും മാത്രം. ദുർഗ്ഗമമെന്നും അജയ്യമെന്നും കരുതിയ ജറിക്കോ നഗരം പിടിച്ചടക്കുവാൻ 7 ദിവസം കൊണ്ട് ജോഷ്വായുടെ നേതൃത്വത്തിന് സാദ്ധ്യമായി. മാർ തെയോഫിലോസ്, മാർ സേവേറിയോസ്, മാർ ദീയസ്ക്കോറോസ് (1938 നവംബർ 12–ന് ക്നാനായ യാക്കോബായ സഭയുടെ മെത്രാപ്പോലീത്തയുടെ പുനരൈക്യം; തിരുമൂലപുരത്ത് കബറടങ്ങിയിരിക്കുന്നു) എന്നീ പിതാക്കന്മാരുടെ താപസ്സസാന്നിദ്ധ്യത്തിനും പ്രവർത്തനങ്ങൾക്കും മുമ്പിൽ തിരുവല്ലയ്ക്ക് ചുറ്റിലുമുള്ള കോട്ടകളിൽ സാർവ്വത്രികസഭാ സാന്നിദ്ധ്യം സംജാതമാക്കുവാൻ തിരുവല്ലയുടെ ധീരമിഷനറിമാർക്ക് ഐക്യത്തിന്റെ നാഥനായ യേശു പ്രചോദനം നല്കി അനുഗ്രഹിച്ചു.

**7. കാൽശതാബ്ദം പിന്നിടുമ്പോഴുള്ള തിരുവല്ല ഭദ്രാസനം**

1953–ൽ തിരുവല്ലയുടെ തനയനായ കടമാങ്കുളം തങ്ങളത്തിൽ ബനഡിക്ട് മാർ ഗ്രീഗോറിയോസ് തിരുമേനി തിരുവനന്തപുരം അതിഭദ്രാസനത്തിന്റെ സഹായമെത്രാനും തുടർന്ന് മെത്രാപ്പോലീത്തൻ ആർച്ചുബിഷപ്പുമായി അവരോധിക്കപ്പെട്ടു. തൊട്ടടുത്തവർഷം തിരുമൂ

ലപുരം ഇടവകാംഗമായ പോളച്ചിറയ്ക്കൽ സക്കറിയാസ് മാർ അത്തനാസ്സിയോസ് തിരുവല്ലയുടെ സഹായമെത്രാനും തുടർന്ന് തിരുവല്ലയുടെ തൃതീയ മെത്രാനുമായി വാഴിക്കപ്പെട്ടു. ഈ സന്തോഷങ്ങളുടെ പാരമ്യത്തിലാണ് 1955-ൽ തിരുമൂലപുരത്തുവെച്ച് പുനരൈക്യത്തിന്റെ രജതജൂബിലി ആഘോഷങ്ങൾ നടത്തപ്പെടുന്നത്.

1977 ആഗസ്റ്റ് 28 ന് തൊഴിയൂർ സ്വതന്ത്ര സുറിയാനി സഭയുടെ മെത്രാപ്പോലീത്ത പൗലോസ് മാർ പീലക്സിനോസ് തിരുമേനിയുടെ പുനരൈക്യം ഐക്യത്തിന് അടിവരയിടുന്ന മികവുറ്റ സാക്ഷ്യമായി. 1978-ൽ തിരുവല്ലയുടെ നാലാമത്തെ മെത്രാനായി ഐസക് മാർ യൂഹാനോൻ തിരുമേനി സ്ഥാനാരോഹണം ചെയ്യപ്പെട്ടു. ഒരു പുത്രീരൂപതയ്ക്ക് ജന്മം നൽകുവാൻ തക്കവിധം കർണ്ണാടകത്തിലെ സൗത്ത് കാനറ വരെ തിരുവല്ല രൂപത വളർന്നു 1978 ഒക്ടോബർ 28-ന് ബത്തേരി ഭദ്രാസനം സ്ഥാപിതമായി. രൂപതയുടെ അരനൂറ്റാണ്ട് നീണ്ട മിഷനറി പ്രവർത്തനങ്ങളുടെ സമ്മോഹനമായ സൽഫലം. 1980-ൽ കോട്ടയം കേന്ദ്രമാക്കി പുനരൈക്യസുവർണ്ണജൂബിലി അതിമനോഹരമായി ആഘോഷിക്കപ്പെട്ടു. 1988 ആഗസ്റ്റ് 6-ന് ഗീവർഗ്ഗീസ് മാർ തീമോത്തിയോസ് വലിയപിതാവ് തിരുവല്ലയുടെ അഞ്ചാമത്തെ അദ്ധ്യക്ഷനായി സ്ഥാനാരോഹണം ചെയ്തു.

1997 ജൂലൈ 17-ന് തിരുവല്ലയുടെ സഹായ മെത്രാനായി തോമസ് മാർ കൂറിലോസ് തിരുമേനി അഭിക്ഷിക്തനായി. 2003-ൽ തിരുവല്ല വീണ്ടും വിഭജിക്കപ്പെട്ട് മൂവാറ്റുപുഴ ഭദ്രാസനം സ്ഥാപിതമായി. 2003 ഒക്ടേഅബർ 2-ന് തിരുവല്ല മെത്രാനായി ഐസക് മാർ ക്ലീമിസ് തിരുമേനി സ്ഥാനാരോഹണം ചെയ്യപ്പെട്ടു. 2006 മെയ് 15-ന് തിരുവല്ല അതിഭദ്രാസനമായും മെത്രാപ്പോലീത്തൻ പ്രവിശ്യയായും ഉയർത്തപ്പെട്ടു.

2007-ൽ അതിഭദ്രാസനാംഗമായ ജേക്കബ് മാർ ബർണബാസ് തിരുമേനി അപ്പസ്തോലിക വിസിറ്റർ ആയി അഭിഷിക്തനായി. 2007 മെയ് 2-ന് അതിഭദ്രാസനാദ്ധ്യക്ഷനായി ആർച്ചുബിഷപ്പ് തോമസ് മാർ കൂറിലോസ് മെത്രാപ്പോലീത്ത സ്ഥാനാരോഹണം ചെയ്യപ്പെട്ടു. 2008 ഫെബ്രുവരി 9-ന് അതിഭദ്രാസനത്തിലെ വൈദികനായ ഏബ്രഹാം മാർ യൂലിയോസ് മൂവാറ്റുപുഴ ഭദ്രാസനാദ്ധ്യക്ഷനായി വാഴിക്കപ്പെട്ടു. 2010 മാർച്ച് 13-ന് അതിഭദ്രാസന വൈദികനായ ഫിലിപ്പോസ് മാർ സ്തേഫാനോസ് അതിഭദ്രാസന സഹായമെത്രാനായി നിയമിതനായി.

**8. ആരാധന പൈതൃകം സൂക്ഷിക്കുന്നതിലെ നിഷ്ഠ:-**

പുനരൈക്യവ്യവസ്ഥകളിലൊന്ന് അന്ത്യോക്യൻ പാരമ്പര്യം അന്യൂനമായി തുടരണമെന്നതായിരുന്നു മാർ ഈവാനിയോസിന്റെ ശിഷ്യാഗ്രേസരനായിരുന്ന മാർ തെയോഫിലാസ് ആരാധനാനുഷ്ഠാനങ്ങളിലും പാരമ്പര്യനിഷ്ഠയിലും അതീവ ശ്രദ്ധാലുവായിരുന്നു; മലങ്കരയുടെ മധുരഗായകനായിരുന്നു. മാർ സേവേറിയോസ് തിരുമേനി ഓർത്തഡോക്സ് പാരമ്പര്യത്തിൽ പരിശീലിപ്പിക്കപ്പെട്ടിരുന്നത് പിന്തുടർച്ചവഴിയിൽ സുഗമത നല്കി. അതിനുശേഷം നായകത്വം വഹിച്ച മാർ അത്തനാസിയോസ് തിരുമേനിയാകട്ടെ ഗാനാലാപനസൗകര്യവും ശബ്ദശാലീനതയും സുറിയാനി ഭാഷാപരിജ്ഞാനമുള്ളയാളുമായിരുന്നു. ഇവരൊക്കെ മലങ്കരസഭയുടെയും തിരുവല്ല ഭദ്രാസനത്തിന്റെയും വരദാനമായിരുന്നു. അവരുടെ പിൻഗാമികളും അവരെപ്പോലെ തന്നെ ആരാധനാനുഷ്ഠാനത്തിൽ ശ്രദ്ധനിർത്തിവരുന്നു.

ഓർത്തഡോക്സ് സെമിനാരിയിലെ മല്പാനായിരുന്ന മൂലമണ്ണിൽ ദിവ്യശ്രീ തോമസ് മല്പാൻ സുറിയാനി ഭാഷാഗ്രേസരനായിരുന്നു. പാരമ്പര്യ സംരക്ഷണത്തിൽ മല്പാനച്ചന്റെ സേവനം സ്തുത്യർഹമായിരുന്നു. ഒരു തലമുറയെ ഒരേ അച്ചിൽ വാർത്തെടുക്കുവാൻ പര്യാപ്തമായി. പുലിക്കോട്ടിൽ വന്ദ്യ ജോസഫ് റമ്പാന്റെ സേവനങ്ങളും ശ്രദ്ധേയമായിരുന്നു. ബഥനിയിലെ പടിഞ്ഞാറെമണ്ണിൽ ബഹു. ഏബ്രഹാമച്ചനും, ബഹു. കോശി കാക്കനാട്ടച്ചനും ബഥാന്യരെ പരിശീലിപ്പിക്കുന്നതിൽ തത്തുല്യമായ ശ്രദ്ധ പ്രകടിപ്പിച്ചു. 1960 കൾ മുതൽ ദിവ്യശ്രീ മാത്യു കരിമ്പിൽ കോർ എപ്പിസ്കോപ്പാ നാലുദശകക്കാലം ഇതേ അടിസ്ഥാനത്തിൽ പരിശീലനം നൽകി. സുറിയാനി ഭാഷാ പ്രവീണനും കവിയും സംഗീതജ്ഞനുമായിരുന്ന മാത്യു ചെമ്പോത്തിനാൽ മല്പാൻ മൂന്നു പതിറ്റാണ്ടുകൾ തന്റെ പാടവം പകർന്നു നല്കി. വൈദികരും സന്ന്യസ്തരും ഉപയോഗിക്കുന്ന പ്രതിദിന നമസ്ക്കാരമായ് ശ്ഹീമോ പ്രാർത്ഥനപുസ്തകം സുറിയാനിഭാഷയിൽ നിന്ന് അർത്ഥചോരണം വരാതെ, സുറിയാനി രംഗത്തിൽ അതിമനോഹരമായി മൊഴിമാറ്റം നടത്തിയിട്ട് അരനൂറ്റാണ്ടോളമാകുന്നു (1969-ൽ). ഉദാത്തമായ ഈടുവയ്പുകളുമായി ഇവ നിലനില്ക്കുന്നു.

**9. മറ്റ് സ്വാധീന ഘടകങ്ങൾ:**

മദ്ധ്യതിരുവിതാംകൂറിലെ ഉണർവ്വ് സഭകളുടെ തിരുവചനകേന്ദ്രീകൃതമായ സുവിശേഷയോഗങ്ങളുടെ അലയടികൾ ആദ്യകാലം മുതൽ തിരുവല്ല ഭദ്രാസനം ഏറ്റെടുത്തു. ആദ്യദശകങ്ങളിൽ മോൺസിഞ്ഞോർ തോമസ് വടശ്ശേരി എൽ.ഡി. യും, 1950 നുശേഷം ദിവ്യശ്രീ വി. ഇ. ഗീവർഗ്ഗീസ് കോർ എപ്പിസ്കോപ്പാ തുടങ്ങിയവരും സുവിശേഷയോഗങ്ങൾക്ക് നേതൃത്വം നൽകി. 1970 കളിൽ ഫാ. ഏബ്രഹാം കാക്കനാട്ട് (മാർ യൂലിയോസ് മെത്രാപ്പോലീത്ത), മോൺസിഞ്ഞോർ ജോൺ വർഗ്ഗീസ് ഈശ്വരൻകുടിയിൽ, കൊടിനാടുംകുന്നേൽ തോമസ് കോർ എപ്പിസ്കോപ്പാ, ഫാ. മാത്യു മണലേൽ തുടങ്ങിയ വൈദിക പ്രമുഖർ ശ്രദ്ധേയമായവിധം സുവിശേഷസന്ദേശം ദൈവജനത്തിന് പകർന്നു. 1964-ൽ സമാരംഭിച്ച റാന്നി കാത്തലിക് കൺവെൻഷൻ സുവർണ്ണജൂബിലി പിന്നിട്ടു എന്നത് ശ്രദ്ധേയമാണ്. ഇതര സഭകളുടെ വെല്ലുവിളികളെ കാലാനുസൃതമായി നേരിടുവാനും ശ്രേഷ്ഠമാതൃക നല്കുവാനും കാലാകാലങ്ങളിൽ പ്രേഷിതാഭിമുഖ്യമുള്ള വൈദികസമൂഹം ശ്രദ്ധിച്ചിരുന്നു.

സി.എസ്.ഐ., മലങ്കര മാർത്തോമ്മാ സഭകൾ ഉന്നതവിദ്യാഭ്യാസരംഗത്ത് നൽകിയ സേവനങ്ങൾ മാതൃകയും വെല്ലുവിളിയുമായിരുന്നു. അവരുടെ നടുമു

റ്റത്ത് തുടക്കം കുറിച്ച മലങ്കര കത്തോലിക്കാ സഭ നല്ല മാതൃകകൾ സ്വീകരിക്കുന്നതിൽ ഒരിക്കൽ വിമുഖയായിരുന്നില്ല. മാർ ഈവാനിയോസും, മാർ സേവേറിയോസും, മാർ ഗ്രീഗോറിയോസും, മാർ ബസേലിയോസും വിദ്യാഭ്യാസ വിചക്ഷണന്മാരായിരുന്നു താനും. ഉന്നതവിദ്യാഭ്യാസം നേടിയ മദ്ധ്യതിരുവിതാംകൂറുകാർ തൊഴിൽ തേടി മറുനാടുകളിൽ ചേക്കേറിയിരുന്നത് മലങ്കര കത്തോലിക്കാ സഭയുടെ പ്രേഷിത-അജപാലന ദൗത്യത്തിന് സാദ്ധ്യതകളും വേദികളും വെല്ലുവിളികളും പ്രേരണകളും നൽകി. ആതുരശുശ്രൂഷാരംഗത്ത് വനിതകളെ വിദേശങ്ങളിലേക്ക് പ്രൊമോട്ടുചെയ്യുന്നതിനും മാർ അത്തനാസിയോസ് തിരുമേനിയും പുഷ്പഗിരി ആശുപത്രിയും നേഴ്സിങ്ങ് പരിശീലന കേന്ദ്രവും ആക്കം നല്കി. അതിന്റെ സൽഫലങ്ങൾ അതിരൂപതയിലെ എല്ലാ ഇടവകയിലും പ്രകടമാണ്.




**10. ആരാധന കേന്ദ്രങ്ങളും സ്ഥാപനങ്ങളും വളർച്ചയുടെ നാഴികക്കല്ലുകൾ**

പുനരൈക്യത്തിന്റെ ആദ്യ ദശകമായ 1930 കളിൽ 27 ദൈവാലയങ്ങൾ തിരുവല്ലയുടെ പ്രാന്തപ്രദേശത്ത് സ്ഥാപിതമായി. 1940 കളിലും 50 കളിലുമായി ഏതാണ്ട് അത്രത്തോളം തന്നെ ആരാധനസമൂഹങ്ങൾ തിരുവല്ലയുടെ മണ്ണിൽ സ്ഥാപിതമായി. 1955 ലെ പുനരൈക്യ രജതജൂബിലി ആഘോഷവേളയിൽ 50 ഏറെ ഇടവകകൾ സംജാതമായിരുന്നു. 1980 ലെ സുവർണ്ണ ജൂബിലി വേളയിലാകട്ടെ 200-ൽ പരം ഇടവകകൾ തിരുവല്ല ഭദ്രാസനത്തിന്റെ പുനരൈക്യപരിശ്രമഫലമായി സ്ഥാപിതമായി എന്നത് ചാരിതാർത്ഥ്യജനകമത്രേ. അതിനുവേണ്ടി അദ്ധ്വാനിക്കുകയും കണ്ണീരൊഴുക്കി പ്രാർത്ഥിക്കുകയും പട്ടിണിയും ത്യാഗവും ക്ലേശവും മിഷനറി തീക്ഷ്ണതയോടെ ഏറ്റെടുക്കുകയും ചെയ്ത വൈദികരെയും സന്ന്യസ്തരെയും ബഥന്യരെയും അൽമായ പ്രേഷിതരെയും പ്രാർത്ഥനാപൂർവ്വം നമുക്കോർക്കാം. മൺമറഞ്ഞുപോയവരെ ദൈവസന്നിധിയിൽ സമർപ്പിക്കാം.

85-ാം പുനരൈക്യവാർഷികാഘോഷ വേളയിൽ അര ലക്ഷത്തോളം വിശ്വാസികളും 135 ഇടവകകളും, 124 രൂപത വൈദികരും 25 സന്ന്യാസവൈദികരും 81 വൈദികവിദ്യാർത്ഥികളും 210 ബഥനി സന്ന്യസ്തരും ഡി.എം., ഹോളി സ്പിരിറ്റ്, സലേഷ്യൻ, ബസീലിയൻ, F.D. & H.J. തുടങ്ങിയ സന്ന്യാസ സഭകളിലായി 86 സന്ന്യസ്തരും ഇന്ന് തിരുവല്ല ഭദ്രാസനത്തിൽ പ്രവർത്തനനിരതരാണ്.

മൈനർ സെമിനാരിക്കാർ, രണ്ട് പാസ്റ്ററൽ സെന്ററുകൾ, പ്രീസ്റ്റ്സ് ഹോം, പുഷ്പഗിരി മെഡിക്കൽ കോളേജും അനുബന്ധസ്ഥാപനങ്ങളും, ഒന്നുവീതം ആർട്സ് & സയൻസ്, ബി.എഡ്., എം.എഡ്., കോളേജുകൾ, 14 എയ്ഡഡ് സ്കൂളുകൾ, 22 അണ എയ്ഡഡ് സ്കൂളുകൾ, സ്പെഷ്യൽ സ്കൂളുകൾ, ഓർഫനേജസ്, വയോജന മന്ദിരങ്ങൾ, രണ്ടു മുദ്രാലയങ്ങൾ, രണ്ട് പ്രസിദ്ധീകരണങ്ങൾ, ഒരു ബുക്ക് സ്റ്റാൾ.... തുടങ്ങിയവ. അതിഭദ്രാസനത്തിന്റെ പ്രേഷിതവേദികളാണ്.

സാമൂഹ്യക്ഷേമപ്രവർത്തനങ്ങൾക്ക് ഗതിയും ദിശയും നിർണ്ണയിക്കുന്ന 'ബോധന' യുടെ പ്രവർത്തനങ്ങൾ പത്തനംതിട്ട, കോട്ടയം, ഇടുക്കി, ആലപ്പുഴ ജില്ലകളിൽ ശ്രദ്ധേയമായ ശുശ്രൂഷ നിർവ്വഹിക്കുന്നു.

മലങ്കര കത്തോലിക്കസഭയെ ആഗോളതലത്തിൽ നയിക്കുവാൻ തിരുവല്ല അതിഭദ്രാസനത്തിൽ നിന്ന് പുണ്യശ്ലോകനായ ബനഡിക്ട് മാർ ഗ്രീഗോറിയോസും, ഇപ്പോൾ അത്യുന്നത കർദ്ദിനാളും, സഭയുടെ തലവനും പിതാവുമായ മാർ ബസേലിയോസ് ക്ലീമിസ് കാതോലിക്കാബാവയെയും ദൈവം ഉയർത്തി. മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തയുടെ ശതാബ്ദി വർഷവും, മാർ തെയോഫിലോസ് പിതാവിന്റെ 125-ാമത് ജന്മവാർഷികവും ഈ വർഷം നാം ആചരിക്കുന്നു. ചരിത്രത്തിലൂടെ ദൈവം നൽകിയ അനുഗ്രഹങ്ങൾ കേവലം ഈ വാക്കുകൾക്കും ഏറെ അപ്പുറമാണ്.

85-ാം പുനരൈക്യവാർഷിക ആഘോഷം മലങ്കര സഭയുടെ പ്രഭവകേന്ദ്രമെന്ന് വിശേഷിപ്പിക്കപ്പെടുന്ന തിരുവല്ല തിരുമൂലപുരം കേന്ദ്രീകരിച്ച് നടത്തപ്പെടുമ്പോൾ, കഴിഞ്ഞ 85 വർഷത്തെ ചരിത്ര പശ്ചാത്തലവും അതിന്റെ പരിണാമങ്ങളും ഇപ്രകാരം അടയാളപ്പെടുത്തുവാൻ ശ്രമിക്കുകയാണ്. പരമകാരുണികനായ ദൈവത്തിന്റെ അത്ഭുതകരമായ ദിവ്യപരിപാലനത്തിന് നന്ദിപറയുന്നതോടൊപ്പം ഈ വാർഷികാഘോഷങ്ങളെ ആ കരങ്ങളിൽ തന്നെ, അവിടുത്തെ മഹത്വത്തിനുവേണ്ടി സമർപ്പിക്കാം.

**85-ാം പുനരൈക്യവാർഷികാഘോഷങ്ങൾ - ജീവസമൃദ്ധിക്ക്**

ബാലസഭയായ എം.സി.സി.എൽ.-ന്റെ ആഗോളസംഗമം, യുവജനസഭയായ എം.സി.വൈ.എം. ന്റെ അന്തർദേശീയസംഗമം, മാതൃ-പിതൃവേദിയായ എം.സി.എ. യുടെ അന്തർ ദേശീയ സംഗമം, സഭാതല സ:യസ്തവർഷാചരണം, പുനരൈക്യ വാർഷികസംഗമവും വിശുദ്ധ ആരാധനയിലൂടെയുള്ള കൃതജ്ഞതാപ്രകാശനം, പൊതുസമ്മേളനം, വന്ദ്യപിതാക്കന്മാരുടെ കബറിടങ്ങളിലേക്കുള്ള ഭക്തിനിർഭരമായ തീർത്ഥാടന പദയാത്ര എന്നിവയ്ക്കുശേഷം 86-ാം പുനരൈക്യ വാർഷിക സംഗമത്തിന്റെ നാന്ദിയായ പതാക കൈമാറ്റം നടത്തപ്പെടു

ന്നതോടെ 85-ാം പുനരൈക്യവാർഷികാഘോഷങ്ങൾക്ക് തിരശ്ശീല വീഴുന്നു.

മനുഷ്യജീവിതത്തോടും സാമൂഹികപ്രശ്നങ്ങളോടും പ്രതിബദ്ധത പുലർത്താത്ത ആഘോഷങ്ങൾക്ക് ക്രൈസ്തവജീവിതത്തിൽ പ്രത്യേകിച്ച് മലങ്കര കത്തോലിക്കസഭയുടെ ആദ്ധ്യാത്മികതയിൽ സ്ഥാനമില്ല. ജീവകാരുണ്യ പ്രവർത്തനങ്ങൾക്ക് പ്രാമുഖ്യം നൽകുന്നു, ജീവസമൃദ്ധിയുടെ ആഘോഷമായി മാറ്റപ്പെടുന്നതാകണം 85-ാമത് പുനരൈക്യവാർഷികാഘോഷങ്ങൾ എന്ന സമീപനമാണ് സ്വീകരിച്ചിരിക്കുന്നത്. രോഗാതുരമായ ഒരു ലോകം നമ്മുടെ മുമ്പിലുണ്ട്. ചികിത്സാഭാരം താങ്ങാനാവാതെ, ചികിത്സ ലഭിക്കാതെ ലോകത്തോട് യാത്രപറയുന്ന പാവങ്ങളോട് കരുതൽ കാണിക്കുന്നതിന് 85 ഹൃദയശസ്ത്രക്രിയകൾ, 3000 ഡയാലിസിസുകൾ, വിവാഹസഹായനിധി, ഭവനദാനപദ്ധതി, അവയവദാനപ്രതിജ്ഞാപദ്ധതി എന്നിവയുടെ ഉദ്ഘാടനം 85-ാമത് പുനരൈക്യ വാർഷികത്തിന്റെ തനതാത്മകത വിളിച്ചറിയിക്കുന്ന മാനവിക പ്രവർത്തനങ്ങളെ ഇങ്ങനെ അടയാളപ്പെടുത്താം. ആധുനിക കാലഘട്ടത്തിനിണങ്ങുന്ന പ്രേഷിതസാക്ഷ്യം നൽകുക നമ്മുടെ ലക്ഷ്യമാണ്.

കേരളത്തിന്റെ ആദരണീയനായ മുഖ്യമന്ത്രി ശ്രീ. ഉമ്മൻചാണ്ടി പൊതുസമ്മേളനം ഉദ്ഘാടനം ചെയ്യുന്നതാണ്. സഭയിലെ പിതാക്കന്മാരുടെ സാന്നിദ്ധ്യം ആഘോഷദിവസങ്ങളിൽ വിശ്വാസസമൂഹത്തോടൊപ്പമുണ്ടായിരിക്കും. സഭാതലവനായ ബാവാ തിരുമേനിയും തിരുവല്ല ആർച്ചുബിഷപ്പ് മാർ കൂറിലോസ് മെത്രാപ്പോലീത്തയും കൂടിവരവുകൾക്ക് നേതൃത്വം നൽകുന്നത് സഭാദർശനങ്ങൾ പങ്കുവയ്ക്കുന്നതുമാണ്. മാർ ഈവാനിയോസ്, മാർ തെയോഫിലോസ്, മാർ ദീയസ്തോമോസ് എന്നീ വന്ദ്യ പിതാക്കന്മാരുടെ കണ്ണീർവീണ് കുതിർന്ന മണ്ണാണ് തിരുമൂലപുരം. സഖറിയാസ് മാർ അത്തനാസിയോസ് തിരുമേനിയുടെ ജന്മദേശവും ഇടവകയുമാണത്. ബഥനി സന്ന്യാസികളുടെ ആദ്യത്തെ ആശ്രമത്തിനും ബഥനി സന്ന്യാസിനികളുടെ പ്രഥമപരിശീലനഭവനത്തിനും ഇടയ്ക്കുള്ള പുണ്യതീർത്ഥമാണവിടം. ഒന്നിലേറെ മെത്രാഭിഷേകങ്ങൾക്കും പുനരൈക്യവാർഷികങ്ങൾക്കും സാക്ഷ്യം വഹിച്ച മണ്ണാണത്. തോമസ് മാർ ദീയസ്ക്കോമോസ് പിതാവിന്റെ കുടീരം സ്ഥിതിചെയ്യുന്ന തീർത്ഥകേന്ദ്രമാണത്. അവിടെ നിന്നാരംഭിക്കുന്ന ഭക്തിനിർഭരമായ തീർത്ഥാടനപദയാത്ര മൺമറഞ്ഞ അഞ്ച് പിതാക്കന്മാർ അന്ത്യവിശ്രമം കൊള്ളുന്ന തിരുവല്ല മെത്രാപ്പോലീത്തൻ കത്തീഡ്രലിലേക്ക് നീങ്ങുമ്പോൾ 85 വർഷത്തെ സഭയുടെ ചരിത്രം അയവിറക്കുവാൻ എളുപ്പമാകും. നവചൈതന്യത്തോടെ, പ്രേഷിതാഭിമുഖ്യങ്ങളുടെ പ്രതിജ്ഞ പുതുക്കിക്കൊണ്ട് തങ്ങൾ ജീവിക്കുകയും പ്രവർത്തിക്കുകയും ചെയ്യുന്ന ഇടങ്ങളിൽ സഭാജീവിതത്തിനും സഭൈക്യത്തിനും സാക്ഷ്യം വഹിക്കുവാനുള്ള ചാലകശക്തി ഈ തീർത്ഥാടനപദയാത്ര സഭയ്ക്കാകമാനം സഭൈക്യപാതയിൽ പുനരൈക്യ പതാകയേന്തി മുന്നേറുവാനുള്ള അനുഗ്രഹം പ്രാർത്ഥിക്കാം.

മലങ്കരസഭയുടെ സുവിശേഷീകരണ ദൗത്യത്തിന് പുത്തൻ ഉണർവ്വ് പകരുവാൻ ഈ വാർഷികാഘോഷങ്ങൾ തീർച്ചയായും ഉപകരിക്കും. പുനരൈക്യത്തിന്റെ ആദ്യനാളുകളിൽ പുനരൈക്യ പിതാക്കന്മാരും തുടർന്ന് താപസവരേണ്യനായ ദീയസ്കോറോസ് തിരുമേനിയും ധ്യാനാത്മകജീവിതം നയിച്ച തിരുമൂലപുരത്തെ അതേ മണ്ണിൽ ഉയരുന്ന സ്മൃതിമണ്ഡപം.

**ബേസ് ആബോ ദ്മലങ്കര (മാർ ഈവാനിയോസ് സ്മൃതിമന്ദിരം)**

പുനരൈക്യത്തിന്റെ കണ്ണീർദിനങ്ങളെ ഓർക്കുവാൻ തക്കവിധം മനോഹരമായി സജ്ജീകരിക്കുന്നതും 85-ാം പുനരൈക്യവാർഷികത്തിന്റെ മാത്രം പ്രത്യേകതയായിരിക്കും. ദൈവദാസൻ മാർ ഈവാനിയോസ് നഗറിലെ ത്രിദിനസഭാസംഗമം ഏവർക്കും അനുഗ്രഹം പ്രദാനം ചെയ്യട്ടെ. "ഞാൻ വന്നിരിക്കുന്നത് അവർക്ക് ജീവനുണ്ടാകുവാനും അത് സമൃദ്ധമായി ഉണ്ടാകുവാനുമാണ്" (യോഹ. 10:10).

## ഉപകാരസ്മരണ



ഒരു വിശ്വാസി




# സഭാ ഐക്യത്തിന്റെയും പുനരൈക്യത്തിന്റെയും നാനാർത്ഥങ്ങൾ



റവ. ഡോ. കുര്യാക്കോസ് തടത്തിൽ
ചാൻസിലർ, തിരുവല്ല അതിരൂപത

ക്രൈസ്തവ ലോകത്ത് എപ്പോഴും മുഴങ്ങികേൾക്കുന്നതും വാചാലമായി എല്ലാവരും സംസാരിക്കുന്നതുമായ ഒരു പദമാണ് സഭാ ഐക്യം അഥവാ എക്യുമെനിസം. യോജിക്കാവുന്ന മേഖലകളിൽ എല്ലാം ഓരോ സഭയും അതിന്റെ വ്യക്തിത്വവും സഭാശാസ്ത്രവും ദൈവശാസ്ത്രവും കൈവിടാതെ യോജിച്ച് പ്രവർത്തിക്കുക എന്ന ലക്ഷ്യത്തിൽ സഭാഐക്യം നിലകൊള്ളുന്നു. എല്ലാ സഭകളും ഒരു പരിധി വരെ ഇതിൽ സന്തുഷ്ടരാണ്. കാരണം പ്രത്യേക നഷ്ടങ്ങൾ ഒന്നും ഇല്ല, യോജിക്കാവുന്ന മേഖലകളിൽ യോജിക്കുക, യോജിക്കുവാൻ സാധിക്കാത്ത വലിയ മേഖലകളിൽ കണ്ണടയ്ക്കുക. കർത്താവ് ശിരസ്സായുള്ള കർത്താവിന്റെ മൗതിക ശരീരത്തെക്കുറിച്ചുള്ള കേവലം മാനുഷികമായ ഒരു കാഴ്ചപ്പാടാണിത്. കത്തോലിക്കാ സഭ ഒഴികെയുള്ള ക്രൈസ്തവ സഭകളുടെ ഒരു കൂട്ടായ്മയാണല്ലോ World Council of Churches (WCC). അതുപോലെതന്നെ കോൺസ്റ്റാന്റിനോപ്പിളിലെ എക്യുമെനിക്കൽ പാത്രിയർക്കിസ് അദ്ധ്യക്ഷനായുള്ള ബൈസന്റയിൻ സഭകളുടെ കൂട്ടായ്മ. അതുമല്ലെങ്കിൽ പൗരസ്ത്യ ഓർത്തഡോക്സ് സഭകൾ (Oriental Orthodox) കൽക്കദോനിയോസോ സുന്നഹദോസ് തീരുമാനങ്ങളെ അംഗീകരിക്കാനും പൗരസ്ത്യ ഓർത്തഡോക്സ് സഭകളുടെ കൂട്ടായ്മ ഇന്ത്യയിൽ തന്നെ മാർതോമ്മ, സി.എസ്.ഐ. (CSI) CNI തോഴിയൂർ സഭകളുടെ കൂട്ടായ്മ. കത്തോലിക്കാസഭയിൽ നിന്നും ഓരോ കാലങ്ങളിൽ വിവിധ കാരണങ്ങളാൽ പിരിഞ്ഞുപോയ സഭകൾ തങ്ങളുടെ അഭിരുചിക്കു ചേർന്ന സഭകളുമായി ഒത്തുചേർന്ന് ഐക്യത്തിൽ നിൽക്കുവാൻ ശ്രമിക്കുന്നു. ഒരേ തൂവലുള്ള പക്ഷികൾ ഒരുമിച്ചുകൂടുന്നതുപോലെ. വളരെ സൂക്ഷ്മമായി പരിശോധിച്ചാൽ ഒരുമിച്ചു നിൽക്കുന്ന പല സഭകളും തമ്മിൽ കാര്യമായ വിശ്വാസവൈപരിത്യം ഉണ്ട്. വിശ്വാസത്തിൽ ഒരുമിച്ചു നിൽക്കുവാൻ സാധിക്കാത്ത കൂട്ടായ്മയ്ക്ക് എങ്ങനെ കർത്താവ് അഭിലഷിച്ച ഐക്യം സാധ്യമാക്കുവാൻ സാധിക്കും. വി. പൗലോസ് ശ്ലീഹാ പഠിപ്പിക്കുന്നു. "ഒരു വിശ്വാസം, ഒരു കർത്താവ്, ഒരു മാമോദീസാ സകലത്തിലുപരിയും സകലത്തിലൂടെയും സകലത്തിലും വർത്തിക്കുന്നവനും നമ്മുടെയെല്ലാം പിതാവായ ദൈവവും ഒരുവൻ" (എഫേ. 4:6). കർത്താവു പറഞ്ഞു ഞാൻ സാക്ഷാൽ മുന്തിരിച്ചെടിയും നിങ്ങൾ ശാഖകളുമാകുന്നു. എന്നിൽ വിശ്വസിക്കാത്തവൻ മുറിച്ച ശാഖപോലെ പുറത്തെറിയപ്പെടും ഉണങ്ങിപോകുകയും ചെയ്യുന്നു (യോഹ. 15:6). സഭയെകുറിച്ച് ഉള്ള അടിസ്ഥാന വിശ്വാസം പത്രോസാകുന്ന പാറമേൽ യേശു കർത്താവു സ്ഥാപിച്ച സഭ. അത് അപ്പോസ്തലന്മാരും പ്രവാചകന്മാരും ആകുന്ന അടിസ്ഥാനത്തിന്മേൽ പണിയപ്പെട്ടിരിക്കുന്നു. ഈ അടിസ്ഥാന വിശ്വാസത്തെ അവഗണിച്ചുകൊണ്ടുള്ള സഭൈക്യശ്രമങ്ങൾ, വിവിധ സഭാസമൂഹങ്ങളുടെ കൂട്ടായ്മ ഇവയ്ക്ക് കർത്താവിന്റെ സഭയുടെ മുഖത്തെ പ്രകാശിപ്പിക്കുവാൻ സാധിക്കാതെ വരുന്നു. ഈ അന്തരാർത്ഥത്തെ അവഗണിച്ചുകൊണ്ടുള്ള കൂട്ടായ്മകളും സഭൈക്യശ്രമങ്ങളുമെല്ലാം കേവലം സാമൂഹിക സംഘടനകളുടെ യോജിപ്പുപോലെ മാത്രമേ ആകുന്നുള്ളൂ. കർത്താവിന്റെ സഭയെ ഒരു സാമൂഹിക സംഘടനയുടെ നിലയിലേയ്ക്ക് തരം താഴ്ത്തിയിരിക്കുന്നതായി



പലപ്പോഴും തോന്നുന്നു. ഇങ്ങനെ ചിന്തിക്കുന്നത് സഭൈക്യശ്രമങ്ങളെ ഇകഴ്ത്തി കാണിക്കുന്നതിനോ ചെറുതാക്കി അവതരിപ്പിക്കുന്നതിനോ അല്ല. അല്പം മറിച്ച് കാതലായ വശങ്ങളെ അവഗണിച്ച് അപ്രസക്തമായ വശങ്ങളെ അനർഘമായ രീതിയിൽ അവതരിപ്പിച്ച് കണ്ണിൽ പൊടിയിടുന്നത് ഒട്ടും നന്നല്ല. എന്നാൽ പുനരൈക്യത്തെ അജമോഷണം എന്ന പേരു നൽകി ആക്ഷേപിക്കുമ്പോൾ പലപ്പോഴും വിസ്മരിക്കുന്ന ഒരു യാഥാർത്ഥ്യം ശ്ലീഹന്മാരുടെ തലവനായ പത്രോസ് ആകുന്ന പാറമേൽ കർത്താവു സ്ഥാപിച്ച സഭയോട് ചേർന്നു നിൽക്കുന്നതിന്റെ സഭാശാസ്ത്രപരമായ അർത്ഥമാണ്. കേവല വൈകാരികതലത്തിൽ പുനരൈക്യത്തെ കാണുമ്പോൾ കർത്താവ് അഭിലഷിച്ച പരി. ത്രിത്വത്തിലെ ഐക്യത്തിനു സമാന ഐക്യത്തിനോട് മുഖം തിരിഞ്ഞു നിൽക്കുകയും, പഴിക്കുകയും പരസ്പരം വിദ്വേഷത്തിന് വഴി തെളിയിക്കുകയുമാണ്.

1977-ൽ കത്തോലിക്കാ സഭയുമായി മലബാർ സ്വതന്ത്ര സുറിയാനി സഭ (തൊഴിയൂർ സഭ) യുടെ പരമാദ്ധ്യക്ഷൻ അഭിവന്ദ്യ പൗലോസ് മാർ പീലക്സിനോസ് മെത്രാപ്പോലീത്താ പുനരൈക്യപ്പെട്ടപ്പോൾ തൊഴിയൂർ സഭ ഉൾപ്പെട്ടുനിൽക്കുന്ന സഭകളിലെ ഒരു സഭയുടെ മുഖപത്രമായ മാസികയിൽ ഈ പുനരൈക്യത്തെക്കുറിച്ച് ഇപ്രകാരം തലക്കെട്ടുവന്നു. "പൂഞ്ഞാനെ മുതല വിഴുങ്ങി" തൊഴിയൂർ സഭ പോലെയുള്ള ഒരു കൊച്ചു സഭയെ പുഞ്ഞാനോട് ഉപമിച്ച് കത്തോലിക്കാ സഭയെ മുതലയോട് താരതമ്യപ്പെടുത്തി പരിഹാസരൂപേണ അവതരിപ്പിച്ചു.

എന്നാൽ തന്റെ പുനരൈക്യത്തെക്കുറിച്ച് അഭിവന്ദ്യ പീലക്സിനോസ് തിരുമേനി പറയുന്നത് ഇങ്ങനെയാണ്. ഞാൻ പരമാദ്ധ്യക്ഷനായുള്ള മലബാർ സ്വതന്ത്രസഭയ്ക്ക് 300 വർഷത്തിലധികം പഴക്കമുണ്ട്. എന്നാൽ ഈ സഭയുടെ വളർച്ച ഒരു ചെറിയ ഗ്രാമത്തിൽ ഒതുങ്ങി നിൽക്കുന്നതും ആൾബലം ആദ്യം ഉണ്ടായിരുന്ന കുടുംബങ്ങൾ അതേപടി നിലനിൽക്കുന്നതുമാണ്. ആരും ഈ സഭയോടു ചേരുന്നില്ല. 300 വർഷം കൊണ്ട് കാര്യമായ ഒരു പുരോഗതിയും ഉണ്ടായില്ല. എന്നാൽ 50 വർഷം മുമ്പ് 5 പേരിൽ തുടങ്ങിയ പുനരൈക്യം ചുരുങ്ങിയ കാലഘട്ടം കൊണ്ട് വളർന്ന് വലുതായി അനേകം വൈദികരും സന്ന്യാസിസ

ന്ന്യാസിനികളും സ്ഥാപനങ്ങളുമായി വളർന്നു എങ്കിൽ നിശ്ചയമായും ദൈവകരം ഈ സഭയോടുകൂടി ഉണ്ട്. മാർ ഈവാനിയോസ് തിരുമേനിയുടെ ഐക്യശ്രമം യേശുകർത്താവിന്റെ തിരുമനസ്സിന് ചേർന്നതാണ്. അതു കൊണ്ട് ഞാൻ കത്തോലിക്കാ സഭയുമായി പുനരൈക്യ പ്പെടുന്നു.

സഭാചരിത്രം പരിശോധിച്ചാൽ നമുക്കു വ്യക്തമാകുന്ന ഒരു സംഗതിയുണ്ട്. ഓരോരോ കാലഘട്ടങ്ങളിലായി സാർവ്വത്രിക സഭയിൽ നിന്നു പിരിഞ്ഞുപോയ സഭകൾ പിന്നീട് വീണ്ടും പിളർപ്പുകളിലേയ്ക്കുപോയി ദുർബലമായി തീർന്ന അവസ്ഥ കാണാൻ സാധിക്കും. പതിനാറാം നൂറ്റാണ്ടിൽ ഉണ്ടായ പ്രൊട്ടസ്റ്റന്റ് വിഭജനം ഇന്ന് ഈ പ്രോട്ടസ്റ്റന്റ് സഭകൾ എത്ര ഉണ്ടെന്ന് എണ്ണിയാൽ തീരാത്തതു പോലെ ആണ്. അത് ഇന്ന് ചെന്നു നിൽക്കുന്നത് ഓരോ വ്യക്തിയുടെ പേരിൽ സഭകൾ ഉണ്ടായിക്കൊണ്ടിരിക്കുന്നു. പ്രൊട്ടസ്റ്റന്റ് സഭകൾക്ക് തുടക്കം കുറിച്ച മാർട്ടിൻ ലൂഥർ ഒരു നല്ല കത്തോലിക്കാ സന്ന്യാസിയായിരുന്നു. സഭയെ നവീകരിക്കുവാൻ അദ്ദേഹം ചെയ്ത ശ്രമങ്ങൾ സഭയിൽ നിന്ന് പുറത്ത് വന്ന് ചെയ്തതുകൊണ്ടാണ് അതു ഫലം കാണാതെ പോയത്. സഭയിൽ ഒരു വിഭജനം ഉണ്ടായി. മാർട്ടിൻ ലൂഥർ കത്തോലിക്കാ സഭയ്ക്കു പുറത്ത് പോയത് വിനയായി തീർന്നു എന്നു പിന്നീട് പ്രൊട്ടസ്റ്റന്റ്കാർ തന്നെ വിലയിരുത്തുന്നുണ്ട്. സഭയ്ക്ക് ഉള്ളിൽ നിന്നുകൊണ്ടായിരുന്നെങ്കിൽ അത് ഫലപ്രാപ്തിയിൽ എത്തിച്ചേർന്നേനേ. സഭകൾ ഒന്നിച്ചു നിൽക്കുക എന്ന ആശയത്തിൽ വന്നിരിക്കുന്ന സഭകളുടെ കൂട്ടായ്മയ്ക്ക് ബലം ഇല്ലാതെ പോകുന്നതിനു കാരണം ആ സഭകളുടെ കൂട്ടായ്മയുടെ തലവന് ആ സഭകളുടെമേൽ ഒരു ആത്മിക അധികാരവും ഇല്ല. ഉദാഹരണത്തിന് എക്യുമെനിക്കൽ പാത്രിയർക്കിസിന്റെ കീഴിൽ നിൽക്കുന്ന ബൈസന്റൈൻ ഓർത്തഡോക്സ് സഭകളുടെ മേൽ എക്യുമെനിക്കൻ പാത്രിയർക്കീസിന് ഒരു അധികാരവും ഇല്ല. ഒരുമിച്ചു വരുമ്പോൾ അദ്ധ്യക്ഷപദം അലങ്കരിക്കാം എന്നു മാത്രം. അതുപോലെ തന്നെയാണ് ഓറിയന്റൽ ഓർത്തഡോക്സ് സഭകളുടെ കൂട്ടായ്മയും. പ്രൊട്ടസ്റ്റന്റ് സഭകൾക്ക് ഒരു പൊതുതലവൻ എന്ന ആശയം തന്നെ ഇല്ല. അതുകൊണ്ടു തന്നെ ഈ സഭകളുടെ കൂട്ടായ്മയ്ക്കും ഒരു ബലം ഇല്ല.

എന്നാൽ കത്തോലിക്കാ സംസർഗ്ഗത്തിലുള്ള വ്യക്തിഗത സഭകൾ തങ്ങളുടെ തലവനായി റോമിലെ മാർപാപ്പയെ അംഗീകരിക്കുകയും ഓരോ സഭയും അതിന്റെ ആരാധനയും പാരമ്പര്യവും കാത്തുസൂക്ഷിക്കുകയും ഐക്യത്തിൽ നിലനിൽക്കുകയും ചെയ്യുന്നു. ആദിമസഭ മുതൽ പത്രോസിന്റെ പിൻഗാമിക്ക് പ്രാമുഖ്യം ഉണ്ടായിരുന്നു Prime among equals, സമൻമാരിൽ പ്രവാസി എന്ന വിശേഷണം ഉണ്ടായിരുന്നു. കത്തോലിക്കാ സംസർഗ്ഗത്തിൽ ഉള്ള വ്യക്തിഗതസഭകൾ ഐക്യത്തിൽ നിലനിൽക്കുന്നതിനു കാരണം പത്രോസിന്റെ അജപാലന അധികാരത്തോട് വിധേയപ്പെട്ട് നിൽക്കുന്നു എന്നതാണ്. സഭയിലെ വിധേയത്വം ബലഹീനത അല്ല നേരെ മറിച്ച് വലിയ ബലവും ശക്തിയും ഉറപ്പുമാണ്. ഈ രണ്ടു പശ്ചാത്തലത്തിലാണ് പ്രസിദ്ധമായ ലത്തീൻ ഭാഷയിലെ ചൊല്ലുള്ളത് "Roma Locuta Est, Causa Finita Est" (when Rome speaks the case is settled) അതായത് മാർപാപ്പ സഭാപരമായ ഒരു വിഷയത്തെക്കുറിച്ച് സംസാരിക്കുമ്പോൾ അത് അവസാനവാക്കായി സ്വീകരിക്കുന്നു.

85-ാം പുനരൈക്യവാർഷികം മലങ്കര സുറിയാനി കത്തോലിക്കാ സഭ ആഘോഷിക്കുമ്പോൾ കത്തോലിക്കാ സംസർഗ്ഗത്തിൽ വന്നതിന്റെ നന്മകളെ ഓർക്കുന്ന സമയമാണ്. ഒരു വ്യക്തിഗത സഭയ്ക്കുള്ള എല്ലാ അവകാശ അധികാരങ്ങളുമുള്ള ഒരു സഭയെന്ന നിലയിൽ ഭാരതം മുഴുവൻ സുവിശേഷം പ്രസംഗിക്കുവാനുള്ള അവകാശാധികാരങ്ങൾ പരിശുദ്ധ റോമാ സിംഹാസനം നൽകിയിരിക്കുന്നു.

വി. പത്രോസിന്റെ അജപാലന അധികാരത്തോട് ചേർന്നു നിൽക്കുന്ന സഭകൾ വിഭജനത്തിനു വിധേയമാകാതെ ഉറച്ചു നിൽക്കുന്നു. സാർവ്വത്രികസഭയുടെ നന്മകളിൽ പങ്കുപറ്റുന്നു. ഇതാണ് പുനരൈക്യത്തിന്റെ നാനാർത്ഥം.

## ഉപകാരസ്മരണ



ഒരു വിശ്വാസി




# തിരുവല്ലാ അതിരൂപതയെ നയിച്ചവർ



ഫാ. ചെറിയാൻ താഴമൺ
ചീഫ് എക്സിക്യൂട്ടീവ് ഓഫീസർ, ദീപിക

*പുത്തൻകൂർ സമുദായങ്ങളുടെയും സഭകളുടെയും ശക്തമായ സാന്നിധ്യവും നേതൃത്വവുമുള്ള മധ്യതിരുവിതാംകൂറിലെ മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ പ്രവിശ്യ എന്ന നിലയിൽ തിരുവല്ലാ അതിരൂപതയുടെ ദൗത്യം വളരെ വലുതാണ്. സാർവത്രിക സഭയിൽ മലങ്കര സഭയുടെ പൈതൃകത്തെയും ആചാരങ്ങളെയും സംരക്ഷിക്കുവാനും മലങ്കരയിൽ സഭയുടെ സാർവത്രികതയെ പ്രസ്പഷ്ടമാക്കാനുമുള്ള മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ ദൗത്യത്തെ കൂടുതൽ അർത്ഥവത്തായി നിറവേറ്റുവാൻ തിരുവല്ലാ അതിരൂപത പരിശ്രമിക്കുന്നു. എട്ടു ദശകങ്ങളായി തിരുവല്ലാ അതിരൂപത ഈ ദൗത്യം ശ്രദ്ധേയമായ രീതിയിൽ നിറവേറ്റിക്കൊണ്ടിരിക്കുകയാണ്. ഈ ദൗത്യ നിർവഹണത്തിൽ അതിരൂപതയ്ക്ക് നേതൃത്വം നൽകിയ അഭിവന്ദ്യ പിതാക്കന്മാരുടെ നേതൃത്വത്തെക്കുറിച്ചുള്ള സംക്ഷിപ്ത വിശകലനമാണ് ഈ ചെറുലേഖനത്തിന്റെ ഉള്ളടക്കം.*



**യാക്കോബ് മാർ തെയോഫിലോസ് മെത്രാപ്പോലീത്ത**

1891 ഫെബ്രുവരി 26-ാം തീയതി വ്യാഴാഴ്ച ചേർപ്പുങ്കൽ മറ്റത്തിൽ മൂലകുടുംബത്തിന്റെ ശാഖയായ ഒളശ്ശ കളപ്പുരയ്ക്കൽ കുടുംബത്തിൽ ശ്രീ. എബ്രഹാം തരകന്റെയും ശ്രീമതി അച്ചാമ്മയുടെയും കടിഞ്ഞൂൽ പുത്രനായി യാക്കോബ് മാർ തെയോഫിലോസ് പിതാവ് ജനിച്ചു. 1891 മാർച്ച് മാസം 16-ാം തീയതി തിങ്കളാഴ്ച കല്ലുങ്കത്ര പള്ളിയിൽ വച്ച് ചാലാശേരിൽ വന്ദ്യ ഔസേപ്പ് കത്തനാർ യാക്കോബ് എന്ന പേരു നൽകി ശിശുവിനു മാമോദീസായും മൂറോൻ അഭിഷേകവും നൽകി. കളപ്പുരയ്ക്കൽ വന്ദ്യ മാത്തൂത്തരകൻ കത്തനാരായിരുന്നു ജ്ഞാനസ്നാന പിതാവ്. അക്ഷരാഭ്യാസം അടുത്തുണ്ടായിരുന്ന ആശാൻ കളരിയിലും പ്രാഥമിക വിദ്യാഭ്യാസം ഒളശ്ശയിലെ പ്രൈമറി സ്കൂളിലും തുടർന്നുള്ള വിദ്യാഭ്യാസം കോട്ടയം എം.ഡി സെമിനാരിയിലുമായിരുന്നു. സ്തുത്യർഹമായ നിലയിൽ മെട്രിക്കുലേഷൻ പരീക്ഷ വിജയിച്ച അദ്ദേഹത്തിന് മാതൃവിദ്യാലയമായ എം.ഡി സെമിനാരിയിൽതന്നെ അധ്യാപകനായി നിയമനവും ലഭിച്ചു. എം.ഡി സെമിനാരി പ്രിൻസിപ്പാൾ ആയിരുന്ന പണിക്കരുവീട്ടിൽ ഫാ. പി.റ്റി. ഗീവർഗീസ് എം.എയുടെ കൂടെയായിരുന്നു താമസിച്ചിരുന്നത്.

ഒളശ്ശ ഇടവകക്കാരുടെ പ്രത്യേക താല്പര്യവും അഭ്യർത്ഥയും പരിഗണിച്ച് മലങ്കര മെത്രാപ്പോലീത്താ വട്ടശേരിൽ ഗീവർഗീസ് മാർ ദിവന്നാസിയോസ് തിരുമേനി യാക്കോബിന് ശെമ്മാശ് പട്ടം നൽകി. തുടർന്നും എം.ഡി സെമിനാരിയിൽ അധ്യാപനവും എം.എ അച്ചന്റെ കീഴിൽ വൈദിക പരിശീലനവും തുടർന്നുകൊണ്ടിരുന്നു. മലങ്കര നസ്രാണി സമുദായത്തിന്റെ അഭ്യു

ന്നതിക്ക് ഉതകുമെന്നുകണ്ട് സെറാമ്പൂർ കോളജിൽ പ്രൊഫസർ ആകാനുള്ള ക്ഷണം സ്വീകരിക്കുവാൻ എം.എ. അച്ചൻ തീരുമാനിച്ചു. യുവവൈദികരും ശെമ്മാശന്മാരുമായ ഏതാനും പേരെയെങ്കിലും സെറാമ്പൂരിൽ കൊണ്ടുപോയി പഠിപ്പിക്കുവാൻ സാധിക്കുമെന്നതിനാലായിരുന്നു എം.എ അച്ചൻ എം.ഡി പ്രിൻസിപ്പാൾ പദവി ഉപേക്ഷിച്ച് സെറാമ്പൂർ കോളജിൽ പ്രൊഫസർ ആയി ജോലി സ്വീകരിക്കുവാൻ തയാറായത്. എം.എ അച്ചന്റെ മനസ് അറിയാമായിരുന്ന യാക്കോബ് ശെമ്മാശനും അധ്യാപക ജോലി ഉപേക്ഷിച്ച് ഗുരുവിനോടൊപ്പം സെറാമ്പൂരിലേക്കു പോയി. ഇന്റർമീഡിയേറ്റ് പാസായി അവിടെ ഓണേഴ്സ് പഠനത്തിനു ചേർന്നു. സെറാമ്പൂർ കോളജിൽ പ്രൊഫസർ ആയിരിക്കുമ്പോൾതന്നെ എം.എ അച്ചൻ താല്പര്യമുള്ള ശെമ്മാശന്മാരെ കൂട്ടി സന്യാസ ജീവിതചര്യകൾ പാലിച്ചു തുടങ്ങുകയും സന്യാസാശ്രമ സ്ഥാപനത്തിനുള്ള ഒരുക്കങ്ങൾ നടത്തുകയും ചെയ്തുകൊണ്ടിരുന്നു. ആശ്രമം തുടങ്ങാനായി ഫാ. പി.റ്റി. ഗീവർഗീസ് നാട്ടിലേക്കു മടങ്ങിയപ്പോൾ ഓണേഴ്സ് പഠനം ഉപേക്ഷിച്ച് യാക്കോബ് ശെമ്മാശനും ആശ്രമത്തിൽ ചേരാനായി ഗുരുവിനോടൊപ്പം നാട്ടിലേക്കു പോന്നു. ആശ്രമം സ്ഥാപിക്കുന്നതിനും ആശ്രമനിയമം ക്രോഡീകരിക്കുന്നതിനും വ്രതവാഗ്ദാനം നടത്തി ബഥനി സന്യാസ പ്രസ്ഥാനം ആരംഭിക്കുന്നതിനും യാക്കോബ് ശെമ്മാശൻ ഫാ. പി.റ്റി. ഗീവർഗീസിനോടൊപ്പം ഉണ്ടായിരുന്നു.

1924-ൽ അദ്ദേഹം വൈദികനായി അഭിഷിക്തനായി. ആശ്രമാധ്യക്ഷൻ അദ്ദേഹത്തെ ആശ്രമത്തിലെ പ്രഥമ ഗുരുവായി നിയമിച്ചു. 1927 ഡിസംബർ 12-ാം തീയതി 'മഹത്‌വ്രതം' എടുത്ത് യാക്കോബ് അച്ചൻ റമ്പാനായി. 1928 ഡിസംബർ 19-ാം തീയതി ചേർന്ന മലങ്കര ഓർത്തഡോക്സ് സഭയുടെ പരിശുദ്ധ സുന്നഹദോസ് യാക്കോബ് റമ്പാനെ ബഥനിയുടെ എപ്പിസ്കോപ്പാ ആയി വാഴിക്കാൻ തീരുമാനിക്കുകയും 1929 ഫെബ്രുവരി 14-ന് പരിശുദ്ധ ഗീവർഗീസ് ബസേലിയോസ് പ്രഥമൻ കാതോലിക്കാ ബാവാ തെയോഫിലോസ് എന്ന പേരിൽ വാഴിക്കുകയും ചെയ്തു. തുടർന്ന് ബഥനി മെത്രാപ്പോലീത്താ മാർ ഈവാനിയോസ് തിരുമേനി ബഥനി പള്ളികളുടെ ചുമതല മാർ തെയോഫിലോസ് തിരുമേനിയെ ഏല്പിച്ചു. തിരുവല്ലാ ബഥനി അരമനയിൽ താമസിച്ചുകൊണ്ടാണ് അദ്ദേഹം ചുമതലകൾ നിർവഹിച്ചിരുന്നത്.

1930 സെപ്റ്റംബർ 20-ാം തീതി മാർ ഈവാനിയോസ് മെത്രാപ്പോലീത്തായോടൊപ്പം മാർ തെയോഫിലോസ് പിതാവും കൊല്ലം അരമനയിൽവച്ച് പുനരൈക്യപ്പെട്ട് സാർവത്രിക സഭാകൂട്ടായ്മയിൽ പ്രവേശിച്ചു. 1932 ജൂൺ മാസം 11-ാം തീയതി മലങ്കര സുറിയാനി കത്തോലിക്കാ സഭാ ഹയരാർക്കി സ്ഥാപിതമാകുകയും 1933 നവംബർ മാസം ആറാം തീയതി തിങ്കളാഴ്ച തിരുവല്ലാ അതിരൂപത കാനോനികമായി നിലവിൽ വരികയും യാക്കോബ് മാർ തെയോഫിലോസ് പിതാവ് രൂപതയുടെ പ്രഥമാധ്യക്ഷനായി ചുമതല ഏൽക്കുകയും ചെയ്തു. തിരുവല്ലാ സെന്റ് ജോൺസ് മെത്രാപ്പോലീത്തൻ കത്തീഡ്രലിന് കിഴക്ക് ഹൈന്ദവസ്നേഹിതൻ ശ്രീ. കുട്ടൻപിള്ളയുടെ 'കുഴിയിൽ വീട്' കൂലിക്കെടുത്ത് അവിടെ താമസിച്ചുകൊണ്ടാണ് അദ്ദേഹം രൂപതാ ഭരണം ആരംഭിച്ചത്. കല്ലടാവിലെ കാലിത്തൊഴുത്തിൽ പിറന്നവന്, വഴിയോരങ്ങളിൽ അന്തിയുറങ്ങി, പത്രോസിന്റെ പടകിൽ യാത്ര ചെയ്ത്, ആകാശത്തിനും ഭൂമിക്കും മധ്യേ മരക്കുരിശിൽ മരിച്ച് ആരാന്റെ കല്ലറയിൽ സംസ്കരിക്കപ്പെട്ട യേശുകർത്താവിന്റെ യഥാർഥ ശിഷ്യൻ. ഒരിഞ്ചു ഭൂമിയോ ഒരു രൂപയുടെ സമ്പാദ്യമോ സ്വന്തമായില്ലാതെ വാടക വീട്ടിൽ ആരംഭിച്ച പുനരൈക്യ സുവിശേഷ ശുശ്രൂഷകൾ മുപ്പതും അറുപതും നൂറും മടങ്ങായി ഫലം പുറപ്പെടുവിച്ചുകൊണ്ടിരുന്നു. മധ്യതിരുവിതാംകൂറിൽ മലങ്കര സുറിയാനി കത്തോലിക്കാ സഭയ്ക്ക് ശക്തമായ അടിസ്ഥാനം ഉറപ്പിക്കാൻ ദൈവം 'തന്റെ ഭക്തനായ' മാർ തെയോഫിലോസ് പിതാവിനെ ഉപകരണമാക്കി. അനേകായിരങ്ങൾ മാനസാന്തരപ്പെട്ട് സുവിശേഷം സ്വീകരിക്കുകയും പുനരൈക്യപ്പെട്ട് സാർവത്രിക സഭാ കൂട്ടായ്മയിലേക്കു വരികയും ചെയ്തുകൊണ്ടിരുന്നു. അവർക്കാവശ്യമായ ഇടവക സംവിധാനങ്ങളും പള്ളികളും സ്വരുക്കൂട്ടുന്നതിനും പൗരോഹിത്യശുശ്രൂഷകൾക്കാവശ്യമായ വൈദികരുടെ സേവനം ലഭ്യമാക്കുന്നതിനും രൂപതയ്ക്കാവശ്യമായ ഭരണകേന്ദ്രം ഉണ്ടാക്കുന്നതിനും കാനൻ നിയമപ്രകാരമുള്ള ഭരണസംവിധാനങ്ങൾ ക്രമീകരിക്കുന്നതിനും രൂപതാ ഭരണ നിയമാവലി ക്രോഡീകരിക്കുന്നതിനും സന്യാസാശ്രമം സ്ഥാപിക്കുന്നതിനും അല്മായ പ്രേഷിതരെ രൂപീകരിക്കുന്നതിനായി ഇന്നത്തെ എം.സി.എയുടെ ആദ്യരൂപമായ 'വിശ്വാസസാക്ഷ്യസംഘം' എന്ന അല്മായ സംഘടന രൂപീകരിക്കുന്നതിലും അദ്ദേഹം കാണിച്ച ദീർഘവീക്ഷണവും നേതൃപാടവവും ചരിത്രത്തിന്റെ ഭാഗമാണ്. ദീർഘകാലം രൂപതാഭരണം നിർവഹിക്കാൻ ശാരീരിക അനാരോഗ്യം അദ്ദേഹത്തെ അനുവദിച്ചില്ലെങ്കിലും ഇപ്പോൾ സെന്റ് ജോൺസ് മെത്രാപ്പോലീത്തൻ കത്തീഡ്രൽ സ്ഥിതി ചെയ്യുന്ന സ്ഥലവും പ്രഥമ കത്തീഡ്രൽ ദൈവാലയവും പുഷ്പഗിരി മെഡിക്കൽ കോളജും അനുബന്ധ സ്ഥാപനങ്ങളും സ്ഥിതി ചെയ്യുന്ന സ്ഥലവും ചെറുപുഷ്പഗിരി അരമനയും (1934 നവംബർ 24-ന് കൂദാശ ചെയ്തു). വൈദിക പരിശീലനത്തിന് മൈനർ സെമിനാരിയും തിരുവല്ലാ ബഥനി ആശ്രമം സ്ഥിതി ചെയ്യുന്ന സ്ഥലവും ആദ്യം അവിടെ ആരംഭിച്ച ദിവ്യരക്ഷകാശ്രമവും ദശകങ്ങൾ പിന്നിട്ടിട്ടും വിശ്വാസികളുടെ എണ്ണം പതിന്മടങ്ങ് വർധിച്ചിട്ടും ആവശ്യത്തിന് സ്ഥലസൗകര്യവും ഉറപ്പുമുള്ള തോട്ടഭാഗം വെണ്ണിക്കുളം അയിരൂർ തുടങ്ങിയ പള്ളികളും തിരുവല്ലായിലെ സെന്റ് ജോസഫ് പ്രിന്റിംഗ് ഹൗസും ഇന്നും അദ്ദേഹത്തിന്റെ ശുശ്രൂഷാ കാലത്തെ തേജോമയമായി നിലനിർത്തുന്നു. ഔദ്യോഗിക ശുശ്രൂഷയിൽ നിന്നും വിരമിച്ച് വിശ്രമജീവിതം നയിച്ചിരുന്ന അദ്ദേഹം തപസിലും പ്രാർത്ഥനയിലും പുലർത്തിയിരുന്ന ചിട്ടയും നിഷ്ഠയും മലങ്കര സുറിയാനി കത്തോലിക്കാ സഭയ്ക്ക് ഇന്നും ഊർജ്ജദായകമായിരിക്കുന്നു. നാട്ടുകാരുടെ 'മാലാഖയ്ക്ക് അടുത്ത തിരുമേനി' 1956 ജൂൺ മാസം 27-ാം തീയതി ബുധനാഴ്ച കാലം ചെയ്ത് തിരുവല്ലാ സെന്റ് ജോൺസ് കത്തീഡ്രലിൽ കബറടക്ക

പ്പെട്ടു. അന്നു മുതൽ അനേകർ അദ്ദേഹത്തിന്റെ കബറിടത്തിൽ എത്തി പ്രാർത്ഥിച്ച് അനുഗ്രഹം പ്രാപിക്കുന്നു. "അദ്ദേഹത്തിന്റെ മധ്യസ്ഥം ശക്തമാണെന്നുള്ളത് എന്റെ വ്യക്തിപരമായ അനുഭവമാണെന്ന്" കർദ്ദിനാൾ ബസേലിയോസ് ക്ലീമിസ് കാതോലിക്കാ ബാവാ സാക്ഷ്യപ്പെടുത്തുന്നുണ്ട്.

ലാളിത്യവും വിനയവും വിധേയത്വവും സഹാനുഭൂതിയും പ്രാർത്ഥനാ ജീവിതവും അദ്ദേഹത്തിൽ പ്രത്യേകം വിളങ്ങി ശോഭിച്ചിരുന്ന പുണ്യങ്ങളാണ്. മറ്റുള്ളവർ അദ്ദേഹത്തെ 'മാലാഖയ്ക്ക് സദൃശ്യൻ' എന്നു വിശേഷിച്ചിരുന്നപ്പോഴും 'വിശുദ്ധരിൽ നിസാരൻ' (എഫെ.3:9) എന്നു സ്വയം കരുതിയ പൗലോസ് ശ്ലീഹായെപ്പോലെയും തന്നെത്തന്നെ വെറുമയാക്കിയ (സങ്കീ.22:6) ദാവീദിനെപ്പോലെയും വിനയപ്പെടുവാനും മറ്റുള്ളവരെതന്നെക്കാൾ വലിയവരും ബഹുമാന്യരുമായി കരുതുവാനുമാണ് അദ്ദേഹം താല്പര്യപ്പെട്ടിരുന്നത്. "അങ്ങ് ഈ ദാസനോടു കാണിച്ച കാരുണ്യത്തിനും വിശ്വസ്തതയ്ക്കും ഞാൻ ഒട്ടും അർഹനല്ല" (ഉല്പ.32:10) എന്ന പൂർവ യാക്കോബിന് ഉണ്ടായിരുന്ന ചിന്തതന്നെയാണ് യാക്കോബ് മാർ തെയോഫിലോസ് പിതാവിനും ഉണ്ടായിരുന്നത്. തന്റെ ഗുരുവിന്റെ താല്പര്യവും നിർദേശവും അനുസരിച്ച് പ്രവർത്തിക്കുവാനും ബഹുമാനവും ആദരവും അദ്ദേഹത്തിനു നൽകുവാനുമായിരുന്നു മാർ തെയോഫിലോസ് പിതാവിന്റെ ശ്രദ്ധ.

ജീവിതലാളിത്യത്തിനും എളിയവരോടും ഏഴകളോടും ഒത്തുചേരുന്നതിനും അദ്ദേഹം പ്രത്യേകം ശ്രമിച്ചിരുന്നു. സമൂഹത്തിൽ പാർശ്വവത്കരിക്കപ്പെട്ടിരുന്നവരും അവശതയനുഭവിച്ചിരുന്നവരുമായവരുടെ സമൂഹങ്ങളിലേക്ക് ഇറങ്ങിച്ചെന്ന് അവരെയും യേശുവിന്റെ സ്നേഹകൂട്ടായ്മയായ സഭയിലേക്കു കൂട്ടിക്കൊണ്ടുവരുവാൻ അദ്ദേഹം പ്രത്യേകം ശ്രദ്ധിച്ചിരുന്നു. തന്റെ സഹായികളും സഹകാരികളുമായി അവരെ നിയമിക്കുന്നതിലും അദ്ദേഹം പ്രത്യേകം താല്പര്യമെടുത്തിരുന്നു.

മാർ ഈവാനിയോസ് തിരുമേനി മുന്നോട്ടുവച്ച സഭാദർശനങ്ങൾക്കനുസരിച്ച് തന്റെ ശുശ്രൂഷയ്ക്ക് ഭരമേല്പിക്കപ്പെട്ടിരുന്ന സഭാഘടകത്തെ നയിക്കുവാനായിരുന്നു അദ്ദേഹത്തിന്റെ ആഗ്രഹം. മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ തുടക്കകാലത്തെ വിജയത്തിന്റെയും ദ്രുതവളർച്ചയുടെയും പ്രധാനകാരണങ്ങളിലൊന്ന് ഈ സവിശേഷ ബന്ധമായിരുന്നു. ഇന്നും നമ്മുടെ സഭയുടെ ശക്തി സഭാതലവനോടും പരസ്പരവും അഭിവന്ദ്യ മെത്രാപ്പോലീത്താമാർക്കും ബഹു. വൈദികർക്കും സന്യസ്തർക്കും ദൈവജനത്തിനുമുള്ള ബന്ധവും കൂട്ടായ്മയുമാണ്. ഇതിന് സഭയായി നാം മാർ തെയോഫിലോസ് പിതാവിനോടു കടപ്പെട്ടിരിക്കുന്നു.

### ജോസഫ് മാർ സേവേറിയോസ് മെത്രാപ്പോലീത്ത

മല്ലപ്പള്ളി ദേവങ്കര മുറിയിൽ വാളക്കുഴി പാതിക്കാട്ട് ഭവനത്തിൽ 1894 ഏപ്രിൽ ഏഴാം തീയതി ശനിയാഴ്ച പുലരിയിൽ ജനിച്ച ശിശു ഭാവിയിൽ അനേകായിരങ്ങളെ സത്യവിശ്വാസത്തിലേക്കു നയിക്കുന്ന 'മലങ്കരയിലെ പൗലോസ്' ആയിത്തീരുമെന്ന് അന്നാരും കരുതിയിരുന്നില്ല. 1894 മേയ് 18- ന് കല്ലൂപ്പാറ പുതിയടത്തു താഴത്തെ പീടികയിൽ തോമസ് കത്തനാർ പാതിക്കാട് വിശുദ്ധ പത്രോസ് പൗലോസ് ശ്ലീഹന്മാരുടെ പള്ളിയിൽവച്ച് ശിശുവിന് 'ഐപ്പ്' എന്ന പേരു നൽകി ജ്ഞാനസ്നാനപ്പെടുത്തി.



ശിശുവിന്റെ വളർച്ചയ്ക്കനുസരിച്ചുള്ള വിദ്യാഭ്യാസം നൽകുന്നതിൽ മാതാപിതാക്കളായ അക്കാമ്മയും ഉമ്മച്ചനും അതീവ ശ്രദ്ധാലുക്കളായിരുന്നു. പാതിക്കാട് പ്രൈമറി സ്കൂളിലെ പ്രാഥമിക വിദ്യാഭ്യാസത്തിനു ശേഷം മല്ലപ്പള്ളി സി.എം.എസ് സ്കൂളിൽ ഇംഗ്ലീഷ് പഠനം ആരംഭിച്ചു. 1909 മാർച്ച് 14-ന് പാതിക്കാട് ഇടവകയോഗം ചേർന്ന് ഐപ്പിനെ വൈദികസ്ഥാനത്തേക്കു തെരഞ്ഞെടുത്തു. ആ വർഷംതന്നെ ഏപ്രിൽ 15-ന് പുലിക്കോട്ടിൽ മാർ ദിവന്നാസിയോസ് മെത്രാപ്പോലീത്ത കോട്ടയം ചെറിയ പള്ളിയിൽവച്ച് ഐപ്പിന് ജോസഫ് എന്ന പേരിൽ കോറൂയോ പട്ടം നൽകി. തുടർന്ന് എം.ഡി സെമിനാരിയിൽ പണിക്കരുവീട്ടിൽ ഫാ. പി.റ്റി. ഗീവർഗീസ് പ്രിൻസിപ്പാളും കയ്യാലാത്ത് ശ്രീ. കെ.വി. ചാക്കോ ഹെഡ്മാസ്റ്ററുമായിരുന്ന കാലത്ത് കഥാപുരുഷൻ അവിടെ ഹൈസ്കൂൾ പഠനം പൂർത്തിയാക്കി.

സർവകലാശാലാ പഠനത്തിനായി അദ്ദേഹം തൃശ്ശിനാപ്പള്ളി കോളജിൽ ചേർന്നു. പിന്നീട് സെറാമ്പൂർ എത്തി തത്വശാസ്ത്രത്തിൽ ബി.എ ബിരുദം നേടി. 1921-ൽ ബ്രഹ്മവാറിൽ അധ്യാപകനായും മിഷനറിയായും പ്രവർത്തിച്ചു. രണ്ടു വർഷത്തിനുശേഷം തിരുവല്ലാ എം.ജി.എം ഹൈസ്കൂൾ അധ്യാപകനായും ബോർഡിംഗ് മാനേജരായും നിയമിക്കപ്പെട്ടു. 1929 ജനുവരി എട്ടിന് സ്തേഫാനോസ് സഹദായുടെ തിരുനാൾ ദിവസം വട്ടശേരിൽ മാർ ദിവന്നാസിയോസ് മെത്രാപ്പോലീത്തായിൽ നിന്ന് വൈദികപട്ടം സ്വീകരിച്ചു. സ്വന്തം ഇടവകയായ പാതിക്കാട് പള്ളിയിൽ വികാരിയായിരിക്കുമ്പോൾ 1932 ഏപ്രിൽ 17-ാം തീയതി കോട്ടയം പഴയ സെമിനാരിയിൽ വച്ച് കാതോലിക്കാ ബാവായിൽ നിന്നു

റമ്പാൻ സ്ഥാനം സ്വീകരിച്ചു. തുടർന്ന് പഴയ സെമിനാരി മാനേജരായിരിക്കുമ്പോൾ മെത്രാപ്പോലീത്തയായി തെരഞ്ഞെടുക്കപ്പെട്ടു. 1933 മേയ് 25-ാം തീയതി നിരണം ഭദ്രാസനത്തിന്റെ അധിപനായി തിരുവല്ലാ ബഥനി പള്ളിയിൽ വച്ച് ഗീവർഗീസ് ബസേലിയോസ് ബാവാ അഭിഷേചിച്ചു. പരുമല കേന്ദ്രമാക്കി അദ്ദേഹം ഭദ്രാസന ഭരണം നടത്തിയിരുന്നു.

വൈദികനായിരുന്നപ്പോൾ മുതൽ കത്തോലിക്കാ സഭയുടെയും വിശിഷ്യ പുനരൈക്യ പ്രസ്ഥാനത്തിന്റെയും എതിരാളികളുടെ അമരക്കാരനായിരുന്നു അദ്ദേഹം. പുനരൈക്യ പ്രസ്ഥാനത്തെ തകർക്കുവാനായി പടനയിക്കുന്നതിനിടയിലും തന്റെ ഉള്ളിൽ വലിയ ആത്മീക വരൾച്ച അനുഭവപ്പെടുന്നതായി പിൽക്കാലത്തുള്ള അദ്ദേഹത്തിന്റെ ചില പ്രസംഗങ്ങളിൽ നിന്നും കത്തുകളിൽ നിന്നും വ്യക്തമാകുന്നുണ്ട്. (cf 1113 മീനമാസത്തിൽ കോതമംഗലത്തു നടത്തിയ പ്രസംഗം). കത്തോലിക്കാ സഭയെ എതിർക്കുവാനായി അദ്ദേഹം സഭകളെക്കുറിച്ച് കൂടുതൽ പഠനം നടത്തിക്കൊണ്ടിരുന്നു. കത്തോലിക്കാ സഭയിലാണ് യേശുവിന്റെ സഭയുടെ പൂർണത എന്ന് അദ്ദേഹം തിരിച്ചറിഞ്ഞു. പുനരൈക്യപ്പെടുവാൻ തീരുമാനിച്ചു. 1937 നവംബർ 29-ാം തീയതി അദ്ദേഹം തിരുവനന്തപുരത്ത് മാർ ഈവാനിയോസ് പിതാവിന്റെ സമക്ഷത്തിലെത്തി പുനരൈക്യപ്പെട്ട് സാർവത്രിക സഭാ കൂട്ടായ്മയിലേക്ക് ചേർന്നു. യാക്കോബായ സഭയിലെ സർവ അധികാരങ്ങളും തൃണവത്ഗണിച്ചുകൊണ്ട് ആത്മരക്ഷ എന്ന അമൂല്യരത്നം തേടിയെത്തിയ അദ്ദേഹത്തെ വീണ്ടും അധികാരങ്ങളും സ്ഥാനമാനങ്ങളും തേടിയെത്തി. 1938 ഒക്ടോബർ എട്ടിന് അദ്ദേഹം തിരുവല്ലാ രൂപതയുടെ അപ്പസ്തോലിക് അഡ്മിനിസ്ട്രേറ്ററായി നിയമിതനായി. അദ്ദേഹത്തിന്റെ പുനരൈക്യം ബാല്യദശയിലായിരുന്ന തിരുവല്ലാ രൂപതയ്ക്ക് തേന്മഴ കണക്കേ ആശ്വാസകരമായിരുന്നു. മാർ തെയോഫിലോസ് തിരുമേനിയുടെ അനാരോഗ്യം മൂലം ബുദ്ധിമുട്ടിലായിരുന്ന രൂപതയ്ക്ക് മാർ സേവേറിയോസ് തിരുമേനിയുടെ സേവനകാലം കുതിച്ചു ചാട്ടത്തിന്റെ കാലമായിരുന്നു. വിശ്വാസികളുടെ എണ്ണം 5000ൽ നിന്നും 17335ഉം വൈദികരുടെ എണ്ണം 24ൽ നിന്നും 62ഉം പള്ളികൾ അഞ്ചിൽ നിന്നും 38ഉം ചാപ്പലുകൾ 9ൽ നിന്നും 35ഉം ആയി. ഏഴ് ഹൈസ്കൂളുകളും, ഒമ്പത് മിഡിൽ സ്കൂളുകളും പുതിയതായി ആരംഭിച്ചു. പ്രൈമറി സ്കൂളുകൾ 13-ൽ നിന്ന് 21 ആയി ഉയർന്നു. അദ്ദേഹത്തിന്റെ നിഷ്കളങ്കവും സ്നേഹസമ്പൂർണവുമായ വർത്തനരീതിയാണ് അനേകരെ കത്തോലിക്കാ സഭയിലേക്കാകർഷിച്ചത്. (സഖറിയാസ് മാർ അത്തനാസിയോസ് പിതാവിന്റെ ലേഖനം 20-02-1955). 1950 മേയ് അഞ്ചാം തീയതി അദ്ദേഹം തിരുവല്ലാ രൂപതയുടെ അധ്യക്ഷനായി നിയമിതനായി. 1952ൽ രൂപതയുടെ ആസ്ഥാനം ചെറുപുഷ്പഗിരിയിൽ നിന്ന് തിരുവല്ലാ പട്ടണത്തിന്റെ ഹൃദയഭാഗത്തുള്ള മേരിഗിരിയിലേക്കു മാറ്റി. രൂപതയിൽ സന്ദർശനത്തിനെത്തിയ പൗരസ്ത്യ തിരുസംഘത്തിന്റെ അധ്യക്ഷൻ കർദ്ദിനാൾ യൂജിൻ ടിസറാംങ്ങ് തിരുമേനിയാണ് മേരിഗിരി അരമനയിൽ ആദ്യമായി താമസിച്ചത്.

മലങ്കര സഭയുടെ തനിമയും പാരമ്പര്യങ്ങളും വ്യക്തിത്വവും നിലനിർത്താൻ അദ്ദേഹം ബദ്ധശ്രദ്ധനായിരുന്നു. യാക്കോബായ പരിശീലനം ലഭിച്ച പുനരൈക്യപ്പെട്ട വൈദികരും റോമൻ കത്തോലിക്കാ പാരമ്പര്യത്തിൽ പരിശീലിപ്പിക്കപ്പെട്ട വൈദികരും ചേർന്ന തീക്ഷ്ണമതികളുടെ ഒരു ഗണമായിരുന്നു അദ്ദേഹത്തിന്റെ സഹായികൾ. പാരമ്പര്യങ്ങളും പരിശീലന രീതികളും തമ്മിലുള്ള വ്യത്യാസങ്ങൾ ഉണ്ടാക്കാവുന്ന പ്രായോഗിക ബുദ്ധിമുട്ടുകൾ അദ്ദേഹം അനുഭവിച്ചിരുന്നതായി മുതിർന്ന വൈദികരിൽ നിന്ന് ലേഖകൻ കേട്ടറിഞ്ഞിട്ടുണ്ട്. അദ്ദേഹത്തിന്റെ ജീവിത വിശുദ്ധിയും പ്രാർത്ഥനാ ജീവിതവുമാണ് തളരാതെ അദ്ദേഹത്തെ നിലനിർത്തിയത്. 1954 ഏപ്രിൽ 22-ന് മലങ്കര പാരമ്പര്യങ്ങളും ആരാധന പൈതൃകങ്ങളും സംരക്ഷിക്കുന്നതിൽ തന്നെക്കാൾ നിഷ്ഠയും തീക്ഷ്ണതയുമുള്ള പോളച്ചിറയ്ക്കൽ ബഹു. ചെറിയാൻ അച്ചനെ സഖറിയാസ് മാർ അത്തനാസിയോസ് എന്ന പേരിൽ മെത്രാനായി അഭിഷേകം ചെയ്ത അദ്ദേഹത്തിന്റെ മലങ്കര പാരമ്പര്യങ്ങളോടുള്ള താല്പര്യം അനുപമമാണ്.

രോഗത്തിലും വേദനയിലുമായിരുന്നവരെ സന്ദർശിക്കുന്നതിൽ അദ്ദേഹം അതീവ ശ്രദ്ധാലുവായിരുന്നു. ആവശ്യപ്പെടാതെതന്നെ അവശത അനുഭവിക്കുന്നവരെ സഹായിക്കുവാൻ അദ്ദേഹം ശ്രദ്ധിച്ചിരുന്നു.

നാടിന്റെ വികസനവും ഉന്നതിയും അദ്ദേഹത്തിന്റെ ആഗ്രഹമായിരുന്നു. രൂപത സാമ്പത്തികമായി നെല്ലിപ്പലകയിൽ എത്തിയിരുന്നപ്പോഴും സാമൂഹ്യമായി പിന്നോക്കം നിൽക്കുന്ന സ്ഥലങ്ങളിൽ സ്കൂൾ സ്ഥാപിക്കാൻ മുതിർന്നതിന്റെ രഹസ്യം ഇതാണ്. "മാർ ഈവാനിയോസ് തിരുമേനി കുശാഗ്രബുദ്ധിയും നൂറ്റാണ്ടിൽ ഒന്നോ രണ്ടോ മാത്രം കാണാൻ സാധിക്കുന്നത്ര വ്യക്തിപ്രഭാവമുള്ളവനുമായിരുന്നു. എന്നാൽ മാർ സേവേറിയോസ് മെത്രാപ്പോലീത്ത വ്യക്തിബന്ധത്തിന്റെ ഊഷ്മളതകൊണ്ട് ആരെയും വീർപ്പുമുട്ടിക്കുന്ന ആത്മാർത്ഥ ഹൃദയനുമായിരുന്നു". (T.N. കുര്യാക്കോസ്, കേരളത്തിന്റെ അക്കൗണ്ടന്റ് ജനറൽ). കറാച്ചി ആർച്ച് ബിഷപ്പായിരുന്ന കർദ്ദിനാൾ ജോസഫ് കൊർഡെയ്റോ കാൻഡി സെമിനാരിയിൽ പഠിച്ചിരുന്നപ്പോൾ മാർ ഈവാനിയോസ് പിതാവും മാർ സേവേറിയോസ് പിതാവും സെമിനാരി സന്ദർശിച്ച അവസരത്തെ ഇപ്രകാരം സ്മരിക്കുന്നു. "മാർ ഈവാനിയോസ് തന്റെ അഗാധമായ അറിവുകൊണ്ട് ഞങ്ങളെ അമ്പരപ്പിച്ചു. എന്നാൽ മാർ സേവേറിയോസ് തന്റെ എളിമകൊണ്ടും വ്യക്തിബന്ധംകൊണ്ടും ഞങ്ങളെ കീഴടക്കി".

അപ്പസ്തോലന്മാരെ നേരിൽ കണ്ട് വിളിച്ച യേശുനാഥനെപ്പോലെ വൈദിക ജീവിതത്തിലേക്കും സന്യാസ ജീവിതത്തിലേക്കും ഉത്തമരായ യുവജനങ്ങളെ നേരിൽ കണ്ട് ക്ഷണിക്കുന്നതിനും അകത്തോലിക്കരെ പരിശുദ്ധ കത്തോലിക്കാ സഭാമാതാവിന്റെ മടിയിലേക്ക് വ്യക്തിപരമായി ബന്ധപ്പെട്ട് കൂട്ടിക്കൊണ്ടുവരുന്നതിനും അദ്ദേഹം ശ്രദ്ധിച്ചിരുന്നു.

പ്രേഷിത പ്രവീണനായ അദ്ദേഹത്തിന്റെ അവസാന

ദിവസങ്ങളിൽ തന്റെ രൂപതയിലെ വിദൂരപ്രദേശങ്ങളിൽ കർമ്മനിരതനായിരുന്നു അദ്ദേഹം. ബഥനിയിലെ ബഹു. എബ്രഹാം പടിഞ്ഞാറേമണ്ണിൽ അച്ചനോടൊപ്പമായിരുന്നു അജപാലനയാത്ര. 1955 ജനുവരി 15-ാം തീയതി മുതൽ യാത്രയിലായിരുന്നു. അസ്വസ്ഥതകൾ അനുഭവപ്പെട്ട അദ്ദേഹം 18- ാം തീയതി സന്ധ്യയോടെ മേരിഗിരി അരമനയിൽ മടങ്ങിയെത്തി. അധികം താമസിയാതെ രോഗിലേപനം സ്വീകരിച്ചു.

വൈകിട്ട് 7.55-ന് പ്രാർത്ഥനാ കീർത്തനങ്ങളാൽ മുഖരിതമായിരുന്ന അന്തരീക്ഷത്തിൽ ആ പുണ്യാത്മാവ് സ്വർഗപിതാവിന്റെ സന്നിധിയിലേക്ക് യാത്രയായി. ജനുവരി 20-ാം തീയതി സെന്റ് ജോൺസ് കത്തീഡ്രലിന്റെ മദ്ബഹായിൽ ത്രോണോസിനു വടക്കുവശത്തായി കബറടക്കി. 1972 ഡിസംബർ 29-ാം തീയതി അദ്ദേഹത്തിന്റെ പൂജ്യാവശിഷ്ടങ്ങൾ പുതുതായി നിർമ്മിച്ച കത്തീഡ്രലിന്റെ (കൂടാരപ്പള്ളി) മദ്ബഹായുടെ കഴിക്കുവശത്തായി പ്രത്യേകം തയാറാക്കിയിരുന്ന കബറുകളിൽ ഒന്നാമത്തേതിൽ സ്ഥാപിച്ചു. 2003 മേയ് 19-ന് പൂജ്യാവശിഷ്ടങ്ങൾ പുതിയ മെത്രാപ്പോലീത്തൻ കത്തീഡ്രലിൽ പുനഃസ്ഥാപിച്ചു.

**സഖറിയാസ് മാർ അത്തനാസിയോസ് മെത്രാപ്പോലീത്ത**

പലസ്തീനായിലും യഹൂദരുടെ ഇടയിലും മാത്രം ഒതുങ്ങിനിന്നിരുന്ന സുവിശേഷത്തെ (സഭയെ) യഹൂദ സമുദായത്തിന്റെ മതിലുകൾ ഭേദിച്ച് സാർവത്രികമാക്കിയത് വിശുദ്ധ പൗലോസ് ശ്ലീഹാ ആയിരുന്നു എന്നത് ദൈവിക പദ്ധതിയായിരുന്നതുപോലെ 1958-ന് മുമ്പ് ഭാരപ്പുഴയ്ക്ക് തെക്കുമാത്രം ഒതുങ്ങിനിന്നിരുന്ന മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ പ്രേഷിത ശുശ്രൂഷാതിർത്തി വടക്കൻ മലബാറിലേക്കും കർണ്ണാടക സംസ്ഥാനത്തിന്റെ ഭാഗങ്ങളിലേക്കും വ്യാപിപ്പിക്കുവാൻ മാർ അത്തനാസിയോസ് മെത്രാപ്പോലീത്തായെയാണ് ദൈവം മാധ്യമമാക്കിയത്.

1909 ഫെബ്രുവരി 19-ന് പ്രസിദ്ധമായ പോളച്ചിറയ്ക്കൽ കുടുംബത്തിൽ ജനനം. മാതാപിതാക്കൾ സാറാമ്മയും ചെറിയാച്ചനും. ജ്ഞാനസ്നാനനാമം ചെറിയാൻ. വിളിപ്പേര് 'ഉണ്ണിക്കുഞ്ഞ്'. തിരുവല്ലാ എം.ജി.എം കോട്ടയം എം.ഡി സെമിനാരി ഹൈസ്കൂൾ എന്നിവിടങ്ങളിൽ പഠനം. കുടുംബപരമായി ഓർത്തഡോക്സ് സഭാവിശ്വാസി. പഠനശേഷം സ്വപിതാമഹന്റെ സഹോദരൻ പോളച്ചിറയ്ക്കൽ കൊച്ചീപ്പൻ തരകനുമൊത്ത് കോട്ടയത്ത് ബാങ്കിംഗ് മേഖലയിൽ ഔദ്യോഗിക ജീവിതമാരംഭിച്ചു. കുടുംബബന്ധങ്ങളും ബാങ്കിംഗ് മേഖലയിലെ ഉദ്യോഗവും ജീവിതത്തിൽ ഭൗതിക വളർച്ചയ്ക്ക് ഏറെ അനുയോജ്യമായ പശ്ചാത്തലം. യുവാവായ ചെറിയാനിൽ എന്തൊക്കെയോ ആത്മീക അസ്വസ്ഥതകൾ അലതല്ലി. മാർ ഈവാനിയോസ് മെത്രാപ്പോലീത്തായിലൂടെ നിറവേറിയ പുനരൈക്യത്തെക്കുറിച്ചും കത്തോലിക്കാ സഭാ കൂട്ടായ്മയിൽ ഉൾച്ചേർന്ന മലങ്കര സുറിയാനി കത്തോലിക്കാ സഭയെക്കുറിച്ചും അറിയുവാനിടയായത് അദ്ദേഹത്തിന്റെ ആത്മിക അസ്വസ്ഥത വർധിപ്പിച്ചു. പരിശുദ്ധ കത്തോലിക്കാ സഭയെക്കുറിച്ചും പുനരൈക്യ പ്രസ്ഥാനത്തെക്കുറിച്ചും ആഴത്തിൽ അറിയുവാൻ അദ്ദേഹം ശ്രമിച്ചു. വിജയപുരം രൂപതയുടെ വികാരി ജനറാളായിരുന്ന ഫാ. കർമ്മേലൂസ് ഒ.സി.ഡി അദ്ദേഹത്തിനു മാർഗദർശിയായി. കുടുംബപശ്ചാത്തലം കൊണ്ട് മാർ ഈവാനിയോസ് തിരുമേനിയും മാർ അത്തനാസിയോസ് തിരുമേനിയും മാവേലിക്കരക്കാരാണ്. ഈ മാവേലിക്കര ബന്ധവും മാർ ഈവാനിയോസ് മെത്രാപ്പോലീത്ത നേതൃത്വം നൽകിയ പുനരൈക്യ പ്രസ്ഥാനത്തോടടുക്കുവാൻ മാർ അത്തനാസിയോസ് തിരുമേനിയെ പ്രോത്സാഹിപ്പിച്ചിരിക്കാം.



ദമാസ്കസിലേക്കുള്ള യാത്രാമധ്യേ യേശുവിനെ കണ്ടെത്തിയ ശൗൽ യേശുവിന്റെ മാർഗത്തിലേക്ക് തിരിഞ്ഞതുപോലെ പുനരൈക്യ പ്രസ്ഥാനത്തെക്കുറിച്ചുള്ള പഠനവഴിയിൽ സത്യസഭയെ കണ്ടെത്തിയ യുവാവായ ചെറിയാൻ കുടുംബക്കാരുടെയും വീട്ടുകാരുടെയും മാതാപിതാക്കളുടെയും വിലക്കിനെ വകവയ്ക്കാതെ പുനരൈക്യപ്പെട്ട് കത്തോലിക്കാ സഭാ കൂട്ടായ്മയിലെത്തി. യേശുവിനെ കണ്ടെത്തിയ ശൗൽ പൗലോസായി സഭയിലെ ഏറ്റവും വലിയ മിഷനറി ആയതുപോലെ സത്യസഭയെ തിരിച്ചറിഞ്ഞ് ആശ്ലേഷിച്ച ചെറിയാൻ പുനരൈക്യ പ്രസ്ഥാനത്തിന്റെ മിഷനറി ആകാൻ തീരുമാനിച്ചു. ഭൗതിക ജീവിതത്തിൽ വലിയ ഉയർച്ച വാഗ്ദാനം ചെയ്യുന്ന ബാങ്കിംഗ് രംഗം ഉപേക്ഷിച്ച് വൈദികനാകാൻ തീരുമാനിച്ച് അദ്ദേഹം സെമിനാരിയിൽ ചേർന്നു. തിരുവനന്തപുരം സെന്റ് അലോഷ്യസ് മൈനർ സെമിനാരി, ആലുവാ സെന്റ് ജോസഫ് സെമിനാരി (മംഗലപ്പുഴ), കാൻഡിയിലെ പേപ്പൽ സെമിനാരി എന്നിവിടങ്ങളിലെ പഠനത്തിനുശേഷം 1946 ഓഗസ്റ്റ് 24-ാം തീയതി പൗരോഹിത്യം സ്വീകരിച്ചു. 1954 ഫെബ്രുവരി 12-ാം പന്ത്രണ്ടാം പീയൂസ് മാർപാപ്പ മെത്രാൻ സ്ഥാനത്തേക്ക് നിയമിച്ചു. 1954 ഫെബ്രുവരി 27-ന് റമ്പാനായും ഏപ്രിൽ 22-ന് മെത്രാനായും വാഴിക്കപ്പെട്ടു. 1955 ജനുവരി 18-ന് മാർ സേവേറിയോസ് മെത്രാപ്പോലീത്ത കാലം ചെയ്തതിനെ

തുടർന്ന് അന്നുതന്നെ അഡ്മിനിസ്ട്രേറ്റർ ആയും ജനുവരി 27-ന് രൂപതാധ്യക്ഷനായും രൂപതയുടെ ഔദ്യോഗിക ചുമതല ഏറ്റെടുത്തു. 1977 സെപ്റ്റംബർ 28-ന് അദ്ദേഹം കാലം ചെയ്യുന്നതുവരെയുള്ള 22 വർഷത്തെ അദ്ദേഹത്തിന്റെ നേതൃത്വം രൂപതയ്ക്കു നൽകിയ വളർച്ച അത്ഭുതകരവും അസൂയാവഹവുമായിരുന്നു.

കാലം ചെയ്യുന്നതിന് ഒരു മാസം മുമ്പാണ് അദ്ദേഹം നാലു മാസത്തെ വിദേശ പര്യടനവും വിശുദ്ധ സ്ഥലങ്ങളിലേക്കുള്ള തീർത്ഥാടനവും നടത്തി വത്തിക്കാനിൽ പരിശുദ്ധ പോൾ ആറാമൻ മാർപാപ്പയെയും സന്ദർശിച്ച് തിരുവല്ലാ രൂപത വിഭജിച്ച് ബത്തേരി രൂപത സ്ഥാപിക്കുന്നതിനും അതിന്റെ പ്രഥമാധ്യക്ഷനായി സിറിൽ മലഞ്ചരുവിൽ ഒ.ഐ.സി അച്ചനെ നിയമിക്കുന്നതിനുമുള്ള ക്രമീകരണങ്ങളും ചെയ്താണ് തിരുവല്ലായിൽ മടങ്ങിയെത്തിയത്. തുടർന്ന് സ്വകാര്യ ഡയറിയിൽ അദ്ദേഹം ഇപ്രകാരം കുറിച്ചു: "ഇനി രൂപതയുടെ ഭൗതികകാര്യങ്ങൾ അന്വേഷിക്കാൻ ഒരു ഏർപ്പാടുണ്ടാക്കണം. എന്റെ ശ്രദ്ധ ആത്മീകകാര്യങ്ങളിലേക്ക്- എന്റെയും മറ്റുള്ളവരുടെയും ആത്മീക വളർച്ചക്കായി തിരിച്ചു വിടണം. ഞാൻ കത്തോലിക്കാ സഭയെ ആശ്ലേഷിച്ച് വൈദികനായത് ഒരു വിശുദ്ധനാകാൻ വേണ്ടിയാണ്. രൂപതയുടെ സാമ്പത്തിക ഭദ്രതയിൽ എനിക്ക് ആകുലതയുണ്ടായിരുന്നു. എന്നാൽ, ഇന്ന് സ്വയം പര്യാപ്തതയിലേക്കു നീങ്ങിയിട്ടുണ്ട്. എന്റെ പരിശ്രമങ്ങൾ വിജയിപ്പിച്ചനുഗ്രഹിച്ച നല്ല ദൈവത്തോട് ഞാൻ നന്ദിയുള്ളവനായിരിക്കണം". ആദിമസഭയോടു അപ്പസ്തോലന്മാർ പറഞ്ഞ വാക്കുകളുടെ ഒരു പരാവർത്തനമല്ലേ ഈ ഡയറിക്കുറിപ്പ്. നടപടി 6/2-4ൽ ഇപ്രകാരം വായിക്കുന്നു. "അതുകൊണ്ട് പന്ത്രണ്ടുപേർ ശിഷ്യരുടെ സമൂഹത്തെ ഒന്നിച്ചുകൂട്ടി പറഞ്ഞു. ഞങ്ങൾ ദൈവവചന ശുശ്രൂഷയിൽ ഉപേക്ഷ കാണിച്ച്, ഭക്ഷണമേശകളിൽ ശുശ്രൂഷിക്കുന്നത് ശരിയല്ല. അതിനാൽ സഹോദരരേ, സുസമ്മതരും ആത്മാവും ജ്ഞാനവും കൊണ്ട് നിറഞ്ഞവരുമായ ഏഴുപേരെ നിങ്ങളിൽ നിന്നും കണ്ടു പിടിക്കുവിൻ. ഞങ്ങൾ അവരെ ഈ ചുമതല ഏല്പിക്കാം. ഞങ്ങൾ പ്രാർത്ഥനയിലും വചനശുശ്രൂഷയിലും നിരന്തരം വ്യാപരിച്ചുകൊള്ളാം". ആദിമസഭയിൽ അപ്പസ്തോലന്മാർ അനുഭവിച്ച അതേ ആത്മീക പ്രേരണ മാർ അത്തനാസിയോസ് പിതാവിലും നിറഞ്ഞുനിന്നിരുന്നു എന്നു കാണുമ്പോൾ അദ്ദേഹത്തിന്റെ ആധ്യാത്മികതയുടെ ആഴം തിരിച്ചറിയാൻ നമുക്കിടയാകുന്നു.

അന്താരാഷ്ട്ര പ്രശസ്തിയിലേക്കുയർന്നുകൊണ്ടിരുന്ന പുഷ്പഗിരി മെഡിക്കൽ കോളജും അതിനോടനുബന്ധിച്ചുള്ള അരഡസനിലധികം ഉന്നത വിദ്യാഭ്യാസ സ്ഥാപനങ്ങൾക്കും മാതാവായ പുഷ്പഗിരി ആശുപത്രിയുടെ തുടക്കക്കാരൻ മാർ അത്തനാസിയോസ് പിതാവാണെന്നറിയുമ്പോൾ അദ്ദേഹത്തിന്റെ ദീർഘവീക്ഷണം പകൽപോലെ വ്യക്തമാകുന്നു. തിരുവല്ലായുടെ മുഖചാരായായിരുന്ന 'കൂടാരപ്പള്ളി', സാധുവൃദ്ധരുടെ അഭയകേന്ദ്രമായ പള്ളിമല സ്നേഹസദൻ, രൂപതയുടെ അജപാലന കേന്ദ്രമായ ശാന്തിനിലയം, കോട്ടയം ബേക്കർ ഹില്ലിലെ സെന്റ് എഫ്രേം എക്യുമെനിക്കൽ ഇൻസ്റ്റിറ്റ്യൂട്ടിന്റെ സ്ഥലം, കടവനാട് എസ്റ്റേറ്റ്, വിതുര ലക്ഷ്മി എസ്റ്റേറ്റ്, വണ്ടൻമേട് കടുവാക്കുളം എസ്റ്റേറ്റ്, കാർട്ടിക്കുളം കാപ്പിത്തോട്ടം, കുന്നൂർ എസ്റ്റേറ്റ്, ചെങ്ങരൂർ എസ്റ്റേറ്റ്, കോന്നി എസ്റ്റേറ്റ്, ബത്തേരി രൂപത ആസ്ഥാനം സ്ഥിതി ചെയ്യുന്ന സ്ഥലം, എറണാകുളം എം.ജി റോഡിലെ മലങ്കര സെന്റർ സ്ഥിതി ചെയ്യുന്ന സ്ഥലം, ക്ലർജിഹോം എന്നിവയൊക്കെ സ്വരുക്കൂട്ടുന്നതിൽ അദ്ദേഹം കാട്ടിയ നേതൃത്വം ശ്രദ്ധേയമാണ്. സഭാത്മക വളർച്ചയ്ക്കായി അദ്ദേഹം ക്രമീകരിച്ച സംവിധാനങ്ങളും സംഘടനകളും അനവധിയാണ്. വൈദിക സെനറ്റ്, അജപാലന സമിതി, സെന്റ് വിൻസെന്റ് ഡി പോൾ സൊസൈറ്റി, അധ്യാപക ഗിൽഡ്, സാമൂഹ്യക്ഷേമ ബോർഡ്, യുവദീപം, എ.കെ.സി.സി, കെ.സി.എസ്.എൽ, തിരുവല്ല സോഷ്യൽ സർവീസ് സൊസൈറ്റി തുടങ്ങിയവ ശ്രദ്ധേയമാണ്. ശുശ്രൂഷകൾക്ക് പണം കണ്ടെത്തുന്നതു പോലെ അതു സാധുക്കൾക്ക് പ്രയോജനകരമായി വിനിയോഗിക്കുന്നതിലും അദ്ദേഹം ശ്രദ്ധാലുവായിരുന്നു. 1300 സാധു യുവതികളുടെ വിവാഹത്തിനു സഹായിച്ചതായി രേഖകൾ സാക്ഷ്യപ്പെടുത്തുന്നു. 6590 വിദ്യാർഥികൾക്ക് പഠനത്തിന് സ്കോളർഷിപ്പ് നൽകി സഹായിച്ചതായും ഭവനനിർമ്മാണ പദ്ധതി പ്രകാരം 773 ഭവനങ്ങൾ സാധുക്കൾക്കായി നൽകിയതായും രേഖകളിൽ നിന്നു മനസിലാക്കാം. പശ്ചിമ ജർമ്മനിയിലെ ജോലി സാധ്യത മനസിലാക്കി ഇരുനൂറിൽപരം യുവതികളെ തെരഞ്ഞെടുത്ത് നഴ്സിംഗിനായി അവിടേക്കയച്ചു. അതുവഴി രൂപതയിലെ നൂറുകണക്കിന് കുടുംബങ്ങളെ സാമ്പത്തികമായി ഔന്നത്യത്തിലെത്തിക്കാൻ അദ്ദേഹത്തിനു സാധിച്ചു. കാര്യമായി എടുത്തുപറയത്തക്ക വിദ്യാഭ്യാസ സ്ഥാപനങ്ങൾ ഒന്നും അദ്ദേഹം ആരംഭിച്ചിട്ടില്ല. സ്ഥാപനങ്ങൾ പടുത്തുയർത്തുവാൻ പണം മുടക്കുന്നതിലുപരി സമർദ്ധരായ കുട്ടികളെ കണ്ടെത്തി പഠിപ്പിച്ച് വളർത്തുവാനാണദ്ദേഹം ശ്രദ്ധിച്ചിരുന്നത്. സ്ഥാപനം വളർത്തുന്നതിലുപരി വ്യക്തികളെ വളർത്തുക.

മലങ്കര സുറിയാനി ആരാധനാക്രമത്തിന്റെ തനിമയും പരിശുദ്ധിയും പരിപാലിക്കുന്നതിലും പൈതൃകങ്ങൾ സംരക്ഷിക്കുന്നതിലും അദ്ദേഹം പുലർത്തിയിരുന്ന നിഷ്ഠയും കാർക്കശ്യവും പിൻതലമുറകളിലേക്ക് പകർത്തപ്പെട്ടതുകൊണ്ടാണ് മലങ്കര സുറിയാനി കത്തോലിക്കാസഭ അവളുടെ തനതുശൈലി പുലർത്തുന്നതിൽ ഇന്നും മുന്നിട്ടു നിൽക്കുന്നത്. അദ്ദേഹത്തിന്റെ വിശുദ്ധ കുർബാനയുടെയും പ്രാർത്ഥനകളുടെയും ഇമ്പവും മധുരിമയും ഒളിമങ്ങാതെ ഇന്നും അനേകരുടെ മനസിൽ തെളിഞ്ഞു നിൽക്കുന്നുണ്ട്.

വ്യക്തികളെ ആഴത്തിൽ അപഗ്രഥിക്കുന്നതിനും വിലയിരുത്തുന്നതിനും അദ്ദേഹത്തിനുണ്ടായിരുന്ന സിദ്ധി അനിതരസാധാരണമായിരുന്നു. അദ്ദേഹം വൈദിക ജീവിതത്തിലേക്ക് വിളിച്ചു വേർതിരിച്ചവരിൽ അഞ്ചുപേർ; മോറാൻ മോർ ബസേലിയോസ് കർദ്ദിനാൾ ക്ലീമിസ് കാതോലിക്കാ ബാവാ, തോമസ് മാർ കൂറി

ലോസ് മെത്രാപ്പോലീത്ത, ഗീവർഗീസ് മാർ ദിവന്നാസിയോസ്, എബ്രഹാം മാർ യൂലിയോസ്, ഫിലിപ്പോസ് മാർ സ്തേഫാനോസ് എന്നിവർ മേല്പട്ടക്കാരായി മലങ്കര സുറിയാനി കത്തോലിക്കാ സഭയെ നയിക്കുന്നു എന്നു മനസിലാക്കുമ്പോൾ അദ്ദേഹത്തിന്റെ അന്തർജ്ഞാന സിദ്ധിയുടെ ആഴം വെളിവാക്കുന്നുണ്ട്. അഭിവന്ദ്യ ഗീവർഗീസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്ത വൈദികനായിരുന്നപ്പോൾ അദ്ദേഹത്തെ കൂടെ കൊണ്ടു നടന്ന് മേല്പട്ട ശുശ്രൂഷയ്ക്ക് ഒരുക്കിയെന്നതും ശ്രദ്ധേയമാണ്. ബഹു. സിറിൽ മലഞ്ചെരുവിലച്ചനെ മേല്പട്ട സ്ഥാനത്തേക്ക് തെരഞ്ഞെടുത്ത് ബത്തേരി രൂപതയുടെ പ്രഥമാധ്യക്ഷനായി നിയമിക്കാൻ പരിശുദ്ധ സിംഹാസനത്തോട് ശുപാർശ ചെയ്തതും അദ്ദേഹമാണ്. മലങ്കര സുറിയാനി കത്തോലിക്കാ സഭയ്ക്ക് കൈവന്നിരിക്കുന്നു സ്വയംഭരണാവകാശത്തിന്റെയും കാതോലിക്കാ സ്ഥാനലബ്ധിയുടെയും കാരണം സിറിൽ മാർ ബസേലിയോസ് മെത്രാപ്പോലീത്ത സഭയിൽ മെത്രാപ്പോലീത്തൻ ആർച്ച് ബിഷപ്പായി വന്നതാണ്, അതിനു ഹേതുവായത് സഖറിയാസ് മാർ അത്തനാസിയോസ് തിരുമേനിയുടെ ഉൾക്കാഴ്ചയും. ചുരുക്കത്തിൽ നമ്മുടെ സഭയുടെ ഇന്നത്തെ നൈയാമികവും കാനോനികവുമായ സ്വയംഭരണാവകാശ പദവി ലബ്ധിയുടെ പരോക്ഷമായ കാരണക്കാരൻ മാർ അത്തനാസിയോസ് പിതാവാണെന്നു പറഞ്ഞാൽ അത് അതിശയോക്തിയാവില്ല.

**ഐസക് മാർ യൂഹാനോൻ മെത്രാപ്പോലീത്ത**

തന്റെ സ്വതസിദ്ധമായ പ്രവർത്തന ശൈലികൊണ്ട് തിരുവല്ലാ രൂപതയുടെ ചരിത്രത്തിൽ നിറപ്പകിട്ടാർന്ന ഒരധ്യായം എഴുതിച്ചേർക്കാൻ ചുരുങ്ങിയ എട്ടുവർഷത്തെ മേല്പട്ട ശുശ്രൂഷകൊണ്ട് സാധിച്ച പുണ്യപുരുഷനായിരുന്നു ഐസക് മാർ യൂഹാനോൻ മെത്രാപ്പോലീത്ത. തിരുവല്ലാ രൂപതയുടെ നാലാമത്തെ അധ്യക്ഷൻ. ജനനം എറണാകുളം ജില്ലയിൽ വെളിനാട് ഗ്രാമത്തിൽ കൂട്ടപ്ലാക്കിൽ കുടുംബത്തിൽ. വർക്കിയുടെയും മറിയാമ്മയുടെയും ദ്വിതീയ പുത്രൻ. 1930 ജൂലൈ ഒന്നാം തീയതി പ്രധാനാചാര്യൻ അഹറോന്റെ തിരുനാളിൽ ജനനം. ഐസക് എന്ന മാമ്മോദീസാ പേര്, 'കുഞ്ഞപ്പൻ' എന്ന വിളിപ്പേര്. 1939 നവംബർ 19-ന് മാതാപിതാക്കളോടൊപ്പം പുനരൈക്യപ്പെട്ടു. മങ്ങടപ്പള്ളി എൽ.പി സ്കൂൾ, പിറവം എം.കെ.എം യു.പി സ്കൂൾ, പിറവം സെന്റ് ജോസഫ് ഹൈസ്കൂൾ എന്നിവിടങ്ങളിൽ സ്കൂൾ പഠനം. 1947-ൽ ഇ.എസ്.എൽ.സി പാസായി. പത്താം ക്ലാസ് പരീക്ഷാഫലം അറിയുന്ന ദിവസം പിറവത്തുണ്ടായിരുന്ന ജോസഫ് മാർ സേവേറിയോസ് തിരുമേനി ഐസക്കിനെ തിരുവല്ലായിലേക്ക് കൂട്ടിക്കൊണ്ടുവന്ന് സെമിനാരിയിൽ ചേർത്തു. 1948 നവംബറിൽ ഉപരിപഠനത്തിനായി റോമിലെ പൊന്തിഫിക്കൽ കോളജിലേക്കയച്ചു. 1954 ഡിസംബർ ഏഴാം തീയതി വിശുദ്ധ അംബ്രോസിന്റെ തിരുനാൾ ദിവസം റോമിൽ വച്ച് ബിഷപ് സിജി മോണ്ടിയിൽ നിന്നും പൗരോഹിത്യം സ്വീകരിച്ചു. പിറ്റേദിവസം സെന്റ് പോൾസ് ബസലിക്കയിൽ പ്രഥമദിവ്യബലി അർപ്പിച്ചു. 1955 മുതൽ 57 വരെ ഓറിയന്റൽ ഇൻസ്റ്റിറ്റ്യൂട്ടിൽ ഉപരിപഠനം നടത്തി. ദൈവശാസ്ത്രത്തിൽ ലൈസൻസ്ഷിയേറ്റ് നേടി. 1957 ഡിസംബർ 22-ന് നാട്ടിൽ മടങ്ങിയെത്തി രൂപതയുടെ വടക്കൻ മേഖലകളിൽ പ്രേഷിത ശുശ്രൂഷയിൽ വ്യാപൃതനായി. ചേലക്കര, പീച്ചി, കൊമ്പഴ, പറളിക്കാട്, മന്ദാമംഗലം, ചുവന്നമണ്ണ്, കരുവാരക്കുണ്ട്, പുളിയക്കോട്, ചെറുകര, അറബി, അടയ്ക്കാത്തോട്, ബത്തേരി, മൂലങ്കാവ്, ചെതലയം, എടക്കര, ഉപ്പട, മൈലാടുംപൊട്ടി, മാമാങ്കര, മൂത്തേടം, കരിമ്പ, ഇരുമ്പാമുട്ടി, കോങ്ങാട് തുടങ്ങിയ പള്ളികളിൽ സേവനമനുഷ്ഠിച്ചു. മലബാർ പ്രദേശത്തെ മിഷൻ കേന്ദ്രങ്ങൾ അധികവും അദ്ദേഹത്തിന്റെ പ്രവർത്തനഫലമാണ്. ബത്തേരി, നിലമ്പൂർ, കുന്നംകുളം എന്നീ വൈദിക ജില്ലകളിൽ ജില്ലാ വികാരിയായും രൂപതാ അജപാലന സമിതി, വൈദിക സെനറ്റ് എന്നിവിടങ്ങളിൽ അംഗമായും പ്രവർത്തിച്ചിട്ടുണ്ട്. 1978ൽ തിരുവല്ലാ രൂപത വിഭജിച്ച് ബത്തേരി രൂപത സ്ഥാപിക്കുവാൻ തക്കവിധം ആ പ്രദേശത്തെ വളർത്തിയതിന്റെ പിന്നിൽ ബഹു. ഐസക് അച്ചന്റെ അദ്ധ്വാനം അദ്യുതീയമാണ്.



1978 നവംബർ 18-ാം തീയതി ശനിയാഴ്ച വൈകുന്നേരം മൂന്നിന് ബഹു. ഐസക് അച്ചനെ മെത്രാനായി നിയമിച്ചുകൊണ്ടുള്ള പ്രഖ്യാപനം ഉണ്ടായി. 1978 ഡിസംബർ 21-ാം തീയതി വ്യാഴാഴ്ച തിരുവല്ലാ സെന്റ് ജോൺസ് കത്തീഡ്രലിൽ വച്ച് റമ്പാൻ സ്ഥാനവും ഡിസംബർ 28-ാം തീയതി വ്യാഴാഴ്ച തിരുമൂലപുരത്ത് മാർ തെയോഫിലോസ് നഗറിൽ സജ്ജീകരിച്ചിരുന്ന താൽക്കാലിക മദ്ബഹായിൽവച്ച് സിറിൽ മാർ ബസേലിയോസ് പിതാവിനോടൊപ്പം മെത്രാഭിഷേകവും സ്വീകരിച്ചു. മാർ യൂഹാനോൻ എന്ന നാമം അദ്ദേഹം സ്വീകരിച്ചു.

25 വർഷത്തെ ആചാര്യ ശുശ്രൂഷയും എട്ടു വർഷത്തെ പ്രധാനാചാര്യ ശുശ്രൂഷയും നിർവഹിച്ച് 1987 ഏപ്രിൽ 28-ാം തീയതി ചൊവ്വാഴ്ച വൈകിട്ട്

വൈകിട്ട് 5.15-ന് അദ്ദേഹം നിത്യസമ്മാനത്തിനായി വിളിക്കപ്പെട്ടു. 30-ാം തീയതി വ്യാഴാഴ്ച സെന്റ് ജോൺസ് കത്തീഡ്രലിൽ കബറടക്കവും നടത്തി.

അദ്ദേഹത്തിന്റെ മാതൃകാപുരുഷൻ ജോസഫ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ ആയിരുന്നു. മിഷൻ തീക്ഷ്ണതയും വിദ്യാഭ്യാസ പ്രവർത്തനങ്ങളിലുള്ള താല്പര്യവും മാർ സേവേറിയോസ് പിതാവിൽ നിന്നും സ്വീകരിച്ചതാണ്. കോട്ടയം സെന്റ് എഫ്രേം എക്യുമെനിക്കൽ ഇൻസ്റ്റിറ്റ്യൂട്ട്, തിരുവല്ലാ സെന്റ് ജോൺസ് കോളജ്, സെന്റ് ജോസഫ് ഐ.റ്റി.സി മല്ലപ്പള്ളി, മാർ സേവേറിയോസ് മെമ്മോറിയൽ ഐ.റ്റി.സി പിറവം, സെന്റ് ഫിലോമിനാസ് ഹൈസ്കൂൾ തിരുവാണിയൂർ, വിമലഗിരി ഇംഗ്ലീഷ് മീഡിയം സ്കൂൾ കോതമംഗലം, സെന്റ് ജോസഫ് സെൻട്രൽ സ്കൂൾ മുണ്ടക്കയം, സെന്റ് ജോർജ് ഇംഗ്ലീഷ് മീഡിയം സ്കൂൾ പുതുപ്പള്ളി (ഇന്നത്തെ ഡോൺ ബോസ്കോ), ക്രിസ്തുരാജ സ്കൂൾ ചുങ്കപ്പാറ, സെന്റ് പോൾസ് സ്കൂൾ കോലഞ്ചേരി, സെന്റ് മേരീസ് സെൻട്രൽ സ്കൂൾ റാന്നി, സെന്റ് തോമസ് ഹോസ്റ്റൽ പുത്തനങ്ങാടി, മരിയനഗർ ഓർഫനേജ് കുമളി, സെന്റ് ജോൺസ് ഓഡിറ്റോറിയം തിരുവല്ല ഇവ അദ്ദേഹത്തിന്റെ മേല്പട്ട ശുശ്രൂഷാകാലത്തെ നേട്ടങ്ങളാണ്.

ലളിതവും അനാർഭാടവുമായിരുന്നു അദ്ദേഹത്തിന്റെ ജീവിതം. അജപാലന സന്ദർശനത്തിന് അവികസിത മേഖലകളിലെ പള്ളികളിൽ ചെന്നിരുന്നപ്പോൾ തറയിൽ പായ വിരിച്ചു കിടന്നുറങ്ങിയിരുന്ന പിതാവ് 1948ലും 1979ലും രണ്ട് മേജർ ശസ്ത്രക്രിയകൾക്ക് വിധേയനായിരുന്നു. രോഗികളോടും വൃദ്ധരോടും അദ്ദേഹത്തിന് പ്രത്യേക താല്പര്യമായിരുന്നു. വൃദ്ധരും രോഗികളും വിശ്രമജീവിതം നയിക്കുന്നവരുമായ വൈദികരോടും സന്യസ്തരോടും പ്രത്യേക വാത്സലവ്യം അദ്ദേഹം കാണിച്ചിരുന്നു. അവശ ക്രൈസ്തവ വിഭാഗത്തിൽപെട്ടവരുടെ വികസനത്തിന് അദ്ദേഹം പ്രത്യേകം ശ്രദ്ധിച്ചിരുന്നു. വിദ്യാഭ്യാസ സ്ഥാപനങ്ങളിൽ അവർക്ക് പ്രത്യേകം പരിഗണന നൽകിയിരുന്നു. ആഴ്ചയിൽ ഒരിക്കലെങ്കിലും പള്ളിമലയിലെ അശരണരുടെ വൃദ്ധമന്ദിരം സന്ദർശിക്കുകയും അവരോടൊപ്പം സമയം ചെലവഴിക്കുകയും ചെയ്യുക പതിവായിരുന്നു. 'സാധാരണക്കാരുടെ മെത്രാൻ' എന്ന അപരനാമം നാട്ടുകാർ അദ്ദേഹത്തിനു ചാർത്തിക്കൊടുത്തതിൽ അത്ഭുതത്തിനവകാശമില്ല.

### ഗീവർഗീസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്ത

പുറങ്കാവിൽ തറവാടിന്റെ തെക്കേക്കര കുടുംബത്തിൽ ചുണ്ടേവാലേൽ ബഹു. ജേക്കബ് കശീശായുടെയും കാർത്തികപ്പള്ളിൽ പുത്തൻപീടികയിൽ അന്നമ്മയുടെയും സീമന്തപുത്രൻ. 1928 ഫെബ്രുവരി രണ്ടാം തീയതി "മായൽത്തോ" പെരുന്നാൾ ദിനത്തിൽ വെള്ളിയാഴ്ച ജനനം. അമയന്നൂർ സെന്റ് മേരീസ് യാക്കോബായ സുറിയാനി പള്ളിയിൽ ജോർജ് എന്ന പേരിൽ ജ്ഞാനസ്നാനം. ജ്ഞാനസ്നാനപിതാവ് ചേരീപറമ്പിൽ ശ്രീ. കുരുവിള. ശിശുവിന്റെ വിളിപ്പേര് "സണ്ണി". പ്രാഥമിക വിദ്യാഭ്യാസം അമയന്നൂർ സർക്കാർ എൽ.പി സ്കൂളിലും മിഡിൽ സ്കൂൾ പഠനം മണർകാട് ഇട്ടി മെമ്മോറിയൽ സ്കൂളിലും (ഇപ്പോൾ ഇൻഫന്റ് ജീസസ് സ്കൂൾ). ഹൈസ്കൂൾ വിദ്യാഭ്യാസം കിടങ്ങൂർ സെന്റ് മേരീസ് ഹൈസ്കൂളിൽ. തേർഡ് ഫോറത്തിൽ പഠിക്കുമ്പോൾ മാതാപിതാക്കളോടൊപ്പം പുനരൈക്യം. 1943ൽ പത്താം ക്ലാസ് ജയിച്ച ജോർജിനെ മാർ സേവേറിയോസ് തിരുമേനി വൈദിക പരിശീലനത്തിന് വിളിച്ചു. ചെറുപുഷ്പഗിരി മൈനർ സെമിനാരിയിൽ ബഹു. തോമസ് പാഴൂർ അച്ചന്റെ ശിക്ഷണത്തിൽ പഠനം ആരംഭിച്ചു. 1945ൽ തത്വശാസ്ത്ര, ദൈവശാസ്ത്ര പഠനങ്ങൾക്ക് സിലോണിലെ കാൻഡിയിലേക്ക്. 1953 ഓഗസ്റ്റ് 24ന് കാൻഡിയിൽ വച്ച് ബിഷപ് ഗ്ലെനിൽ നിന്ന് വൈദികാഭിഷേകം. പിറ്റേദിവസം നവപൂജാർപ്പണം. ഡിസംബറിൽ നാട്ടിൽ തിരികെ എത്തി. കോതമംഗലം നെല്ലിമറ്റം സ്വന്തം ഇടവകയായ അമയന്നൂർ എന്നിവിടങ്ങളിൽ വികാരി. 1956ൽ രൂപതാ പ്രൊക്യുറേറ്റർ. 1958ൽ മൈനർ സെമിനാരി റെക്ടർ,



1963ൽ ഉപരിപഠനത്തിനായി റോമിലെ ഗ്രിഗോറിയൻ സർവകലാശാലയിലേക്ക്. 1967ൽ മടങ്ങിയെത്തി. 1980 വരെ വീണ്ടും സെമിനാരി റെക്ടർ. 1980 ജൂൺ മുതൽ കത്തീഡ്രൽ വികാരി. 1984 ഫെബ്രുവരി 16 മുതൽ രൂപതയുടെ വികാരി ജനറാൾ. അഭിവന്ദ്യ ഐസക് മാർ യൂഹാനോൻ തിരുമേനിയുടെ ആകസ്മിക നിര്യാണത്തെ തുടർന്ന് 1987 ഏപ്രിൽ 29ന് രൂപതാ അഡ്മിനിസ്ട്രേറ്ററായി തെരഞ്ഞെടുക്കപ്പെട്ടു. 1988 മേയ് 19ന് വ്യാഴാഴ്ച രൂപതാധ്യക്ഷനായി പരിശുദ്ധ സിംഹാസനം നിയമിച്ചു. 1988 ജൂൺ 26-ന് മാതൃ ഇടവകയിൽവച്ച് ബനഡിക്ട് മാർ ഗ്രിഗോറിയോസ് പിതാവിൽ നിന്ന് റമ്പാൻ സ്ഥാനം. 1988 ഓഗസ്റ്റ് ആറിന് ശനിയാഴ്ച തിരുവല്ലാ സെന്റ് ജോൺസ് കത്തീഡ്രൽ അങ്കണത്തിൽവച്ച് ഗീവർഗീസ് മാർ തീമോത്തിയോസ് എന്ന പേരിൽ മെത്രാഭിഷേകം.

1993-96 വരെ കേരള കത്തോലിക്കാ മെത്രാൻ സമിതിയുടെ ജനറൽ സെക്രട്ടറി, 1994 മുതൽ രണ്ടു പ്രാവിശ്യം ഭാരത കത്തോലിക്കാ മെത്രാൻ സമിതിയുടെ ഉപാധ്യക്ഷനും കാരിത്താസ് ഇന്ത്യയുടെ ചെയർമാനും. 1997ൽ ദളിത് ക്രൈസ്തവ സംവരണ പ്രശ്നത്തിൽ പാർലമെന്റ് മന്ദിരത്തിനു മുമ്പിൽ ധർണ്ണ നടത്തി അറസ്റ്റു വരിച്ചു. രൂപതയുടെ അജപാലന ശുശ്രൂഷ കൂടുതൽ ഫലവത്താക്കുവാൻ ചക്കാലപ്പടിക്കൽ ബഹു. മാമ്മൻ അച്ചനെ 1997 ജൂലൈ 17-ാം തീയതി തോമസ് മാർ കൂറിലോസ് എന്ന പേരിൽ പ്രധാനാചാരന്യനായി അഭിഷേചിച്ച് സഹായ മെത്രാനായി നിയമിച്ചു. കൂടെ താമസിപ്പിച്ച് പ്രധാനാചാര്യ ശുശ്രൂഷയുടെ പാഠങ്ങൾ അഭ്യസിപ്പിച്ചിട്ട് രൂപതയുടെ വടക്കൻ മേഖലകൾ വിഭജിച്ച് മൂവാറ്റുപുഴ രൂപത പുതുതായി സ്ഥാപിച്ച് 2003 ഫെബ്രുവരി ആറാം തീയതി തോമസ് മാർ കൂറിലോസ് പിതാവിനെ പ്രഥമ ഇടയനായി ചുമതലയേല്പിച്ചു. അധികാരത്തിൽ അഭിരമിക്കാതെ അധികാരവും ചുമതലകളും പങ്കുവച്ചു നൽകുക അഭിവന്ദ്യ മാർ തീമോത്തിയോസ് പിതാവിന്റെ പ്രവർത്തന ശൈലിയാണ്. അത് രൂപതയ്ക്ക് വളരെയധികം നന്മകൾ ഉളവാക്കുകയും ചെയ്തു.

പുഷ്പഗിരി മെഡിക്കൽ കോളജ്, ഡെന്റൽ കോളജ്, ഫാർമസി കോളജ്, ഗവേഷണ വിഭാഗം, നഴ്സിംഗ് കോളജ്, മാർ അത്തനാസിയോസ് കോളജ് ഫോർ അഡ്വാൻസ്ഡ് സ്റ്റഡീസ്, വിമലാംബിക സെൻട്രൽ സ്കൂൾ പാമ്പാടി, മരിയ ഭവൻ സ്കൂൾ കുമരകം, ആർച്ച് ബിഷപ് മാർ ഗ്രിഗോറിയോസ് പബ്ലിക് സ്കൂൾ കോട്ടൂർ, മേരിമാതാ പബ്ലിക് സ്കൂൾ ചക്കുപള്ളം, മൗണ്ട് മേരി പബ്ലിക് സ്കൂൾ മാലം, മരിയൻ പബ്ലിക് സ്കൂൾ മേരിഗിരി, മാർ സേവേറിയോസ് കോളജ് ഫോർ എഡ്യൂക്കേഷൻ ചെങ്ങരൂർ, ശാന്തിനിലയത്തിന്റെ പുതിയ ബ്ലോക്ക്, പള്ളിമലയിലെ ശാലോം ഭവൻ, കട്ടപ്പന ജ്യോതിസ് പാസ്റ്ററൽ സെന്റർ, സെന്റ് ജോൺസ് കത്തീഡ്രലിന്റെ പുതിയ ദൈവാലയം ഇവയൊക്കെ അദ്ദേഹത്തിന്റെ ശുശ്രൂഷാകാലത്തെ ഏതാനും ചില നേട്ടങ്ങൾ മാത്രമാണ്. അനേകം പള്ളികളും വൈദികമന്ദിരങ്ങളും പുതുക്കിപ്പണിതു, പുതിയ ഇടവകകൾ ആരംഭിച്ചു. പാവപ്പെട്ട ദളിത് ക്രൈസ്തവ വിദ്യാർഥികളെ താമസിപ്പിച്ച് പഠിപ്പിക്കാനായി ഹോസ്റ്റലുകളിൽ പ്രത്യേക ക്രമീകരണങ്ങൾ ചെയ്തു. ബോധനവഴിയുള്ള വികസനസേവന പ്രവർത്തനങ്ങൾ വികസിപ്പിച്ച് ജനകീയമാക്കി, പ്രത്യേക ഓഫീസ് സംവിധാനവും പരിശീലന കേന്ദ്രവും ഉണ്ടാക്കി.

എക്യൂമെനിക്കൽ സംരംഭങ്ങളിൽ നിറസാന്നിധ്യമാണദ്ദേഹം. തിരുവല്ലായിലെ സംയുക്ത ക്രിസ്മസ് ആഘോഷത്തിന്റെ തുടക്കക്കാരൻ അദ്ദേഹമാണ്. എക്യൂമെനിക്കൽ വൈദിക കോൺഫറൻസ് അദ്ദേഹത്തിന്റെ മാനസപുത്രിയാണ്. വിവിധ സഭാധ്യക്ഷന്മാരുമായും സമുദായനേതാക്കന്മാരുമായും അദ്ദേഹത്തിനുള്ള ഹൃദയടുപ്പം ശ്രദ്ധേയമാണ്. നാടിന്റെ പൊതുസംരംഭങ്ങളിൽ സഹകരിക്കുന്നതിൽ അദ്ദേഹം എന്നും ഒന്നാമതുണ്ടാകും. തിരുവല്ലായിലെ അഭയഭവൻ ചെങ്ങരൂർ നെല്ലിമൂട്ടിലുള്ള കാരുണ്യഭവൻ തുടങ്ങിയ സേവനസ്ഥാപനങ്ങളുടെ വളർച്ചയിലും നടത്തിപ്പിലും അദ്ദേഹം നല്കിയ സഹകരണം അദ്വിതീയമാണ്. സഹായം തേടിവരുന്നവർ പ്രതീക്ഷിക്കുന്നതിൽ കവിഞ്ഞ ഔദാര്യം അദ്ദേഹത്തിൽ നിന്നും ലഭിച്ചാണു മടങ്ങുക.

അദ്ദേഹത്തിന്റെ നേതൃത്വകാലം തിരുവല്ലാ രൂപതയുടെ സുവർണകാലമായിരുന്നു. 2003 മാർച്ച് 19-ന് അദ്ദേഹം ഔദ്യോഗിക ചുമതലയിൽ നിന്ന് വിരമിച്ച് പ്രാർത്ഥനയിലും ധ്യാനത്തിലും ജീവിതം നയിക്കുന്നു.

**ഐസക് മാർ ക്ലീമിസ് മെത്രാപ്പോലീത്ത**

തിരുവല്ലാ രൂപതയുടെ ആറാമത്തെ അധ്യക്ഷൻ. അതിരൂപതയുടെ പ്രഥമ മെത്രാപ്പോലീത്തൻ ആർച്ച് ബിഷപ്. ഭാരതത്തിന്റെ പൗരസ്ത്യ കത്തോലിക്കാ സഭകളിൽ കാനൻ നിയമപ്രകാരം തെരഞ്ഞെടുക്കപ്പെട്ട ആദ്യത്തെ മേജർ ആർച്ച് ബിഷപ്, കാതോലിക്കാ ബാവാ. മലങ്കര സുറിയാനി കത്തോലിക്കാ സഭയിലെ പ്രഥമ കർദ്ദിനാൾ. ജനനം 1959 ജൂൺ 19-ാം തീയതി മല്ലപ്പള്ളി താലൂക്കിലെ മുക്കൂർ ഗ്രാമത്തിൽ. പൗവ്വത്തിക്കുന്നേൽ പാലയ്ക്കാമണ്ണിൽ കുടുംബത്തിലെ തോട്ടുങ്കൽ ഭവനത്തിൽ. പിതാവ് തോട്ടുങ്കൽ ശ്രീ. റ്റി.എം. മാത്യു (മത്തായിസാർ) മാതാവ് ആനിക്കാട് വടക്കേടത്ത് ഐസക്കിന്റെ മകൾ അന്നമ്മ. ജ്ഞാനസ്നാനവും മൂറോനഭിഷേകവും 1959 ജൂലൈ 19-ാം തീയതി. മുക്കൂർ സെന്റ് ജോസഫ് മലങ്കര സുറിയാനി കത്തോലിക്കാ പള്ളിയിൽ, കാർമ്മികൻ പൗവ്വത്തിക്കുന്നേൽ ബഹു. ചെറിയാൻ അച്ചൻ. ജ്ഞാനസ്നാന നാമം ഐസക്. ജ്ഞാനസ്നാന പിതാവ് മാതൃപിതാവ് വടക്കേടത്ത് ഐസക്.

പ്രാഥമിക വിദ്യാഭ്യാസം പാലയ്ക്കാത്തകിടി സെന്റ് മേരീസ് ഗവ. യു.പി സ്കൂളിൽ, ഹൈസ്കൂൾ പഠനം ആനിക്കാട് സെന്റ് മേരീസ് ഹൈസ്കൂളിൽ. 1976 ജൂൺ പത്താം തീയതി വൈദിക പരിശീലനത്തിന് തിരുവല്ലാ മൈനർ സെമിനാരിയിൽ ചേർന്നു. 1978ൽ ബത്തേരി രൂപത നിലവിൽ വന്നപ്പോൾ പുതിയ രൂപതയിലേക്ക് പ്രേഷിത പ്രവർത്തനത്തിന് തുനിഞ്ഞിറങ്ങി. 1979ൽ തത്വശാസ്ത്രപഠനത്തിന് ആലുവ കാർമ്മൽഗിരി പൊന്തിഫിക്കൽ കോളജിൽ ചേർന്നു. തുടർന്ന് ദൈവശാസ്ത്ര പഠനത്തിന് പൂനാ പേപ്പൽ സെമിനാരിയിൽ. 1986 ജൂൺ 11-ാം തീയതി മാതൃ ഇടവകയിൽ വച്ച് ബത്തേരി രൂപതാധ്യക്ഷൻ സിറിൽ മാർ ബസേലിയോസ് പിതാവിന്റെ കൈവയ്പാൽ വൈദികാഭിഷേകം. ബാംഗ്ളൂർ ധർമ്മാരാം കോളജിൽ നിന്ന് ദൈവശാസ്ത്രത്തിൽ ബിരുദാനന്തര ബിരുദം. റോമിലെ സെന്റ് തോമസ് പൊന്തിഫിക്കൽ സർവകലാശാലയിൽ നിന്ന് 1997-ൽ ഡോക്ടറേറ്റ്. 2001 ഓഗസ്റ്റ് 15-ാം തീയതി തിരുമൂലപുരത്തുവച്ച് മെത്രാഭിഷേകം. 2001 ഒക്ടോബർ 23-ാം തീയതി അമേരിക്കയിൽ വിസിറ്റേറ്റർ. 2003 ഒക്ടോബർ രണ്ടാം തീയതി തിരുവല്ലാ രൂപതയുടെ ആറാമത്തെ അധ്യക്ഷനായി സ്ഥാനാരോഹണം. 2006 ജൂൺ പത്തിന് മെത്രാപ്പോലീത്തൻ ആർച്ച് ബിഷപ്പായി ചുമതലയേറ്റു. 2007 ഫെബ്രുവരി എട്ടിന് പരിശുദ്ധ സുന്നഹദോസ് അദ്ദേഹത്തെ സഭ



യുടെ ദ്വിതീയ മേജർ ആർച്ച് ബിഷപ്-കാതോലിക്കാ ആയി തെരഞ്ഞെടുത്തു. സ്ഥാനാരോഹണം 2007 മാർച്ച് അഞ്ചാം തീയതി പട്ടം സെന്റ് മേരീസ് കത്തീഡ്രലിൽ. ബസേലിയോസ് ക്ലീമിസ് എന്ന പേരു സ്വീകരിച്ചു. 2012 ഒക്ടോബർ 24-ാം തീയതി പൊതുദർശന വേളയിൽ ബനഡിക്ട് 16-ാമൻ മാർപാപ്പ ബസേലിയോസ് ക്ലീമിസ് കാതോലിക്കാ ബാവായെ കർദ്ദിനാളായി ഉയർത്തുന്നതായി പ്രഖ്യാപിച്ചു. 2012 നവംബർ 24-ാം തീയതി റോമിൽവച്ച് കർദ്ദിനാൾ സ്ഥാനസ്വീകരണകർമ്മം നടന്നു. 2013 ഡിസംബർ 12-ാം തീയതി അദ്ദേഹം കേരള കത്തോലിക്കാ മെത്രാൻ സമിതിയുടെ (കെ.സി.ബി.സി) പ്രസിഡന്റായി തെരഞ്ഞെടുക്കപ്പെട്ടു. 2004 ഫെബ്രുവരിയിൽ ഭാരത കത്തോലിക്കാ മെത്രാൻ സംഘത്തിന്റെ (സി.ബി.സി.ഐ) പ്രസിഡന്റായി തെരഞ്ഞെടുക്കപ്പെട്ടു.

തിരുവല്ലാ രൂപതയുടെ ആറാമത്തെ മെത്രാപ്പോലീത്തായും തിരുവല്ലാ അതിരൂപതയുടെ പ്രഥമ മെത്രാപ്പോലീത്തൻ ആർച്ച് ബിഷപ്പുമായി നാല്പത് മാസങ്ങൾ മാത്രമേ അദ്ദേഹം തിരുവല്ലായിൽ സേവനം ചെയ്തുള്ളൂ എങ്കിലും നാല്പതു വർഷങ്ങൾകൊണ്ട് ലഭ്യമാകുന്ന വളർച്ച സഭയ്ക്ക് ഉണ്ടായി എന്നത് യാഥാർഥ്യമാണ്. തിരുവല്ലായുടെ മുഖമായി സെന്റ് ജോൺസ് കത്തീഡ്രലിന്റെ പുതിയ പള്ളിയുടെ കൂദാശകർമ്മം സഭൈക്യത്തിന്റെയും മതസൗഹാർദത്തിന്റെയും പാർശ്വവത്കരിക്കപ്പെട്ടവരോടുള്ള പരിഗണനയുടെയും അടയാളമായി നടത്തുവാൻ അദ്ദേഹം ശ്രദ്ധിച്ചു. അതു നാടിനു മുഴുവൻ മാതൃകയും ആവേശവുമായി.

തിരുവല്ലാ രൂപതയെ അതിരൂപതയാക്കുകയും തിരുവല്ലാ രൂപത കേന്ദ്രമാക്കി പുതിയ സഭാപ്രോവിൻസ് രൂപീകരിക്കുകയും വഴി മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ സഭാത്മക വളർച്ചയെ ത്വരിതപ്പെടുത്തുവാൻ അദ്ദേഹത്തിന്റെ നേതൃത്വം ഇടയാക്കി. വിവിധ മതങ്ങളോടും സഭകളോടും സമുദായങ്ങളോടും അദ്ദേഹം പുലർത്തിയ സൗഹൃദവും സമീപനവും തിരുവല്ലാ അതിരൂപതാസ്ഥാനത്തെ മധ്യതിരുവിതാംകൂറിന്റെ ശ്രദ്ധാകേന്ദ്രമാക്കി മാറ്റി. വ്യക്തമായ ദർശനങ്ങളോടെയാണ് അദ്ദേഹം പ്രവർത്തിച്ചത്. "പുത്തൻകൂർ സമുദായങ്ങളുടെയും സഭകളുടെയും ശക്തമായ സാന്നിധ്യവും നേതൃത്വവും മധ്യതിരുവിതാംകൂറിലാണല്ലോ. സഹോദരി സഭകളുമായി സുദൃഢമായ ബന്ധവും സ്നേഹത്തിലധിഷ്ഠിതമായ സംയുക്ത പ്രവർത്തനങ്ങളും നടത്തുവാൻ കഴിഞ്ഞ കാലങ്ങളിൽ തിരുവല്ലാ അതിരൂപത നൽകിയിട്ടുള്ള സംഭാവനകൾ എടുത്തുപറയത്തക്കവയാണ്. ഇവ കൂടുതൽ ആഴപ്പെടുത്തുവാനും അർത്ഥവത്താക്കി മിശിഹാതമ്പുരാൻ ആഗ്രഹിക്കുന്ന വിധത്തിൽ ഒരു ഇടയനും ഒരു തൊഴുത്തുമെന്ന സ്വർഗീയ ദർശനത്തിലേക്കാനയിക്കുവാനും മറ്റാരെക്കാളധികമായി തിരുവല്ലാ അതിരൂപതാ മക്കൾക്കു സാധിക്കും. മലങ്കര കത്തോലിക്കാ സഭയുടെ എക്യുമെനിക്കൽ ദർശനങ്ങൾക്കും പ്രവർത്തനങ്ങൾക്കും ഉണ്മയും ഉത്തേജനവും പ്രദാനം ചെയ്യുക നമ്മുടെ അതിരൂപതയുടെ പ്രധാന ദൗത്യങ്ങളിലൊന്നാണ്". (PL No.1/2007, P4). ഇതായിരുന്നു അദ്ദേഹത്തെ നയിച്ചിരുന്ന ദർശനം.

വിവിധ ആവശ്യങ്ങളും അപേക്ഷകളും ആലോചനകളുമായി എത്തുന്നവരെക്കൊണ്ട് മേരിഗിരി അതിമെത്രാസനമന്ദരിരം എപ്പോഴും സജീവമായിരുന്നു. "സഭയുടെ ശുശ്രൂഷകൾ വ്യവസ്ഥാപിത ആത്മീക മേഖലകളിൽ മാത്രം ഒതുങ്ങി നിൽക്കേണ്ടതല്ല, ദേശത്തിന്റെ വളർച്ചയിലും ശ്രദ്ധേയമായ പങ്കുവഹിക്കേണ്ടതാണെന്നുള്ള തിരിച്ചറിവ് തിരുവല്ലാ അതിരൂപത അവളുടെ പ്രവർത്തനങ്ങളുടെ തുടക്കം മുതൽ അനുവർത്തിച്ചിരുന്നു. നാടിന്റെ വികസനത്തിൽ കൂടുതൽ സമർപ്പണത്തോടെ പങ്കുചേരുവാനും നേതൃത്വം നൽകാനും വിശാലസമൂഹം നമ്മിൽനിന്നും വളരെയേറെ പ്രതീക്ഷിക്കുന്നുണ്ട്. നാടിന്റെ വികസനത്തിനും നന്മയ്ക്കും ഉതകുന്ന ഒരു പ്രവർത്തനത്തിൽ നിന്നും നാം പിന്നോക്കം പോകാൻ പാടില്ല. നമ്മുടെ വിശ്വാസ സമൂഹം... ഈ മേഖലയിൽ കൂടുതൽ ക്രിയാത്മകമായി പ്രവർത്തിക്കുമെന്ന് ഞാനാഗ്രഹിക്കുകയാണ്". (Ibid P4-5).

മേരിഗിരി അതിരൂപതാകേന്ദ്രം നവീകരിച്ച് വർധിച്ചുവരുന്ന ആവശ്യങ്ങൾക്കനുസരിച്ച് വിപുലപ്പെടുത്തി. അല്മായർക്കും സമർപ്പിതർക്കും വൈദികർക്കും മേരിഗിരി അരമന സ്വന്തം ഭവനം പോലെയായി. അർഹിക്കുന്നവർക്ക് ആദരവും അംഗീകാരവും നൽകുന്നതിൽ അദ്ദേഹം എന്നും ആരെക്കാളും മുന്നിലാണ്. എല്ലാവരോടും എതിരാളികളോടുപോലും സൗമനസ്യവും സൗഹൃദവും പുലർത്തുവാൻ അദ്ദേഹം ശ്രമിച്ചിരുന്നു. പാവപ്പെട്ടവനെ കൂടുതലായി പരിഗണിക്കണമെന്ന് അദ്ദേഹം അതിരൂപതയെ പഠിപ്പിച്ചു. "സമൂഹത്തിലെ പാവപ്പെട്ടവരോടുള്ള പങ്കുചേരലും പരിഗണനയും എന്നും നമ്മുടെ മുഖമുദ്രയായിരുന്നു..... അതിരൂപതയുടെ ഇന്നുവരെയുള്ള സാമ്പത്തിക വിനിമയത്തിൽ ഏറ്റവും കൂടുതൽ പണം ചെലവഴിച്ചിട്ടുള്ളത് പാവപ്പെട്ടവരുടെ ഉന്നമനത്തിനുള്ള ബഹുവിധ പദ്ധതികൾക്കാണ്". (Ibid P5).

അദ്ദേഹത്തിന് ആരും അന്യരല്ല. എല്ലാവരും സഹോദരരും സഹകാരികളുമാണ്. സമൂഹത്തിൽ സൗഹൃദവും മൈത്രിയും നിലനിർത്താൻ എന്തു ത്യാഗവും ഏറ്റെടു

ക്കാനും ആരുമായും സഹകരിക്കാനും അദ്ദേഹം തയാറായിരുന്നു. അദ്ദേഹത്തിനു ശത്രുക്കളില്ല, മിത്രങ്ങൾ മാത്രം. തിരുവല്ലായിൽ മാർക്സിസ്റ്റ് കമ്യൂണിസ്റ്റ് പ്രവർത്തകർ അദ്ദേഹത്തിന്റെ അരമനയുടെ മുമ്പിൽ പ്രകടനം നടത്തി സമരം നടത്തിയപ്പോൾ അവരുടെ മധ്യത്തിലേക്കു കടന്നു ചെന്ന് അവരുമായി സംവദിക്കുവാൻ ആർജ്ജവത്വവും തുറവിയും കാണിച്ച തിരുമേനി ആരും തനിക്ക് ശത്രുക്കളല്ല എന്നു സമൂഹത്തോടും പ്രഖ്യാപിക്കുകയായിരുന്നു.

### തോമസ് മാർ കൂറിലോസ് മെത്രാപ്പോലീത്ത

മാർത്തോമ്മാ ശ്ലീഹായുടെ പ്രേഷിത പ്രവർത്തനങ്ങളാൽ ധന്യമായ നിരണം കടപ്ര–മാന്നാർ പ്രദേശത്ത് തേവേരി പനയ്ക്കാമറ്റം തറവാട്ടിലെ ചക്കാലപ്പടിക്കൽ കുടുംബാംഗം. 1958 ഒക്ടോബർ 19-ന് ജനനം. മാതാപിതാക്കൾ ഏലിയാമ്മയും നൈനാൻ വർഗീസും. 1958 നവംബർ 18- ാം തീയതി കടപ്ര–മാന്നാർ സെന്റ് കാതറൈൻ മലങ്കര സുറിയാനി കത്തോലിക്കാ പള്ളിയിൽവച്ച് കരുവേലി ബഹു. സഖറിയാസ് അച്ചൻ മാമ്മൻ എന്ന പേരിൽ ജ്ഞാനസ്നാനം നൽകി. 'ബേബി' എന്ന ഓമനപ്പേര്. മാതാപിതാക്കളുടെ പത്തു മക്കളിൽ എട്ടാമൻ. ബാല്യത്തിൽ വെള്ളത്തിൽ വീണ അപകടത്തിൽ നിന്ന് അത്ഭുതകരമായി രക്ഷപെട്ടു.

അക്ഷരാഭ്യാസം ആരംഭിച്ചത് നാട്ടിലെ നിലത്തെഴുത്ത് കളരിയിൽ. പ്രാഥമിക വിദ്യാഭ്യാസം തേവർകുഴി സെന്റ് മേരീസ് എൽ.പി സ്കൂളിൽ. മിഡിൽ സ്കൂൾ പഠനം കടപ്ര–മാന്നാർ മാർ സേവേറിയോസ് മെമ്മോറിയൽ യു.പി സ്കൂളിൽ. എട്ടാം ക്ലാസ് പഠനം നിരണം സെന്റ് മേരീസിലും 9, 10 ക്ലാസ് പഠനം തേവേരി സെന്റ് തോമസ് ഹൈസ്കൂളിലും. 1974 മാർച്ചിൽ ഒന്നാം ക്ലാസോടുകൂടി എസ്.എസ്.എൽ.സി പാസായി.

പുണ്യവാനായ ബഹു. അലക്സ് പയ്യംപള്ളിൽ അച്ചന്റെ ജീവിത മാതൃക ബേബിയിൽ വൈദിക ദൈവവിളിയുടെ വിത്തു പാകി. 1974 ജൂൺ പത്തിന് തിരുവല്ലാ മൈനർ സെമിനാരിയിൽ ചേർന്നു. സഖറിയാസ് മാർ അത്തനാസിയോസ് തിരുമേനി മാമ്മനെ സ്വീകരിച്ചു. ചങ്ങനാശേരി എസ്.ബി കോളജിൽ പ്രീഡിഗ്രി പഠനം നടത്തി. 1979ൽ തത്വശാസ്ത്ര– ദൈവശാസ്ത്ര പഠനങ്ങൾക്കായി പൂനാ പേപ്പൽ സെമിനാരിയിൽ ചേർന്നു. പേപ്പൽ സെമിനാരിയിൽ മലങ്കര സുറിയാന കത്തോലിക്കാ സഭയിൽ നിന്നുള്ള ആദ്യ ജനറൽ പ്രിഫെക്ട്, സ്റ്റുഡന്റ് കൗൺസിൽ പ്രസിഡന്റ്, ജ്ഞാനദീപത്തിലെ അഡ്മിനിസ്ട്രേറ്റീവ് കൗൺസിലിലെ വിദ്യാർഥി പ്രതിനിധി എന്നീ നിലകളിൽ വ്യക്തിപ്രഭാവം തെളിയിച്ചു. കേരള സർവകലാശാലയിൽ നിന്നു ബിരുദം സമ്പാദിച്ചു.

തിരുവല്ലാ സെന്റ് ജോൺസ് കത്തീഡ്രലിൽ വച്ച് അഭിവന്ദ്യ ഐസക് മാർ യൂഹാനോൻ മെത്രാപ്പോലീത്തായുടെ കൈവയ്പാൽ 1985 ഡിസംബർ 28-ന് വൈദികനായി. ഡിസംബർ 31-ാം തീയതി മാതൃ ഇടവകയിൽ പ്രഥമദിവ്യബലിയർപ്പിച്ചു. തത്വശാസ്ത്രത്തിലും ദൈവശാസ്ത്രത്തിലും ബിരുദങ്ങൾ നേടി.



ആദ്യ അജപാലന നിയമനം വണ്ടൻമേട്ടിൽ. 1988 മേയ് മുതൽ ഗീവർഗീസ് മാർ തീമോത്തിയോസ് പിതാവിന്റെ പ്രഥമ സെക്രട്ടറിയായി മേരിഗിരി അരമനയിലെത്തി. 1989 ജൂൺ 19 മുതൽ ഡൽഹിയിൽ ശുശ്രൂഷ ചെയ്തു. 1991 സെപ്റ്റംബർ മൂന്നിന് ഉന്നത പഠനത്തിനായി റോമിലേക്കു പോയി. പൊന്തിഫിക്കൽ ഓറിയന്റൽ ഇൻസ്റ്റിറ്റ്യൂട്ടിൽ നിന്നും കാനൻ നിയമത്തിൽ ഡോക്ടറേറ്റു നേടി (1996 ഫെബ്രുവരി 5). 1996 സെപ്റ്റംബർ നാലിന് തിരുവല്ലയിൽ മടങ്ങിയെത്തി. രൂപതാ ചാൻസലർ, രൂപതാ കോടതിയുടെ പ്രധാന ന്യായാധിപൻ, നിരണം സെന്റ് മേരീസ് മലങ്കര സുറിയാനി കത്തോലിക്കാ ഇടവക വികാരി എന്നീ ശുശ്രൂഷകളിൽ വ്യാപൃതനായി.

1997 മേയ് 26-ന് തിരുവല്ലാ രൂപതയുടെ സഹായ മെത്രാനായും മൗറിപ്പിയാനോയുടെ സ്ഥാനിക മെത്രാനായും നിയമിതനായി. 1997 ജൂലൈ അഞ്ചാം തീയതി കടപ്ര–മാന്നാർ പള്ളിയിൽ വച്ച് റമ്പാനായി ഉയർത്തപ്പെട്ടു. 1997 ജൂലൈ 17-ന് തിരുവല്ല സെന്റ് ജോൺസ് കത്തീഡ്രലിൽ വച്ച് തോമസ് മാർ കൂറിലോസ് എന്ന പേരിൽ മെത്രാനായി അഭിഷേചിക്കപ്പെട്ടു. ഗീവർഗീസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്ത അഭിഷേക കർമ്മത്തിൽ മുഖ്യകാർമ്മികനായിരുന്നു.

അഭിവന്ദ്യ മാർ തീമോത്തിയോസ് മെത്രാപ്പോലീത്തായുടെ സഹായമെത്രാനായിരുന്നുകൊണ്ടു തുടക്കം കുറിച്ച പദ്ധതികൾ നിരവധിയാണ്. പുഷ്പഗിരി മെഡിക്കൽ കോളജും അനുബന്ധ സ്ഥാപനങ്ങളും, മാക്ഫാസ്റ്റ്, ഹയർ സെക്കൻഡറി സ്കൂളുകൾ, സെന്റ് ജോൺസ് കത്തീഡ്രലിന്റെ പുതിയ ദൈവാലയത്തിന്റെ പണിയുടെ ആരംഭം. 2003 ജനുവരി 15-ന് മാർ കൂറിലോസ് പിതാവ് മൂവാറ്റുപുഴ രൂപതയുടെ പ്രഥമ അധ്യക്ഷനായി നിയമിതനായി. 2003 ഫെബ്രുവരി ആറാം തീയതി സ്ഥാനാരോഹണം ചെയ്തു. നാലു വർഷത്തെ ഇടവേളയ്ക്കുശേഷം 2007 മേയ് രണ്ടാം തീയതി തിരുവല്ലാ അതിരൂപതയുടെ ദ്വിതീയ മെത്രാപ്പോലീത്തൻ ആർച്ച് ബിഷപ്പായി അദ്ദേഹം തിരുവല്ലയിൽ മടങ്ങി

യെത്തി. മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ പരിശുദ്ധ സുന്നഹദോസിന്റെ രൂപീകരണം മുതൽ അതിന്റെ സെക്രട്ടറികൂടിയാണ് അദ്ദേഹം.

അതിരൂപതയുടെ ശുശ്രൂഷയിൽ സഹായത്തിനായി ഫിലിപ്പോസ് മാർ സ്തേഫാനോസ് തിരുമേനിയെ 2010 മാർച്ച് പത്തിന് വാഴിച്ച് സഹായമെത്രാനായി നിയമിക്കുകയും കട്ടപ്പന റീജിയണിലെ അജപാല ശുശ്രൂഷകളുടെ ചുമതല നൽകുകയും ചെയ്തിരിക്കുന്നു.

സഭയുടെ സ്ഥാപനങ്ങളും സംവിധാനങ്ങളും വഴി പാവപ്പെട്ടവനെ കഴിവതും സഹായിക്കുകയാണദ്ദേഹത്തിന്റെ ആഗ്രഹം. അതിരൂപതാധ്യക്ഷനായി ചുമതല ഏറ്റ അദ്ദേഹം ആദ്യം പുറപ്പെടുവിച്ച സർക്കുലറിൽ പറയുന്നത് ശ്രദ്ധിക്കുക. (3-5-2007). "വിശാല കേരള സമൂഹത്തിൽ തിരുവല്ലാ അതിരൂപത ഏറ്റെടുത്തിരിക്കുന്ന സേവന മേഖലകൾ അനവധിയാണ്. അവ കൂടുതൽ വിപുലവും സുശക്തവുമാക്കുവാൻ നാം ശ്രദ്ധിക്കേണ്ടിയിരിക്കുന്നു. വിശാല സമൂഹത്തോട് പ്രത്യേകിച്ച് മുഖ്യധാരയിൽ നിന്നും പിന്തള്ളപ്പെട്ടവരോടും അവകാശങ്ങൾ നിഷേധിക്കപ്പെട്ട് സമൂഹത്തിന്റെ താഴേത്തട്ടിലേക്ക് തള്ളപ്പെട്ടവരോടുമുള്ള നമ്മുടെ ചുമതലകൾ ഗൗരവത്തോടെ നിറവേറ്റുവാൻ നാം ബാധ്യസ്ഥരാണ്. നമ്മുടെതന്നെ കൂട്ടായ്മയിലുള്ള പാവപ്പെട്ടവരുടെ ഉന്നമനത്തിന് പ്രഥമ പരിഗണന നൽകേണ്ടിയിരിക്കുന്നു". "**യേശുവിന് ഒരു രൂപ**" എന്ന പദ്ധതിയിൽ അതിരൂപതയിലെ എല്ലാ ദൈവമക്കളെയും പങ്കുകാരാക്കി ഉന്നത വിദ്യാഭ്യാസ സഹായനിധി രൂപീകരിച്ചത് ഇതിനുദാഹരണമാണ്. അതിരൂപതയുടെ വിദ്യാഭ്യാസ സ്ഥാപനങ്ങളിൽ പ്രവേശനത്തിനും ജോലിക്കും പാവപ്പെട്ടവർക്കും ദളിതർക്കും പ്രത്യേക പരിഗണന നൽകുന്നു. പുഷ്പഗിരി ആശുപത്രിയിൽ പാവപ്പെട്ട രോഗികൾക്ക് സൗജന്യ ചികിത്സയും രോഗികൾക്കും കൂട്ടിരിപ്പുകാർക്കും സൗജന്യ ഭക്ഷണവും ക്രമീകരിച്ചിരിക്കുന്നു. 85-ാം പുനരൈക്യ വാർഷികം പ്രമാണിച്ച് 3000 സൗജന്യ ഡയാലിസിസും 85 പേർക്ക് ഹൃദയശസ്ത്രക്രിയ സഹായവും പത്തു ഭവനങ്ങളും 10 വിവാഹസഹായവും ക്രമീകരിച്ചിരിക്കുന്നു. സാമ്പത്തിക പ്രതിസന്ധിയുടെ നടുവിലും സമൂഹത്തിന്റെ വിദ്യാഭ്യാസ ആവശ്യങ്ങൾ നിറവേറ്റുവാൻ കുമളിയിൽ 'സഹ്യജ്യോതി' കോളജും മല്ലപ്പള്ളിയിൽ 'മാർ ഈവാനിയോസ് കോളജ് ഫോർ അഡ്വാൻസ്ഡ് സ്റ്റഡീസും' തുടങ്ങുവാൻ അദ്ദേഹം നേതൃത്വം നൽകിയത് ശ്രദ്ധേയമാണ്. അശരണരും രോഗികളുമായ സ്ത്രീകൾക്കായി കോട്ടയം പുത്തനങ്ങാടിയിൽ സ്ഥാപിതമായ മാർ തെയോഫിലോസ് സ്നേഹഭവൻ പ്രത്യേകം എടുത്തുപറയേണ്ട സ്ഥാപനമാണ്.

മലങ്കര സുറിയാനി പൈതൃകം സംരക്ഷിക്കുന്നതിലും പങ്കുവയ്ക്കുന്നതിലും അദ്ദേഹം ബദ്ധശ്രദ്ധനാണ്. ഇടയലേഖനത്തിൽ അദ്ദേഹം എഴുതി: "ദൈവാനുഗ്രഹത്താൽ ഇത്രയും മനോഹരമായ ഒരു ആരാധനാക്രമത്തിന്റെ പൈതൃകത്തിൽ വളരാൻ കഴിയുന്നു എന്നത് എത്ര ഭാഗ്യമാണ്. അന്ത്യോക്യൻ ആരാധനാരീതി നാം താല്പര്യപൂർവം പിന്തുടരണം" (23-3- 2003).

അല്മായർക്ക് സഭയിൽ കൂടുതൽ ശുശ്രൂഷാ മേഖലകളും സാഹചര്യങ്ങളും സാധ്യതകളും ലഭ്യമാക്കണമെന്നതാണദ്ദേഹത്തിന്റെ ആഗ്രഹം. മെത്രാനായി നിയമനം ലഭിച്ച വാർത്ത അറിഞ്ഞ അന്നു നൽകിയ സന്ദേശത്തിൽ ഇപ്രകാരം പറഞ്ഞു: "എന്റെ പ്രിയപ്പെട്ട അല്മായ സഹോദരങ്ങളെ, ദൈവജനമേ, ഞാൻ നിങ്ങളെ സ്നേഹിക്കുന്നു. ഞാൻ നിങ്ങൾക്കുവേണ്ടിയുള്ളവനാണ്". "പ്രിയ സഹോദരങ്ങളെ, നിങ്ങളാണെന്റെ സന്തോഷം. നിങ്ങളുടെ വളർച്ചയാണെന്റെ സ്വപ്നം" (ഇടയലേഖനം 26-03-2003).

ലാളിത്യം അദ്ദേഹത്തിന്റെ മുഖമുദ്രയാണ്. ആർഭാടങ്ങൾ ഒഴിവാക്കി ചുരുങ്ങിയ ചെലവിൽ ലളിതമായി കാര്യങ്ങൾ ചെയ്യണമെന്നദ്ദേഹത്തിനു നിർബന്ധമാണ്. പള്ളിപണിയിലായാലും ആഘോഷങ്ങളിലായാലും ജീവിതത്തിലായാലും ഭക്ഷണത്തിലായാലും. തന്റെ മെത്രാഭിഷേക സന്ദർഭത്തിലും ഇക്കാര്യത്തിലദ്ദേഹം പ്രത്യേകം ശ്രദ്ധിച്ചിരുന്നു. പ്രത്യേക പന്തലോ അലങ്കാരങ്ങളോ പോലും അദ്ദേഹം അനുവദിച്ചില്ല. അഭിഷേക കർമ്മം കത്തീഡ്രൽ പള്ളിയുടെ മദ്ബഹായിൽ വച്ചായിരിക്കണമെന്ന് അദ്ദേഹം നിർബന്ധപൂർവം നിർദേശിച്ചിരുന്നു. ക്ഷണക്കത്തിലും പരസ്യത്തിലും പരിപൂർണ ലാളിത്യം അദ്ദേഹം നിഷ്കർഷിച്ചിരുന്നു. പരസ്യങ്ങളുടെയും ആർഭാടങ്ങളുടെയും പുറംമോടികളുടെയും ശൈലികൾ അദ്ദേഹത്തിനന്യമാണ്. 85-ാം പുനരൈക്യ വാർഷികാഘോഷ ക്രമീകരണങ്ങളിലാകമാനം ഈ ലാളിത്യവും പാവപ്പെട്ടവരോടുള്ള പരിഗണനയും ദൃശ്യമാണ്. ലാളിത്യവും പാവപ്പെട്ടവനോടുള്ള പരിഗണനയും അദ്ദേഹത്തിനു പരസ്യ മാർഗമല്ല, മറിച്ച് ഹൃദയവികാരമാണ്.

**സമാപ്തി**

**ഫിലിപ്പോസ് മാർ സ്തേഫാനോസ് എപ്പിസ്കോപ്പാ** തിരുവല്ലാ അതിരൂപതയുടെ സഹായമെത്രാൻ എന്ന നിലയിൽ മാർ കൂറിലോസ് മെത്രാപ്പോലീത്തായുടെ ഇടയനേതൃത്വത്തെ ശക്തിപ്പെടുത്തികൊണ്ടിരിക്കുന്നു.



വൈദിക ശുശ്രൂഷയുടെ കാലം മുതൽ ജനഹൃദയങ്ങളിൽ ഇടം നേടിയ തിരുമേനി പുഷ്പഗിരി ആശുപത്രിയുടെ മുഖ്യകാര്യദർശി, വികാരി ജനറാൾ, രൂപതയുടെ അഡ്മിനിസ്ട്രേറ്റർ എന്നീ നിലകളിൽ ചെയ്തിട്ടുള്ള ശുശ്രൂഷകൾ അദ്ദേഹത്തിന്റെ വ്യക്തിമാഹാത്മ്യത്തിനും ഭരണമികവിനും തെളിവായി നിൽക്കുന്നു. അതിരൂപതയുടെ മുഖ്യവികാരി ജനറാളും കട്ടപ്പന മേഖലയുടെ പ്രത്യേക അജപാലന ചുമതലക്കാരനുമെന്ന നിലയിൽ അദ്ദേഹം ശക്തമായ നേതൃത്വം അതിരൂപതയിൽ നിർവഹിക്കുന്നു.

1939 നവംബർ 12-ാം തീയതി ക്നാനായ സഭയിൽ നിന്നും പുനരൈക്യപ്പെട്ട ഒറ്റത്തൈക്കൽ **തോമസ് മാർ ദിയസ്കോറോസ് മെത്രാപ്പോലീത്ത** തിരുമൂലപുരത്ത് മാർ ഈവാനിയോസ് പിതാവ് താമസിച്ചിരുന്ന ഭവനത്തിൽ താമസിച്ചുകൊണ്ട് മലങ്കര സുറിയാനി കത്തോലിക്കാ സഭയ്ക്ക്, പ്രത്യേകിച്ച് തിരുവല്ലാ അതിരൂപതയ്ക്ക് നൽകിയ ആധ്യാത്മിക അടിത്തറ ഏറെ ശക്തമാണ്. താപസജീവിതം നയിച്ച അദ്ദേഹം 1943 ഫെബ്രുവരി 21-ാം തീയതി കാലം ചെയ്ത് തിരുമൂലപുരം സെന്റ് മേരീസ് മലങ്കര സുറിയാനി കത്തോലിക്കാ പള്ളിയിൽ കബറടക്കപ്പെട്ടു. വിശുദ്ധിയുടെ പരിമളം പടർത്തുന്ന അദ്ദേഹത്തിന്റെ കബറിടം ഒരു തീർത്ഥാടനകേന്ദ്രമായി മാറിക്കഴിഞ്ഞു. മാർ ഈവാനിയോസ് പിതാവും മാർ ദിയസ്കോറോസ് പിതാവും വസിച്ചിരുന്ന ഭവനം നവീകരിച്ച് 'ബെസ് ആബോദ് മലങ്കര' എന്ന പേരിൽ 85-ാം പുനരൈക്യവാർഷിക സന്ദർഭത്തിൽ സഭയ്ക്ക് സമർപ്പിക്കുകയാണ്.



1977-ൽ സ്വതന്ത്ര സുറിയാനി സഭയുടെ (തൊഴിയൂർ സഭ) മെത്രാപ്പോലീത്ത **അഭിവന്ദ്യ പൗലോസ് മാർ ഫീലക്സീനോസ്** പുനരൈക്യപ്പെട്ട് മലങ്കര സുറിയാനി കത്തോലിക്കാ സഭയിൽ ചേർന്നു. 1998 നവംബർ മൂന്നിന് കാലം ചെയ്യുന്നതുവരെ 21 വർഷക്കാലം അദ്ദേഹം സഭയിൽ നിർവഹിച്ച ശുശ്രൂഷകൾ ശ്രദ്ധേയ



മാണ്. സുറിയാനി ഭാഷയിൽ അവഗാഹമുണ്ടായിരുന്ന അദ്ദേഹം നമ്മുടെ ആരാധനാക്രമങ്ങളുടെ തനിമയും പരിശുദ്ധിയും നിലനിർത്താൻ നൽകിയ സംഭാവനകൾ ഏറെയാണ്. സഖറിയാസ് മാർ അത്തനാസിയോസ് പിതാവിന്റെ കാലശേഷം ഐസക് മാർ യൂഹാനോൻ പിതാവ് ചുമതല ഏൽക്കുന്നതുവരെയുള്ള കാലയളവിൽ തിരുവല്ലാ രൂപതയ്ക്ക് പ്രധാനാചാര്യനടുത്ത ശുശ്രൂഷകൾ നിറവേറ്റി നയിച്ചത് അഭിവന്ദ്യ മാർ പീലക്സീനോസ് പിതാവായിരുന്നു. ദൈവത്തിന്റെ പ്രത്യേക ഇടപെടൽ മൂലം മലങ്കര സുറിയാനി കത്തോലിക്കാ സഭയ്ക്കു ലഭിച്ച വരമായിരുന്നു അദ്ദേഹം. 1998 നവംബർ മൂന്നാം തീയതി കാലം ചെയ്ത തിരുമേനിയുടെ പൂജ്യശരീരം അഞ്ചാം തീയതി തിരുവല്ലാ സെന്റ് ജോൺസ് കത്തീഡ്രൽ കബറിടത്തിൽ അടക്കം ചെയ്തു. എല്ലാ വർഷവും നവംബർ മൂന്നിന് അദ്ദേഹത്തിന്റെ ഓർമ്മ അഞ്ഞൂർ പള്ളിയിലും തിരുവല്ലാ സെന്റ് ജോൺസ് മെത്രാപ്പോലീത്തൻ കത്തീഡ്രലിലും കൊണ്ടാടുന്നു.

## ഉപകാരസ്മരണ



അനുജ സജി, കൊച്ചുതുണ്ടിയിൽ




# പുനരൈക്യ പന്ഥാവിലെ പ്രകാശ ഗോപുരങ്ങൾ തിരുവല്ല അതിരൂപത

ജോമി തോമസ് കലയപുരം

1653 ലെ കൂനൻ കുരിശു സത്യത്തെത്തുടർന്ന് സാർവ്വത്രിക സഭയിൽ നിന്നും വേർപെട്ടുപോയ പുത്തൻകൂർ വിഭാഗത്തിന് ഐക്യത്തിനുള്ള ആഗ്രഹങ്ങളും പ്രതീക്ഷകളും പലപ്പോഴും ഉണ്ടായിട്ടുണ്ടെന്നുള്ളത് ഒരു ചരിത്ര സത്യമാണ്. ആഗോള സഭയിൽ നിന്നും പിരിഞ്ഞു പോയ കാലം മുതൽ മലങ്കര സഭയിൽ ഭിന്നതയുടെ ചരിത്രവും ആരംഭിക്കുന്നു. അനൈക്യങ്ങളും അന്തച്ഛിദ്രങ്ങളും കൊണ്ട് കലുഷിതമായ മലങ്കര സഭയുടെ ചൈതന്യം വീണ്ടെടുക്കുവാൻ പലരും ആഗ്രഹിക്കുകയും പരിശ്രമിക്കുകയും ചെയ്തെങ്കിലും 1930 സെപ്റ്റംബർ 20ന് ദൈവദാസൻ ആർച്ച് ബിഷപ്പ് മാർ ഈവാനിയോസ് പിതാവിലൂടെയും ഭാഗ്യസമരണാർഹനായ ബിഷപ്പ് മാർ തെയോഫിലോസ് പിതാവിലൂടെയും സാർവ്വത്രിക സഭയുമായി കൂട്ടായ്മയിലാകാൻ നമുക്കു കഴിഞ്ഞു. വിജയമകുടം ചൂടിയ ചരിത്രപ്രസിദ്ധമായ പുനരൈക്യത്തിന്റെ എൺപത്തിയഞ്ചാം വാർഷികം ആഘോഷിക്കുന്ന വേള സമാഗതമായിരിക്കുന്നു. മദ്ധ്യതിരുവിതാംകൂറിലെ പ്രശസ്തപട്ടണമായ തിരുവല്ല നഗരം ഇതിനു വേദിയാകുന്നു എന്ന പ്രത്യേകതയും, മലങ്കര സുറിയാനി കത്തോലിക്കാ ഹൈരാർക്കിയുടെ പ്രഥമ രൂപതയാകാൻ ഭാഗ്യം സിദ്ധിച്ച് വളർന്നു വളർന്ന് അതിരൂപതയായി മാറിയ തിരുവല്ലയിൽ ഈ ആഘോഷങ്ങൾ നടക്കുന്നു എന്ന ഭാഗ്യവും നാം ഓർക്കേണ്ടതുണ്ട്.

ഇത്തരുണത്തിൽ തിരുവല്ലാ രൂപതയെ കൈപിടിച്ചുയർത്തിയ പുനരൈക്യ പന്ഥാവിലെ പ്രകാശഗോപുരങ്ങളായ അത്മായ ശ്രേഷ്ഠരെ സ്മരിക്കുവാൻ കടപ്പെട്ടവരാണ് നാം. സത്യത്തിനുവേണ്ടി നിലകൊണ്ട് രക്തവും വിയർപ്പുമൊഴുക്കി ജീവൻവരെ പണയംവച്ച്, അപവാദങ്ങൾ കേട്ട്, ഭീഷണികൾക്കു മുന്നിൽ പതറാതെ ജീവിച്ചവരാണ് അവർ. ആദിമസഭയിലെ രക്തസാക്ഷികളേപ്പോലെയാണവർ. പ്രകാശഗോപുരങ്ങളെന്നു വിശേഷിപ്പിക്കേണ്ടുന്നവരാണവർ. പ്രഗത്ഭമതികളായ ഇത്തരക്കാരുടെ ത്യാഗനിർഭരമായ പ്രവർത്തനങ്ങളാണ് ഇന്നത്തെ നമ്മുടെ സമ്പാദ്യം എന്നു നാം തിരിച്ചറിയേണ്ടതുണ്ട്. ചരിത്രബോധ്യത്തിലൂന്നി മുന്നേറേണ്ടുന്ന പുതുതലമുറ ഈ പ്രകാശഗോപുരങ്ങളുടെ സേവനതല്പരതയും ഔദാര്യ ബുദ്ധിയും മഹാമനസ്കതയും ത്യാഗസമ്പന്നതയും പാഠങ്ങളാക്കി മാറ്റണം.

എൺപത്തിയഞ്ചാം പുനരൈക്യവാർഷിക ആഘോഷങ്ങൾ തിരുവല്ല അതിരൂപതയിലെ തിരുമൂലപുരത്തു വച്ചു നടക്കുന്ന ഈ വേളയിൽ, പുനരൈക്യ പ്രസ്ഥാനത്തിനു വേണ്ടി അഹോരാത്രം യജ്ഞിച്ചവരുടെ പാവന ചരിത്രങ്ങൾ ഓർമ്മിക്കുവാൻ പറ്റിയ സന്ദർഭം കൂടിയാണ്. തിരുവല്ലയിൽ ആദ്യകാലങ്ങളിൽ പുനരൈക്യ പ്രസ്ഥാനത്തിനു വേണ്ടി യജ്ഞിച്ച അനേകം പേരുണ്ട്. എല്ലാവരേയും ഈ ലേഖനത്തിൽ ഉൾപ്പെടുത്തുക എന്നത് ശ്രമകരമായ ജോലിയാണ്.

**1. ശ്രീ. കോഴിമണ്ണിൽ ചാക്കോ ഉപദേശി**

പുനരൈക്യ പ്രസ്ഥാനത്തിന്റെ വളർച്ചയ്ക്കു വേണ്ടി ജീവിതം മാറ്റിവച്ച മദ്ധ്യതിരുവിതാംകൂറിലെ ആദ്യകാല അത്മായ നേതാക്കളിൽ ശ്രദ്ധേയമായ നാമമാണ് ശ്രീമാൻ കോഴിമണ്ണിൽ ചാക്കോ ഉപദേശിയുടേത്. 1882 സെപ്റ്റംബർ 8ന് കല്ലൂപ്പാറയിലെ പ്രശസ്ത കുടുംബമായ കോഴിമണ്ണിൽ തറവാട്ടിൽ ഇദ്ദേഹം ഭൂജാതനായി. പുരാതനമായ കല്ലൂപ്പാറ ഓർത്തഡോക്സ് പള്ളി ഇടവകാംഗമായി വളർന്നു വന്ന ചാക്കോ ഉപദേശി ബാല്യകാലം മുതലേ ദൈവിക കാര്യങ്ങളിൽ തല്പരനായിരുന്നു. ബൈബിൾ നന്നായി വായിക്കുവാനും പ്രസംഗിക്കുവാനുമുള്ള ചാക്കോ ഉപദേശിയുടെ കഴിവ് പ്രശംസനീയമായിരുന്നു. ഇരുപത്തിയഞ്ചാം വയസ്സിൽ സ്വസഹോദരനോടൊപ്പം പുറമറ്റ

ത്തേക്ക് താമസം മാറ്റി. ഓർത്തഡോക്സ് പള്ളിയുടെ സ്ഥാപനത്തിനു വേണ്ടി പ്രവർത്തിക്കുകയും ഒരു ഇടവക പ്പള്ളിയാക്കി മാറ്റുന്നതിനായി പരിശ്രമിക്കുകയും ചെയ്തു.

ഇക്കാലഘട്ടത്തിൽ സമുദായത്തിനകത്തു നടന്നു വന്ന അന്തഃഛിദ്രങ്ങളും, അടിപിടികളും, വട്ടിപ്പണക്കേസും, വ്യവ ഹാരങ്ങളും, ആനപ്പാപ്പി വധവും വട്ടശ്ശേരിൽ തിരുമേനിയുടെ മുടക്കുമെല്ലാം സമുദായ സ്നേഹിയായ കോഴിമണ്ണിൽ ചാക്കോ ഉപദേശിയെ വല്ലാതെ വേദനിപ്പിച്ചു. ഇക്കാലഘട്ടത്തിൽ മദ്ധ്യ തിരുവിതാംകൂറിൽ ബഹു.ഡൊമനിക് തോട്ടാശ്ശേരിയച്ചന്റെ പുന രൈക്യ പ്രവർത്തനങ്ങൾ ചാക്കോ ഉപദേശി മനസ്സിലാക്കു കയും വിശ്വാസ സംബന്ധമായ കാര്യങ്ങളിൽ അദ്ദേഹത്തോട് വാദപ്രതിവാദം നടത്തുകയും ചെയ്തു. സത്യസഭയെക്കുറിച്ചും വിശ്വാസ സംബന്ധമായ കാര്യങ്ങളെക്കുറിച്ചും തോട്ടാശ്ശേരി യച്ചനിൽ നിന്നും കൂടുതൽ കാര്യങ്ങൾ മനസ്സിലാക്കിയ കോഴി മണ്ണിൽ ചാക്കോ ഉപദേശിയും കുടുംബവും 1925ൽ കത്തോ ലിക്കാ സഭയുമായി പുനരൈക്യപ്പെട്ടു. ആദ്യകാലത്ത് ചെങ്ങ നാശ്ശേരി രൂപതയിലും പിന്നീട് തിരുവല്ലാ രൂപതയിലും മിഷൻ പ്രവർത്തനം ആരംഭിച്ച ചാക്കോ ഉപദേശി പുനരൈക്യ പ്രസ്ഥാ നത്തിനു വേണ്ടി അഹോരാത്രം യജ്ഞിച്ചു. 1957 സെപ്റ്റംബർ 25ന് 75-ാമത്തെ വയസ്സിൽ ചാക്കോ ഉപദേശി നിര്യാതനായി.

**2. ശ്രീ. വില്ലോത്ത് നൈനാൻ വർഗ്ഗീസ്**

പുനരൈക്യ പ്രസ്ഥാനം ഔപചാരികമായി ആരംഭിക്കുന്ന തിന് മുമ്പ് മദ്ധ്യതിരുവിതാംകൂറിൽ യാക്കോബായാ സഭയിൽ നിന്നും കത്തോലിക്കാ സഭയിലേക്ക് പുനരൈക്യപ്പെട്ട ഒരു മഹദ് വ്യക്തിയാണ് ശ്രീ.വില്ലോത്ത് നൈനാൻ വർഗ്ഗീസ്. 1889ൽ അയിരൂരിൽ സുപ്രസിദ്ധമായ വില്ലോത്ത് കുടുംബത്തിൽ സത്യ സന്ധരും ഭക്തരുമായ മാതാപിതാക്കളിൽ നിന്നാണ് ശ്രീ വർഗ്ഗീ സിന്റെ ജനനം. മൂന്നാം ക്ലാസ്സ് പ്രൈമറി പഠനം വരെ മാത്രമേ വർഗ്ഗീസിനു ലഭിച്ചിട്ടുള്ളൂ. പിന്നീട് സമുദായ പ്രവർത്തന ങ്ങളിൽ മുഴുകി ജീവിച്ച വർഗ്ഗീസ് പള്ളി ട്രസ്റ്റി എന്ന നില യിൽ മികച്ച പ്രവർത്തനം കാഴ്ച വച്ചു. ബാവാ കക്ഷി-മെ ത്രാൻ കക്ഷി വ്യവഹാരങ്ങളിൽ മെത്രാൻ കക്ഷിക്കുവേണ്ടി വ്യവഹാരങ്ങളിൽ നിലകൊണ്ട് വർഗ്ഗീസിന് സമുദായത്തിന്റെ ഭിന്നിപ്പിൽ വേദന തോന്നി. നല്ലൊരു വായനക്കാരൻ കൂടി യായ വർഗ്ഗീസ് പുസ്തക പാരായണത്തിലൂടെ സത്യങ്ങൾ തിരിച്ചറിയാൻ തുടങ്ങി. ഒരിക്കൽ ആലപ്പുഴക്കുള്ള യാത്രാമദ്ധ്യ ബോട്ടിൽ വച്ച് ചെത്തിപ്പുഴ സി.എം.ഐ സഭാംഗമായ സുപ്പീ രിയർ ബഹു.കുര്യാക്കോസച്ചനെ കണ്ടുമുട്ടാനിടയായി. ഈ ബന്ധം പിന്നീട് വർഗ്ഗീസിന്റെ സഭാപരിവർത്തനത്തിന് കാര ണമായി. ആഴമായ പഠനങ്ങൾ വർഗ്ഗീസിനെ ഇളക്കിമറിച്ചു. 1926 ഫെബ്രുവരി 20-ാം തീയതി വില്ലോത്ത് നൈനാൻ വർഗ്ഗീസും കുടുംബവും പുനരൈക്യപ്പെട്ടു. പിന്നീട് കച്ചവടം നിർത്തി പ്രേഷിത വേലക്കിറങ്ങിയ നൈനാൻ വർഗ്ഗീസ് കേരളത്തില ങ്ങോളമിങ്ങോളം പുത്തൻകൂർ സമുദായത്തിന്റെ മാനസാന്ത രത്തിനായി പ്രസംഗിച്ചു. മാർ ഈവാനിയോസ് പിതാവുമായി ഉറ്റബന്ധം സ്ഥാപിച്ചിരുന്ന നൈനാൻ വർഗ്ഗീസ് പിതാവിന്റെ പുനരൈക്യ പ്രവർത്തനങ്ങൾക്ക് താങ്ങും തണലുമായി. 1931 ജൂൺ 30ന് നൈനാൻ വർഗ്ഗീസ് ഇഹലോകവാസം വെടിഞ്ഞു.

**3. ശ്രീ. കിളീലേത്ത് ചാക്കോച്ചൻ**

പുനരൈക്യ പ്രസ്ഥാനത്തിന്റെ ആദ്യകാല അഞ്ചംഗങ്ങ ളിലൊരാളായ ശ്രീമാൻ കിളീലേത്ത് ചാക്കോച്ചൻ 1888 ഒക്ടോബർ 29-ാം തീയതി കായംകുളം കിളീലേത്ത് ശ്രീമാൻ ഗീവർഗീസിന്റേയും ആണ്ടമ്മയുടെയും മകനായി ജനിച്ചു. മാർ ഈവാനിയോസ് പിതാവിന്റെ പിതൃസഹോദര പുത്രി യായിരുന്നു ചാക്കോച്ചന്റെ മാതാവ്. മാർ ഈവാനിയോസ് പിതാവിന്റെ സഹായി എന്ന നിലയിൽ പ്രവർത്തനമാരംഭിച്ച കിളീലേത്തു ചാക്കോച്ചൻ കോട്ടയം പഴയസെമിനാരിയുടെ കാര്യസ്ഥനായും ജോലിനോക്കി. പിന്നീട് മാർ ഈവാനി യോസ് പിതാവ് എം.ഡി.സ്കൂൾ പ്രിൻസിപ്പലായ അവസര ത്തിൽ മാനേജർ എന്ന സ്ഥാനം കിളീലേത്തു ചാക്കോച്ചനു ലഭിച്ചു. മാർ ഈവാനിയോസ് പിതാവിന്റെ സന്തത സഹ ചാരിയായിരുന്ന് ബഥനി ആശ്രമ സ്ഥാപനത്തിനും നടത്തി പ്പിനും കിളീലേത്ത് ചാക്കോച്ചൻ വഹിച്ച പങ്ക് വിസ്മരിക്കാ വുന്നതല്ല.

മാർ ഈവാനിയോസ് പിതാവിനൊപ്പം 1930 സെപ്റ്റംബർ 20ലെ പുനരൈക്യത്തിൽ പങ്കാളിയായ കിളീലേത്ത് ചാക്കോ ച്ചൻ പുനരൈക്യ പ്രസ്ഥാനത്തിന്റെ വളർച്ചയ്ക്കു വേണ്ടി കയ്യും മെയ്യും മറന്ന് അഹോരാത്രം യജ്ഞിച്ചു. തിരുവല്ലാ രൂപതയുടെ ആദ്യകാലങ്ങളിൽ രൂപതാ മുക്ത്യാർ കാര്യസ്ഥൻ സ്ഥാനം വഹിച്ചു കൊണ്ട് വസ്തുക്കളും സ്ഥാപനങ്ങളും വാങ്ങിക്കൂ ട്ടാൻ ചാക്കോച്ചൻ മാർ തെയോഫിലോസ് പിതാവിനെ സഹാ യിച്ചു. ഇന്ന് പുഷ്പഗിരി നിൽക്കുന്ന സ്ഥലം വാങ്ങുന്നതിനും തിരുവല്ല ഭദ്രാസന ദൈവാലയം നിൽക്കുന്ന സ്ഥലത്ത് ചാപ്പൽ പണിയാനും മറ്റും മുൻകൈയെടുത്ത് കിളീലേത്ത് ചാക്കോച്ച നായിരുന്നു. തിരുവനന്തപുരത്തും തിരുവല്ലായിലും പുനരൈക്യ പ്രസ്ഥാനത്തിനു വേണ്ടി ജീവിതം മാറ്റിവച്ച കിളീലേത്ത് ചാക്കോച്ചൻ മലങ്കര കത്തോലിക്കാ സഭയുടെ വിശ്വസ്തനായ കാര്യസ്ഥനായിരുന്നു. 1970 സെപ്റ്റംബർ 17ന് ഈ കർമ്മയോഗി ഇഹലോകവാസം വെടിഞ്ഞു.

**4. ശ്രീ. മേളാംപറമ്പിൽ ഉമ്മച്ചൻ**

മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ ചരിത്രത്താളു കളിൽ തങ്കലിപികളിൽ ആലേഖനം ചെയ്യപ്പെടേണ്ട ഒരു നാമ മാണ് ശ്രീമാൻ മേളാംപറമ്പിൽ ഉമ്മച്ചന്റേത്. 1885 ഏപ്രിൽ 24ന് തിരുവല്ലാ കാവും ഭാഗത്ത് കൊങ്ങളത്ത് ശ്രീമാൻ വറു ഗീസ് പുന്നൂസിന്റേയും ശ്രീമതി കുഞ്ഞൂഞ്ഞമ്മയുടേയും മക നായി ഇദ്ദേഹം ജനിച്ചു. വിദ്യാഭ്യാസത്തിനു ശേഷം വിവിധ ങ്ങളായ ബിസിനസ്സിൽ പങ്കാളിയായി. ആത്മാർത്ഥമായ പരി ശ്രമവും കഠിനപ്രയത്നവും കൊണ്ട് ഉമ്മച്ചൻ ബിസിനസ്സിന്റെ ഉയരങ്ങളിലേക്ക് കുതിച്ചു.

വ്യവസായത്തിനിടയിലും സ്വസമുദായമായ ഓർത്ത ഡോക്സ് സഭയോട് അചഞ്ചലമായ ഭക്തിയും സ്നേഹവും ഉമ്മച്ചൻ പുലർത്തിയിരുന്നു. ദൈവദാസൻ ആർച്ച് ബിഷപ്പ് മാർ ഈവാനിയോസ് പിതാവിന്റെ ഒരു ആത്മാർത്ഥ സ്നേഹിതൻ കൂടിയായിരുന്നു ഉമ്മച്ചൻ. ഈ ബന്ധത്തിന് ഏറെ നാളത്തെ പഴക്കവും ഉണ്ടായിരുന്നു. ഫാ.പി.റ്റി.ഗീവർഗ്ഗീസ് കോട്ടയം എം. ഡി.സെമിനാരി സ്കൂൾ പ്രിൻസിപ്പാളായിരുന്ന കാലഘട്ടങ്ങളിൽ കോട്ടയത്തു നിന്നും മാവേലിക്കര റൂട്ടിൽ യാത്ര ചെയ്തിരു ന്നത് സൈക്കിളിൽ ആയിരുന്നു. അക്കാലഘട്ടങ്ങളിൽ പുളി

ക്കീഴിൽ മേളാംപറമ്പിൽ ഭവനത്തിൽ ഫാ.പി.റ്റി.ഗീവർഗീസിന് ആതിഥ്യമരുളാനും സമുദായ കാര്യങ്ങൾ ചർച്ച ചെയ്യാനും ഉമ്മച്ചൻ പലപ്പോഴും അവസരമൊരുക്കിയിരുന്നു.

ഫാ.പി.റ്റി.ഗീവർഗ്ഗീസ് മലങ്കര സഭയിലെ ആദ്ധ്യാത്മിക നവീകരണം ലക്ഷ്യമിട്ട് റാന്നി-പെരുന്നാട് മുണ്ടൻ മലയിൽ ബഥനി ആശ്രമ പ്രസ്ഥാനം ആരംഭിച്ച വേളയിലും തുടർന്നും ബഥനിക്ക് ഉമ്മച്ചൻ സഹായഹസ്തം നൽകിയിട്ടുണ്ട്. ആശ്രമത്തിന് സാമ്പത്തിക സഹായത്തിനു പുറമേ ഭക്ഷണത്തിനുള്ള അരിയിൽ മുഖ്യപങ്കും സൗജന്യമായി തന്റെ മില്ലിൽ നിന്നും നൽകി സഹായിക്കുവാൻ ഈ സമുദായ സ്നേഹിക്കു കഴിഞ്ഞു. മാർ ഈവാനിയോസ് പിതാവിന്റെ പുനരൈക്യ പരിശ്രമങ്ങൾക്ക് താങ്ങും തണലുമായി ഉമ്മച്ചനും കൂട്ടായുണ്ടായിരുന്നു. 1930 സെപ്റ്റംബർ 18ന് പിതാവുൾപ്പെട്ട അഞ്ചംഗസംഘം പുനരൈക്യത്തിന് കൊല്ലത്തേക്ക് പുറപ്പെട്ടത് മേളാം പറമ്പിൽ ഉമ്മച്ചൻ വിട്ടുകൊടുത്ത കാറിലായിരുന്നു. തുടർന്ന് പുനരൈക്യത്തിനു ശേഷവും പിതാക്കന്മാർ ഈ കാറാണ് ഔദ്യോഗിക ആവശ്യങ്ങൾക്കായി ഉപയോഗിച്ചത്.

മാർ സെവേറിയോസ് തിരുമേനിയുടെ പുനരൈക്യത്തിലും മുഖ്യപങ്കുവഹക്കാൻ ഉമ്മച്ചനു കഴിഞ്ഞിട്ടുണ്ട്. പുളിക്കീഴിലെ മലങ്കര കത്തോലിക്കാ ഇടവകയുടെ നിർമ്മാണത്തിൽ ഉമ്മച്ചന്റെ പങ്ക് വിസ്മരിക്കാവുന്നതല്ല. രൂപതയുടെ വിവിധ പ്രവർത്തനങ്ങൾക്കായി ഉമ്മച്ചൻ നിർലോഭം സഹായിച്ചിരുന്നു. ഇദ്ദേഹത്തിന്റെ മൂത്തമകൻ എം.ഒ.പുന്നന്റെ മകനാണ് പ്രശസ്ത സാഹിത്യകാരൻ ശ്രീ.മെൽ.പി.ഉമ്മൻ. രണ്ടാമത്തെ മകൻ ശ്രീ.എം.ഒ.വർഗ്ഗീസ് തിരുവല്ലാ രൂപതയുടെ വിവിധ പ്രവർത്തനങ്ങളിൽ സേവനമനുഷ്ഠിച്ചിട്ടുണ്ട്. ഇളയ മകനാണ് പ്രശസ്ത വൈദികനായിരുന്ന മേളാം പറമ്പിൽ ജോൺ റമ്പാച്ചൻ.

1953ൽ കേരളം സന്ദർശിച്ച പൗരസ്ത്യ തിരുസംഘം പ്രിഫക്ട് അത്യുന്നത കർദ്ദിനാൾ ടിസറാങ്ങ് തിരുവല്ലാ രൂപതാ സന്ദർശിച്ച വേളയിൽ മേളാംപറമ്പിൽ ഉമ്മച്ചന്റെ ഭവനവും സന്ദർശിച്ചിട്ടുണ്ട്. 1960 ഡിസംബർ 9ന് മേളാംപറമ്പിൽ ഉമ്മച്ചൻ ദിവംഗതനായി.

### 5. ശ്രീ. മാരേട്ട് ഫിലിപ്പോസ് ജഡ്ജി

കല്ലൂപ്പാറയിലെ പുരാതനവും പ്രശസ്തവുമായ മാരേട്ട് കുടുംബത്തിൽ അവിരായുടേയും സാറാമ്മയുടേയും മകനായി 1879 ഒക്ടോബർ 15ന് ഫിലിപ്പോസ് ഭൂജാതനായി. മാർത്തോമ്മാ സഭയിലെ പ്രസിദ്ധനായ ഏബ്രഹാം മാർത്തോമ്മാ മെത്രാപ്പോലീത്ത ഇദ്ദേഹത്തിന്റെ സഹോദര പുത്രനായിരുന്നു. യാക്കോബായാ സഭാംഗമായി വിശ്വാസത്തിൽ വളർന്നു വന്ന ഫിലിപ്പോസ് വിവിധ സ്കൂളുകളിലെ പഠനം നിർവ്വഹിച്ച് കോട്ടയം സി.എം.എസ് കോളേജിലും മദ്രാസ് ക്രിസ്ത്യൻ കോളേജിലും ഉപരിപഠനം നിർവ്വഹിച്ചു. ഇദ്ദേഹത്തിന്റെ മദ്രാസ് ക്രിസ്ത്യൻ കോളേജ് എം.എ പഠനകാലത്താണ് ഡീക്കൻ പി.റ്റി.ഗീവർഗീസിനെ (ആർച്ചുബിഷപ്പ്, മാർ ഈവാനിയോസ്) സഹപാഠിയായി ലഭിക്കുന്നത്. 1904ൽ എം.എ പാസായ ശേഷം ഫിലിപ്പോസ് തിരുവനന്തപുരം ലോ കോളേജിൽ നിന്ന് എഫ്.എൽ കോഴ്സ് പാസായി. പിന്നീട് മദ്രാസ് ലോ കോളേജിൽ നിന്നും നിയമബിരുദം കരസ്ഥമാക്കി.

അഭിഭാഷകനായി ആലപ്പുഴ ജില്ലാ കോടതിയിൽ പ്രാക്ടീസ് ആരംഭിച്ച ഫിലിപ്പോസ് 1910ൽ കോട്ടയത്ത് പ്രാക്ടീസ് ആരംഭിച്ചു. പിന്നീട് അഡീഷണൽ സർക്കാർ വക്കീലായി. തുടർന്ന് ആലപ്പുഴയിലും കൊല്ലത്തും അഡീഷണൽ ഡിസ്ട്രിക്റ്റ് ആന്റ് സെഷൻസ് ജഡ്ജായും സേവനം തുടങ്ങി. 1933ൽ സീനിയർ സെഷൻസ് ജഡ്ജിയായി തിരുവനന്തപുരത്തും നാഗർ കോവിലിലും സേവനം ചെയ്തു. 1934ൽ റിട്ടയർ ചെയ്തു. നിഷ്പക്ഷനും സത്യസന്ധനുമായ ഒരു ന്യായാധിപനായിരുന്നു ഫിലിപ്പോസ് ജഡ്ജി. ദിവസവും പ്രാർത്ഥനയോടെയാണ് അദ്ദേഹം കേസുകൾ ആരംഭിച്ചിരുന്നത്.

ബാല്യകാലം മുതലേ താൻ ജനിച്ചു വളർന്ന ഓർത്തഡോക്സ് സഭയുടെ ഉന്നമനത്തിനായി പ്രവർത്തിച്ചിരുന്ന ഫിലിപ്പോസ് ജഡ്ജി മദ്രാസ് സിറിയൻ ക്രിസ്ത്യൻ അസോസിയേഷന്റെ സെക്രട്ടറിയായും മലങ്കര ഓർത്തഡോക്സ് സഭാ മെത്രാപ്പോലീത്തായുടെ നിയമോപദേഷ്ടാവായും പ്രവർത്തിച്ചു. വട്ടിപ്പണക്കേസിൽ മെത്രാൻ കക്ഷി ഭാഗത്തെ പ്രമുഖ അഭിഭാഷകൻ കൂടിയായിരുന്നു ഫിലിപ്പോസ്. റാന്നി പെരുനാട് മുണ്ടൻ മലയിൽ ബഥനി ആശ്രമ സ്ഥാപന പ്രവർത്തനങ്ങളിൽ മാർ ഈവാനിയോസ് പിതാവിന് സഹായിയായി.

വായനയിൽ തല്പരനായ ഫിലിപ്പോസ് ജഡ്ജി തന്റെ ആഴമായ വായനയുടേയും ചിന്തയുടേയും സ്വാധീനത്തിൽ കത്തോലിക്കാ സഭയുടെ മഹത്വത്തെക്കുറിച്ച് തിരിച്ചറിഞ്ഞു. 1931 ഏപ്രിൽ 19ന് ഫിലിപ്പോസ് ജഡ്ജിയും കുടുംബവും കത്തോലിക്കാ സഭയിലേക്ക് പുനരൈക്യപ്പെട്ടു. ദിവ്യകാരുണ്യ ഭക്തനായിരുന്ന അദ്ദേഹം കുർബ്ബാന ധ്യാനം എന്നൊരു ഗ്രന്ഥവും കാതോലിക പുനരൈക്യ ചിന്തകൾ എന്ന ഗ്രന്ഥവും പ്രസിദ്ധീകരിച്ചിട്ടുണ്ട്. സർവ്വീസിൽ നിന്നും വിരമിച്ച ശേഷം പുനരൈക്യ പ്രസ്ഥാനത്തിന്റെ വളർച്ചയ്ക്കു വേണ്ടി പ്രവർത്തിച്ചു. തിരുവല്ലാ രൂപതയിൽ അദ്ദേഹം സ്ഥാപിച്ച കാത്തലിക് എവിഡൻസ് ഗിൽഡ് എന്ന സംഘടനയുടെ ആഭിമുഖ്യത്തിൽ പുനരൈക്യ പ്രചരണം ആരംഭിച്ചു. ലഘുലേഖകളും, കൺവൻഷനുകളും, റാലികളും, പ്രചരണജാഥകളും സംഘടിപ്പിച്ച് പുനരൈക്യ സന്ദേശം ജനങ്ങളിലെത്തിക്കാനും അതുവഴി അനേകർ സത്യസഭയിലെത്താനും ഫിലിപ്പോസ് ജഡ്ജിയുടെ പ്രവർത്തനം വഴി കഴിഞ്ഞു. അറിയപ്പെടുന്ന വിൻസെൻഷ്യൻ പ്രവർത്തകൻ കൂടിയായിരുന്നു ഇദ്ദേഹം. 1961 ഡിസംബർ 21ന് മാരേട്ട് ഫിലിപ്പോസ് ജഡ്ജി ഇഹലോകവാസം വെടിഞ്ഞു.

### 6. ശ്രീ. മാരേട്ട് കുഞ്ഞോനച്ചൻ (എം.ഒ.നൈനാൻ)

തിരുവല്ലാ രൂപതയിലെ പുനരൈക്യ പ്രവർത്തനങ്ങൾക്ക് നേതൃത്വം നൽകിയ ആദ്യകാല സാരഥികളിലൊരാളാണ് മാരേട്ട് എം.ഒ.നൈനാൻ എന്ന കുഞ്ഞോനാച്ചൻ. കല്ലൂപ്പാറ മാരേട്ടു ഏബ്രഹാം ഉമ്മന്റേയും കൊച്ചീത്തായുടേയും മകനായി ജനിച്ചു. പിതൃ സഹോദരനായിരുന്നു മാരേട്ട് ഫിലിപ്പോസ് ജഡ്ജി. പിതൃസഹോദര പുത്രനായിരുന്നു ഏബ്രഹാം മാർത്തോമ്മാ മെത്രാപ്പോലീത്താ. പഠനത്തിനു ശേഷം പ്ലാന്റേഷൻ രംഗത്തേക്കു തിരിഞ്ഞു. സ്വാതന്ത്ര്യ സമര കാലത്ത് സ്റ്റേറ്റ് കോൺഗ്രസ് പ്രവർത്തനങ്ങളിൽ പങ്കാളി

യായി. താൻ ജനിച്ചു വളർന്ന ഓർത്തഡോക്സ് സഭയുടെ സമുദായ കാര്യങ്ങളിൽ പ്രവർത്തിച്ചു കൊണ്ടിരുന്ന കുഞ്ഞോനാച്ചൻ 1931 ഏപ്രിൽ 18ന് കത്തോലിക്കാ സഭയിലേക്കു പുനരൈക്യപ്പെടുകയും കാത്തലിക് എവിഡൻസ് ഗിൽഡ് പ്രവർത്തനങ്ങളിൽ പങ്കാളിയായി. കത്തോലിക്കാ വിഷയങ്ങൾ ഗാഢമായി പഠിച്ച് പൊതുയോഗങ്ങളിൽ പ്രസംഗിക്കാനും, ലഘുലേഖകൾ അച്ചടിച്ച് സൗജന്യമായി വിതരണം ചെയ്യാനും കോർണർ മീറ്റിംഗുകൾ സംഘടിപ്പിച്ച് പുനരൈക്യത്തെക്കുറിച്ചുള്ള വിശദീകരണങ്ങൾ നടത്താനും ഈ സഭാസ്നേഹി മുന്നിട്ടിറങ്ങി. പത്രോസിന്റെ പരമാധികാരം എന്ന വിഷയത്തെ ആസ്പദമാക്കി കേരളത്തിലുടനീളം യാത്ര ചെയ്തു പ്രസംഗിച്ചു. 1975 നവംബർ 25ന് ഈ കർമ്മയോഗി ലോകത്തോട് വിടവാങ്ങി.

### 7. ശ്രീ.എസ്.തോമസ് അയിരൂർ

ഉത്തമഗ്രന്ഥ പാരായണത്തിലൂടെ വിശ്വാസത്തെ മുറുകെപ്പിടിച്ച ചരിത്രമാണ് എസ്. തോമസ് അയിരൂരിന്റേത്. അയിരൂർ ഉന്നുകല്ലിൽ കുടുംബത്തിൽ കൊല്ലവർഷം 1070 മകരം 26 (എ.ഡി.1895)ൽ അദ്ദേഹം ഭൂജാതനായി. പഠനത്തിനു ശേഷം അദ്ധ്യാപകനായി പ്രവർത്തനം ആരംഭിച്ചു. ഓർത്തഡോക്സ് സഭാംഗമായിരുന്ന തോമസിന് സ്വസമുദായത്തിലെ അന്തഃഛിദ്രങ്ങൾ അസ്വസ്ഥത ഉളവാക്കി. കുടുംബാംഗമായിരുന്ന തെങ്ങുംതോട്ടത്തിലെ ഫിലിപ്പോസ് കത്തനാരുടെ പുനരൈക്യവും നൈനാൻ വർഗ്ഗീസ് വില്ലോത്തിന്റെ പ്രസംഗങ്ങളും തോമസിനെ ആകർഷിച്ചു. 1106 തുലാം 11-ാം തീയതി (1931) അയിരൂർ സെന്റ് ജോർജ്ജ് കത്തോലിക്കാ പള്ളിയിൽ വച്ച് ആർച്ചു ബിഷപ്പ് മാർ ഈവാനിയോസ് തിരുമേനിക്കു മുമ്പാകെ തോമസും കുടുംബവും പുനരൈക്യപ്പെട്ടു.

വേദപുസ്തകാടിസ്ഥാനത്തിൽ കത്തോലക്കാ എതിർപ്പിനു മറുപടി നൽകാൻ സഭാസ്നേഹിയായ തോമസ് പ്രസംഗത്തെ കൂട്ടു പിടിച്ചു. യുക്തിയുക്തമായും സരസമായും ബൈബിൾ അധിഷ്ഠിതമായി പ്രസംഗവേദികളിൽ തോമസ് സഭയുടെ മഹത്വം പ്രഘോഷിച്ചു. വിജ്ഞാനത്തിലൂന്നിയുള്ള പ്രസംഗങ്ങൾ ചുറ്റുപാടുമുള്ള പ്രദേശങ്ങളെ ഇളക്കി മറിച്ചു. അനേകായിരങ്ങൾക്ക് കത്തോലിക്കാ സഭാ പ്രവേശനത്തിനതു കാരണമായി. 1988 ഫെബ്രുവരി 14ന് ഈ സഭാസ്നേഹി ഇഹലോകവാസം വെടിഞ്ഞു.

### 8. ശ്രീ. കെ.റ്റി വറുഗീസ് കലേക്കാട്ടിൽ

മദ്ധ്യ തിരുവിതാംകൂറിലെ പ്രശസ്ത വൈദീകനും പുനരൈക്യ പ്രസ്ഥാനത്തിന്റെ നെടുംതൂണുമായ കലേക്കാട്ടിൽ തോമസ് കത്തനാരുടെ മകനാണ് കലേക്കാട്ടിൽ കുഞ്ഞൂഞ്ഞ് എന്നറിയപ്പെടുന്ന ശ്രീ. കെ.റ്റി വർഗ്ഗീസ്. 1897 ജനുവരി 10ന് ഇദ്ദേഹം ഭൂജാതനായി. വിദ്യാഭ്യാസത്തിനു ശേഷം ബാങ്കിംഗ് മേഖലയിലും പ്ലാന്റേഷൻ മേഖലയിലും പ്രവർത്തിച്ചു. മാർ ഈവാനിയോസ് പിതാവിന്റെ പുനരൈക്യത്തിനു ശേഷം 1931 ഫെബ്രുവരി 8ന് കലേക്കാട്ടിലച്ചനും കുടുംബവും പുനരൈക്യപ്പെട്ടു. ഇതിനു ശേഷം പിതാവിന്റെ പ്രവർത്തനങ്ങൾക്ക് കലേക്കാട്ടിലച്ചനോടൊപ്പം കുഞ്ഞുകുഞ്ഞും രംഗത്തിറങ്ങി. പുനരൈക്യാനന്തരം തിരുമൂലപുരത്ത് മാർ ഈവാനിയോസ് പിതാവ് താമസിക്കുന്ന അവസരത്തിൽ നാല്പതിനായിരം രൂപ കുഞ്ഞുകുഞ്ഞ് പ്രവർത്തനങ്ങൾക്കായി സംഭാവനയായി നൽകി. പുനരൈക്യ പ്രവർത്തനങ്ങളോടൊപ്പം തോട്ടഭാഗം കെ.റ്റി.സി. എം.ആശുപത്രിയുടെ പ്രവർത്തനങ്ങളിലും ഇദ്ദേഹം പങ്കാളിയായി. ഇദ്ദേഹത്തിന്റെ മകൻ ഡോ.തോമസ് വർഗ്ഗീസും (കലേക്കാട്ടിൽ അനിയൻകുഞ്ഞ്) ഭാര്യ ഡോ.തങ്കമ്മ വർഗ്ഗീസും 1952 ജൂലൈ 7ന് മദ്രാസിൽ ഡോ.പണ്ടാലയുടെ ആശുപത്രിയിൽ വച്ച് മാർ ഈവാനിയോസ് പിതാവിനു നടത്തിയ ശസ്ത്രക്രിയയിൽ പ്രസിദ്ധ ഭിഷഗ്വരന്മാരോടൊപ്പം പങ്കെടുത്തു.കവിയൂരിലും പരിസരങ്ങളിലുമുള്ള പുനരൈക്യ പ്രവർത്തനങ്ങൾക്കും സഭയുടെ വളർച്ചയ്ക്കും കലേക്കാട്ടിൽ കെ.റ്റി വറുഗീസിന്റെ സംഭാവനകൾ എടുത്തു പറയേണ്ടവയാണ്. 1979 ജനുവരി 1ന് ഇദ്ദേഹം ഇഹലോകവാസം വെടിഞ്ഞു.

### 9. കടമാൻകുളത്തെ ത്രിമൂർത്തികൾ

കടമാൻകുളം പ്രദേശത്തെ പ്രഥമ പുനരൈക്യ സാരഥികളും പുനരൈക്യ പ്രവർത്തകരുമായിരുന്നു കാക്കനാട്ടിൽ അവിരാച്ചൻ, കാക്കനാട്ടിൽ കൊച്ചൂഞ്ഞ്, പറയനോലിക്കൽ ഈപ്പച്ചൻ എന്നിവർ. 1930 സെപ്റ്റംബർ 20 ന് മാർ ഈവാനിയോസ് പിതാവും സംഘവും പുനരൈക്യപ്പെട്ടത് അംഗീകരിക്കാത്തവരായിരുന്നു കടമാൻകുളത്തെ ബഥനി പള്ളിക്കാർ. ഇക്കൂട്ടത്തിൽ കാക്കനാട്ടെ കോശി ശെമ്മാശ്ശനും പുനരൈക്യപ്പെട്ടു എന്നു കേട്ട് 1930 ഒക്ടോബർ 2ന് കോശി ശെമ്മാശ്ശനെ പിടിച്ചു കൊണ്ടുവരാൻ വേണ്ടി രോഷാകുലരായി വെണ്ണിക്കുളത്തേക്ക് പോയവരാണ് ഇവർ. പിതാവുമായി തർക്കത്തിലേർപ്പെട്ട് അവസാനം സത്യസഭയെക്കുറിച്ചു മനസ്സിലാക്കി കത്തോലിക്കാ സഭയിലേക്ക് പിതാവിന്റെ മുൻപാകെ പുനരൈക്യപ്പെട്ടവരാണ് ഈ ത്രിമൂർത്തികൾ. ഇവരുടെ പ്രവർത്തനങ്ങളുടെ ഫലമായി കടമാൻകോടും പരിസരങ്ങളിലും സഭയുടെ പ്രവർത്തനം വ്യാപിച്ചു.

### 10. ശ്രീ.വി.ഒ.വറുഗീസ് മല്ലപ്പള്ളി

തിരുവല്ലാ രൂപതയിലെ ദ്വിതീയ മെത്രാനായിരുന്ന ആർച്ച് ബിഷപ്പ് മാർ സേവേറിയോസ് തിരുമേനിയുടെ സഹോദരനാണ് ശ്രീ.വി.ഒ.വർഗ്ഗീസ് മല്ലപ്പള്ളി. മല്ലപ്പള്ളി വാളക്കുഴി ഭവനത്തിൽ ഉമ്മച്ചൻ-അക്കാമ്മ ദമ്പതിയുടെ മകനായി പിറന്നു. പാതിക്കാട് ഓർത്തഡോക്സ് സഭാംഗമായി വളർന്നുവന്ന ഇദ്ദേഹം സഭാ കാര്യങ്ങളിൽ തല്പരനും സമുദായ പ്രവർത്തകനുമായിരുന്നു. സത്യസഭാ ഗ്രന്ഥങ്ങളുടെ വായനയും അന്വേഷണങ്ങളും ശ്രീ.വി.ഒ. വറുഗീസിനെ സത്യസഭയെ ആശ്ലേഷിക്കാൻ പ്രേരിപ്പിച്ചു. തുടർന്ന് ഇദ്ദേഹത്തിന്റെ കൂടി ശ്രമഫലമായാണ് പുനരൈക്യ പ്രസ്ഥാനത്തിന്റെ ശൗൽ എന്നറിയപ്പെട്ടിരുന്ന മാർ സേവേറിയോസ് തിരുമേനിയെ പുനരൈക്യപ്പെടുത്താനുള്ള വഴി തെളിഞ്ഞത്. ഒരു ശിഷ്ടായുസ്സു മുഴുവൻ പുനരൈക്യ പ്രവർത്തനത്തിനായി വിനിയോഗിച്ച ശ്രീ.വി.ഒ.വറുഗീസിന്റെ തൂലികയിൽ നിന്നുളവായ ഒരു മഹദ് ഗ്രന്ഥമാണ് വാളക്കുഴി ജോസഫ് മാർ സേവേറിയോസ് മെത്രാപ്പോലീത്ത ജീവചരിത്ര സംക്ഷേപം.

### 11. ശ്രീ. മേടയിൽ പാപ്പി

പുനരൈക്യ പ്രസ്ഥാനത്തിന് തിരുവല്ലാ പ്രദേശത്ത് വളരുവാൻ കാരണഭൂതരായവരിൽ അവിസ്മരണീയമായ നാമമാണ് ശ്രീ. മേടയിൽ പാപ്പി (എം.ഇ.അവിര) യുടേത്. വെണ്ണിക്കുളത്ത് ശ്രീമാൻ ഈപ്പൻ കോൺട്രാക്ടറുടെ മകനായി ജനിച്ച ഇദ്ദേഹം പഠനത്തിനു ശേഷം വെണ്ണിക്കുളത്തുള്ള തന്റെ ഓർത്തഡോക്സ് പള്ളിയുടെ സേവനങ്ങൾക്ക് താങ്ങും തണലുമായി. സാമ്പത്തികമായി ഔന്നത്യം പ്രാപിച്ച പാപ്പിയുടെ നിർലോഭമായ സഹകരണങ്ങൾ ബഥനിയുടെ മുണ്ടൻമല ആശ്രമ പ്രവർത്തനങ്ങൾക്ക് ലഭ്യമായിട്ടുണ്ട്. മാർ ഈവാനിയോസ് പിതാവിന്റെ പ്രവർത്തനങ്ങൾക്ക് എക്കാലവും പിന്തുണ കൊടുത്ത മേടയിൽ പാപ്പിയാണ് മുണ്ടൻ മലയിൽ നിന്നും പുനരൈക്യത്തിനായി ഇറങ്ങിത്തിരിച്ചവരെ കോഴഞ്ചേരി കടവിൽ നിന്നും വില്ലുവണ്ടി വിട്ടുകൊടുത്ത് വെണ്ണിക്കുളത്തെത്തിച്ച് താമസസൗകര്യം നൽകുന്നത്. പിതാവിന്റെ പുനരൈക്യ പ്രവർത്തനങ്ങളിൽ ആകൃഷ്ടനായി മേടയിൽ പാപ്പിയും കുടുംബവും പുനരൈക്യപ്പെട്ടു. തുടർന്ന് സ്വന്തം ഭവനത്തിൽ ഒരു കൺവൻഷൻ നടത്താനും വെണ്ണിക്കുളം മലങ്കര കത്തോലിക്കാ പള്ളിക്ക് തുടക്കം കുറിയ്ക്കാനും ഇദ്ദേഹത്തിനു കഴിഞ്ഞു. ശ്രീമാൻ മേടയിൽ പാപ്പിയാണ് ബനഡിക്ട് മാർ ഗ്രീഗോറിയോസ് പിതാവിനെ ആശ്രമാംഗമാക്കാനായി തിരുവനന്തപുരത്തേക്ക് രഹസ്യമായി കൊണ്ടു പോയത്. ഇദ്ദേഹത്തിന്റെ ചെറുമകനാണ് മാർ ഈവാനിയോസ് കോളേജ് മുൻ പ്രിൻസിപ്പാൾ ഷെവലിയാർ ആന്റണി ഈപ്പൻ.

### 12. ശ്രീ. റ്റി. ജി. ഫിലിപ്പ് (തുണ്ടിയിൽ കുഞ്ഞ്)

പുനരൈക്യ പ്രസ്ഥാനത്തിന്റെ തിരുവല്ലാ പ്രദേശത്തെ ആദ്യകാല പ്രവർത്തകരിലൊരാളാണ് ശ്രീ.തുണ്ടിയിൽ കുഞ്ഞ് (റ്റി.ജി.ഫിലിപ്പ്). ഓർത്തഡോക്സ് സഭയുടെ വെണ്ണിക്കുളം പ്രദേശത്തെ സഭാ പ്രവർത്തകൻ കൂടിയായിരുന്നു തുണ്ടിയിൽ കുഞ്ഞ്. മാർ ഈവാനിയോസ് പിതാവിന്റെ പുനരൈക്യ പ്രവർത്തനങ്ങളിൽ ആകൃഷ്ടനായി ഇദ്ദേഹം 1930 ഡിസംബറിൽ പുനരൈക്യപ്പെട്ടു. തുടർന്ന് വെണ്ണിക്കുളം മലങ്കര കത്തോലിക്കാ ഇടവകയുടെ സ്ഥാപനത്തിനു മുഖ്യ പങ്കുവഹിച്ചു. തുടർന്ന് ആർച്ചു ബിഷപ്പ് മാർ ഈവാനിയോസ് പിതാവിനെ കൊണ്ട് ചാപ്പൽ കൂദാശ ചെയ്യിപ്പിച്ചു. കാത്തലിക് എവിഡൻസ് ഗിൽഡ് പ്രവർത്തനങ്ങളിലും പങ്കാളിയായി.

### 13. ശ്രീ. പനന്തോട്ടത്ത് ഉമ്മച്ചൻ

പുനരൈക്യ പ്രസ്ഥാനത്തിന്റെ വളർച്ച തിരുവല്ലായിലും പരിസര പ്രദേശങ്ങളിലും വ്യാപിച്ചു കൊണ്ടേയിരുന്നു. ഇക്കാലത്ത് നിരണം പ്രദേശത്ത് പുനരൈക്യ പ്രസ്ഥാനത്തിനു നേതൃത്വം കൊടുത്ത അത്മായ നേതാവായിരുന്നു ശ്രീ. പനന്തോട്ടത്ത് ഉമ്മച്ചൻ. ബഥനി ട്രസ്റ്റിമാരിൽ ഒരാൾ കൂടിയായിരുന്നു ഇദ്ദേഹം. മാരേട്ട് ഫിലിപ്പോസ് ജഡ്ജിയുടെ മാതൃകാപരമായ കത്തോലിക്കാ പ്രവർത്തനങ്ങളിൽ ആകൃഷ്ടനായി പുനരൈക്യപ്പെട്ട ഉമ്മച്ചൻ സഭാത്മ പ്രവർത്തനങ്ങളിൽ പങ്കാളിയായി. കാത്തലിക് എവിഡൻസ് ഗിൽഡ് പ്രവർത്തനങ്ങൾ നിരണത്തും പരിസരങ്ങളിലും നടത്തി. ഉമ്മച്ചന്റെ പ്രാർത്ഥനാ ജീവിതവും പുനരൈക്യ പ്രവർത്തനങ്ങളും നിരണം പ്രദേശങ്ങളിലെ പ്രവർത്തനങ്ങൾക്ക് മുതൽക്കൂട്ടായി.

### 14. ശ്രീ. കെ. വി. ചാക്കോ

അദ്ധ്യാപകൻ, സമുദായ പ്രവർത്തകൻ എന്നീ നിലകളിൽ പ്രവർത്തിച്ച ശ്രീ.കെ.വി.ചാക്കോ മല്ലപ്പള്ളി കയ്യാലത്തു വർഗ്ഗീസിന്റേയും മറിയാമ്മയുടേയും മകനായി 1873 മാർച്ച് 3ന് ഭൂജാതനായി. പ്രാഥമിക വിദ്യാഭ്യാസവും ഹൈസ്കൂൾ വിദ്യാഭ്യാസവും കഴിഞ്ഞ് 1899ൽ മദ്രാസ് ക്രിസ്ത്യൻ കോളേജിൽ പഠനത്തിനായി ചേർന്നു. 1900ൽ ബി.എ യും 1901ൽ എൽ.റ്റി യും ജയിച്ചു. പിന്നീട് വിവിധ വിദ്യാലയങ്ങളിൽ അദ്ധ്യാപകനായി ജോലി നിർവ്വഹിച്ചു. ഇക്കാലഘട്ടങ്ങളിൽ സ്വന്തം സമുദായമായ ഓർത്തഡോക്സ് സഭയുടെ വിവിധ പ്രവർത്തനങ്ങളിൽ പങ്കാളിയായി. മലങ്കര സഭയുടെ ഭിന്നിപ്പിലും സമുദായക്കേസിലും മനംനൊന്ത ഈ സമുദായസ്നേഹി കത്തോലിക്കാ സഭയെപ്പറ്റി പഠിക്കുകയും മാർ ഈവാനിയോസ് പിതാവിന്റെ പുനരൈക്യത്തെ സന്തോഷത്തോടെ സ്വീകരിക്കുകയും ചെയ്തു. 1931 ജനുവരി 31ന് തിരുമൂലപുരത്തു വച്ച് ശ്രീ. കെ.വി.ചാക്കോയും കുടുംബവും മാർ ഈവാനിയോസ് പിതാവിനു മുമ്പാകെ പുനരൈക്യപ്പെട്ട കത്തോലിക്കാ സഭാംഗങ്ങളായി. തുടർന്നുള്ള പ്രവർത്തനങ്ങൾ ശ്രീ. ചാക്കോ പുനരൈക്യ പ്രസ്ഥാനത്തിനു വേണ്ടി വിനിയോഗിച്ചു. പ്രസംഗങ്ങളിലൂടെയും പ്രബോധനങ്ങളിലൂടെയും പുനരൈക്യ പ്രസ്ഥാനത്തിനു വേണ്ടി നിലകൊണ്ട ഈ കർമ്മയോഗി 1931 മാർച്ച് 23ന് അന്തരിച്ചു. അൻപത്തി രണ്ടു ദിവസങ്ങൾ മാത്രമാണ് അദ്ദേഹം കത്തോലിക്കാ സഭയിൽ കഴിഞ്ഞതെങ്കിലും അദ്ദേഹത്തിന്റെ "How Sweet to be a Catholic! How Happy to be a Catholic" എന്ന സന്ദേശം ഇന്നും ജീവിക്കുന്നു.

തിരുവല്ലാ രൂപതയുടെ ആദ്യകാല പുനരൈക്യ പ്രവർത്തനങ്ങളുമായി ബന്ധപ്പെട്ട അനേകം നാമങ്ങൾ സ്മരണീയമാണ്. വെണ്ണിക്കുളത്തെ ശ്രീ.പനങ്ങോട്ടേത്ത് ഉമ്മൻ, തിരുവല്ലാ ചേരിയിൽ വർക്കി വക്കീൽ, കയ്യാലേത്ത് പോത്തൻ വർക്കി, തോപ്പിൽ കുളത്തിൽ വർക്കി സാർ, ശ്രീ.ടി.കെ.കോശി, ശ്രീ.ചെറിയാൻ (തെയോഫിലോസ് പിതാവിന്റെ ഡ്രൈവർ) പോളച്ചിറയ്ക്കൽ കുഞ്ഞോനാച്ചൻ, തകിടിയേൽ ജോൺസാർ, കുന്നിൻ പറമ്പിൽ ഏബ്രഹാം സാർ, വാഴത്തറയിൽ മാമ്മൻ, കരിപ്പായിൽ ഉണ്ണിച്ചൻ, കടമാൻകുളം മുള്ളൻ കുഴിയിൽ കുര്യൻ, പടിഞ്ഞാറേ മണ്ണിൽ തോമസ്, പുളിയംകീഴ് വർക്കി ശീമോൻ, ഇരവിപേരൂർ പടിപ്പുരയ്ക്കൽ ഉണ്ണൂണ്ണി, കൊച്ചൂണ്ണൂണ്ണി ചെങ്ങരൂർ കിളിച്ചിമല തോമസ് സാർ, കിളിച്ചിമല കൊച്ചുപാപ്പി, പവ്വേത്തിക്കുന്നേൽ ഗീവർഗീച്ചൻ തുടങ്ങി അനേകം പേരുടെ ത്യാഗനിർഭരണായ പ്രവർത്തനങ്ങളാണ് ഇന്നത്തെ നമ്മുടെ മൂലധനം എന്നു പറയാം. എൺപത്തിയഞ്ചാം പുനരൈക്യ വാർഷിക ആഘോഷവേളയിൽ പ്രകാശ ഗോപുരങ്ങളായ ഈ അത്മായ ശ്രേഷ്ഠർക്കു മുന്നിൽ പ്രണാമം അർപ്പിക്കുന്നു. പുനരൈക്യ വാർഷിക ആഘോഷങ്ങൾക്ക് എല്ലാവിധ ആശംസകളും നേരുന്നു.




# കാരുണ്യസ്പർശവുമായി 85-ാം പുനരൈക്യവാർഷികം

പ്രൊഫ. ജേക്കബ് എം. എബ്രഹാം
(കൺവീനർ, പ്രോഗ്രാം കമ്മറ്റി)



കേരളസഭാചരിത്രത്തിലെ നാഴികക്കല്ലായ പുനരൈക്യത്തിന്റെ 85-ാം വാർഷികം തിരുവല്ലാ അതിരൂപതയുടെ ആഭിമുഖ്യത്തിൽ തിരുമൂലപുരത്തു വച്ച് 2015 സെപ്റ്റംബർ 19, 20, 21 തീയതികളിൽ നടത്തപ്പെടുകയാണ്. ഒട്ടേറെ പുതുമകളോടെയാണ് ഈ വർഷത്തെ ആഘോഷപരിപാടികൾക്ക് രൂപം നല്കിയിരിക്കുന്നത്. ആഗോള സഭയിൽ ശ്രദ്ധേയമായ മാറ്റങ്ങൾക്കു തുടക്കം കുറിച്ച പരി. ഫ്രാൻസിസ് മാർപാപ്പയുടെ ആഹ്വാനം സ്വീകരിച്ചുകൊണ്ടാണ് ആഘോഷങ്ങൾ സംഘടിപ്പിച്ചിരിക്കുന്നത്. ''ജീവന്റെ സമൃദ്ധി" എന്നതാണ് ഇത്തവണ മുഖ്യ പ്രമേയമായി സ്വീകരിച്ചിരിക്കുന്നത്.

85-ാം പുനരൈക്യവാർഷികാഘോഷങ്ങൾ വ്യത്യസ്തമായിരിക്കണമെന്ന തിരുവല്ലാ അതിരൂപതാദ്ധ്യക്ഷൻ അഭിവന്ദ്യ ഡോ. തോമസ് മാർ കൂറിലോസ് പിതാവിന്റെ ആശയത്തോട് സംഘാടകസമിതി പൂർണ്ണമായും യോജിപ്പു രേഖപ്പെടുത്തുകയായിരുന്നു. ആഘോഷങ്ങൾ മോടിയാക്കുന്നതിനൊപ്പം നമുക്കു ചുറ്റുമുള്ള സാമൂഹ്യപ്രശ്നങ്ങളിൽ ഉറച്ച നിലപാടുകളെടുത്തുകൊണ്ടുള്ള പുതിയ രീതി നടപ്പാക്കാനുള്ള തീരുമാനം എല്ലാവരും അംഗീകരിച്ചും കേരളീയ സമൂഹത്തിൽ വിപ്ലവകരമായ മാറ്റങ്ങൾക്ക് തുടക്കം കുറിക്കുവാൻ കഴിഞ്ഞ അവയവദാനപദ്ധതിക്ക് ഈ ആഘോഷവേളയിൽ തുടക്കം കുറിക്കുകയാണ്. സ്വന്തം കിഡ്നി ദാനം ചെയ്തുകൊണ്ട് ലോകത്തിന് ഉദാത്ത മാതൃക കാട്ടിയ കിഡ്നി ഫെഡറേഷൻ ഓഫ് ഇന്ത്യയുടെ പ്രസിഡന്റ് ഫാ. ഡേവിഡ് ചിറമ്മേൽ വാർഷികാഘോഷങ്ങളിൽ മുഖ്യാതിഥിയായി പങ്കെടുത്ത് അനുഗ്രഹപ്രഭാഷണം നടത്തുന്നുവെന്നത് ഏറ്റം ശ്രദ്ധേയമാണ്. അവയവദാനത്തെക്കുറിച്ചുള്ള ബോധവത്കരണ പരിപാടികൾ വിവിധ തലങ്ങളിൽ ഇതിനകം നടന്നു കഴിഞ്ഞും സഭാംഗങ്ങളായ ഒരു ലക്ഷം പേരുടെ അവയവദാന സമ്മതപത്രം ബഹു. കേരള മുഖ്യമന്ത്രി ശ്രീ. ഉമ്മൻ ചാണ്ടിക്ക് ഉദ്ഘാടനച്ചടങ്ങിൽ വച്ച് സമർപ്പിക്കും.

ആഘോഷങ്ങൾക്കു മാറ്റു കൂട്ടുന്ന വ്യത്യസ്തങ്ങളായ 4 ക്ഷേമപദ്ധതികൾക്കും ഇതോടൊപ്പം തുടക്കമാകുകയാണ്. സാമ്പത്തികമായി ഏറെ പിന്നോക്കം നില്ക്കുന്ന 85 പേർക്ക് ഹൃദയശസ്ത്രക്രിയക്ക് ഒരു ലക്ഷം രൂപാ വീതം നല്കുന്നതിനുള്ള പദ്ധതി. 3000 പേർക്ക് സൗജന്യ ഡയാലിസിസ് നടത്തുന്നതിനുള്ള വിപുലമായ സഹായ പദ്ധതി. ദുർബ്ബലവിഭാഗത്തിൽപ്പെടുന്ന 10 പേർക്ക് വിവാഹധനസഹായമായി ഒന്നര ലക്ഷം രൂപ വീതം നല്കുന്ന പദ്ധതി, വാസയോഗ്യമായ ഭവനമില്ലാത്ത 10 കുടുംബങ്ങൾക്ക് ഭവനം നിർമ്മിച്ചു നല്കുന്നതിനുള്ള ഭവനദാനപദ്ധതി. മേൽപ്പറഞ്ഞ 4 ജീവകാരുണ്യപദ്ധതികളുടെയും ഉദ്ഘാടനം സെപ്തംബർ 21-ന് നടക്കും.

ഭാഗ്യസ്മരണാർഹനായ ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ കർമ്മമണ്ഡലമായിരുന്ന തിരുമൂലപുരത്ത് പുതുതായി പണി കഴിപ്പിച്ചിരിക്കുന്ന "ബേസ് ആബോ ദ്മലങ്കര" യുടെ (മലങ്കരയുടെ പിതൃഭവനം) സമർപ്പണവും ആഘോഷങ്ങളുടെ ഭാഗമായി നടക്കും. സന്ന്യസ്തവർഷാചരണത്തോടനുബന്ധിച്ചുള്ള സഭാതല സന്ന്യസ്തസംഗമവും പ്രത്യേകമായി സംഘടിപ്പിച്ചിട്ടുണ്ട്. എല്ലാവരെയും ആഘോഷപരിപാടികളിലേക്ക് സ്നേഹപൂർവ്വം സ്വാഗതം ചെയ്യുന്നു.

വിശേഷം

# പുഷ്പഗിരി ആതുരശുശ്രൂഷയുടെ നിലവിളക്ക്



ഫാ. ഡോ. ഷാജി വാഴയിൽ
സി. ഇ. ഒ., പുഷ്പഗിരി മെഡിക്കൽ കോളേജ്



ജീവന്റെ സമൃദ്ധിക്കായി യേശുവിൽനിന്നും തിരുസഭ സ്വീകരിച്ച സുവിശേഷമാണ് ആതുരസേവനം. "ഞാൻ വന്നിരിക്കുന്നത് ജീവനുണ്ടാക്കാനും അത് സമൃദ്ധമായി ഉണ്ടാകുവാനും വേണ്ടിയാണ്" (യോഹ. 10:10). ഈ തിരുവചനത്തിന്റെ പൊരുൾ യേശുവിന്റെ പരസ്യജീവിത പ്രവർത്തനത്തിൽനിന്നും കാണുവാൻ സാധിക്കും. തന്റെ പ്രഘോഷണങ്ങളുടെ ആഘോഷമായിരുന്നു അവിടുത്തെ അത്ഭുതപ്രവർത്തനങ്ങൾ എല്ലാം. ആയതിനാൽതന്നെ അവിടുന്ന് മനുഷ്യരുടെ മുമ്പിൽ അത്ഭുത പ്രവർത്തകനെന്നതിനേക്കാൾ ഒരു യഥാർത്ഥ ഭിഷഗ്വരനായിരുന്നു. കുഷ്ഠരോഗിയുടെ മുമ്പിൽ ഒരു ഡെർമറ്റോളജിസ്റ്റായും, പത്രോസിന്റെ അമ്മായിയമ്മയുടെ പനി ഭേദപ്പെടുത്തുന്നതിലൂടെ യേശു ഒരു ഫിസിഷ്യനായും, തളർവാതരോഗിയെ സുഖപ്പെടുത്തുന്നതിലൂടെ അസ്ഥിരോഗ വിദഗ്ദ്ധനായും, രക്തസ്രാവക്കാരിയുടെ മുമ്പിൽ ഗൈനക്കോളജിസ്റ്റായും, പിശാചുബാധിതന്റെ സമീപത്ത് സൈക്കോളജിസ്റ്റായും, അന്ധന് കാഴ്ച നൽകുന്നതിലൂടെ ഒഫ്താൽമോളജിസ്റ്റായും, ഊമനെ സൗഖ്യമാക്കുന്നതിലൂടെ സ്പീച്ച് തെറാപ്പിസ്റ്റായും, കൂനുള്ള സ്ത്രീയെ സൗഖ്യമാക്കുന്നതിലൂടെ ഒരു സർജനായും, സമരിയാക്കാരിയുടെ പക്കൽ ഒരു കൗൺസിലറായും യേശു കടന്നുവരുന്നു. അന്ത്യവിധിയെപ്പറ്റി പ്രസ്താവിക്കുന്നതുപോലും ആതുരശുശ്രൂഷയെ അടിസ്ഥാനപ്പെടുത്തിയാണ്. മനുഷ്യരക്ഷയെപ്പറ്റി യേശു സംസാരിക്കുന്നതും പ്രവർത്തിക്കുന്നതും ആതുരശുശ്രൂഷയുടെ ദൗത്യം മനുഷ്യന് നൽകിക്കൊണ്ടാണ്.

എൺപത്തിയഞ്ചാം പുനരൈക്യവാർഷികം ആഘോഷിക്കുന്ന മലങ്കര സുറിയാനി കത്തോലിക്കാ സഭയ്ക്ക് അഭിമാനപൂർവ്വം പറയുവാൻ കഴിയുന്ന ഒന്നാണ് ഭിഷഗ്വരനായ യേശുവിന്റെ കാല്പാടുകളെ അതിന്റെ നിറവിൽ തന്നെ ഉൾക്കൊണ്ട് പ്രവർത്തിക്കുന്നതിന് സാധിച്ചിട്ടുണ്ടെന്നുള്ളത്. ആതുരശുശ്രൂഷാരംഗത്ത് യേശുവിന്റെ സുവിശേഷത്തിന്റെ സാമൂഹികമാനമായിരുന്ന അവിടുത്തെ ആതുരശുശ്രൂഷയുടെ മഹത്വം അവിടുത്തെ 'അനുകമ്പ' യോടെ നിറവേറ്റുകയാണ് പുഷ്പഗിരി മെഡിക്കൽ സൊസൈറ്റി.

മാറ്റങ്ങൾക്ക് തിരിതെളിച്ച തിരുവല്ലയുടെ ഏടുകൾക്ക് ദീർഘദർശനത്തിന്റെ പടവുകൾ സമ്മാനിച്ച അഭിവന്ദ്യ സക്കറിയാസ് മാർ അത്തനാസിയോസ് തിരുമേനിയുടെ ഈടുറ്റ കാൽവയ്പായിരുന്നു 1959-ൽ എട്ട് കിടക്കകളോടുകൂടി തുടക്കം കുറിച്ച പുഷ്പഗിരി ആതുരാലയം.

ലോകത്തിന്റെ ഹൃദയത്തുടിപ്പുകളെ അപ്പപ്പോൾ ഏറ്റു വാങ്ങി തിരുവല്ല നിവാസികൾക്കായി സമർപ്പിച്ച് ആരോഗ്യമേഖലയിലും വിദ്യാഭ്യാസ മേഖലയിലും സാംസ്കാരിക മേഖലയിലും തനതായ വ്യക്തിമുദ്ര പതിപ്പിച്ച് പുഷ്പഗിരി ഹോസ്പിറ്റൽ അതിദ്രുതം മുന്നേറിക്കൊണ്ടിരിക്കുകയാണ്.

2002–ൽ മെഡിക്കൽ കോളേജിനായി ഉയർത്തപ്പെട്ട പുഷ്പഗിരി 2015–ൽ എത്തിനിൽക്കുമ്പോൾ 1200 കിടക്കകൾ ഉള്ള സൂപ്പർ സ്പെഷ്യാലിറ്റി ആശുപത്രിയായി ഉയർന്നിരിക്കുകയാണ്. സ്വാശ്രയ മേഖലയിൽ പ്രത്യക്ഷമായും പരോക്ഷമായും ഏറ്റവും കൂടുതൽ കോഴ്സുകൾ നടത്തപ്പെടുന്ന ഭാരതത്തിലെ എണ്ണപ്പെടുന്ന സ്ഥാപനങ്ങളിൽ പ്രമുഖ സ്ഥാനത്താണ് പുഷ്പഗിരി ഇന്നിപ്പോൾ. പാവപ്പെട്ട രോഗികളെ ശുശ്രൂഷിക്കുന്ന സർക്കാർ കാരുണ്യ പദ്ധതി, കർദ്ദിനാൾ മോറാൻ മോർ ബസേലിയോസ് ക്ലീമിസ് കാരുണ്യ പദ്ധതി, ആർ.എസ്.ബി.വൈ. തുടങ്ങിയവയും നടപ്പാക്കുന്നു. ഒപ്പം ഇ.എസ്.ഐ. പദ്ധതിയും, വിമുക്ത ഭടന്മാർക്കായുള്ള ഇ.സി.എച്ച്.എസും, അവയവദാന പദ്ധതിയും ഇവിടെ രൂപം കൊണ്ടിരിക്കുന്നു. സാമ്പത്തിക പിന്നോക്കം നിൽക്കുന്ന അർഹരായ വിദ്യാർത്ഥികളെ സമൂഹത്തിന്റെ മുഖ്യധാരയിലേക്ക് ഉയർത്താൻ സംവരണാനുകൂല്യങ്ങളും സ്കോളർഷിപ്പും നൽകി പരിരക്ഷിക്കുന്നതും, സാമ്പത്തിക ഇളവുകൾ ബിൽ തുകയിൽ നൽകിയും, പാവപ്പെട്ട രോഗികൾക്ക് ഉച്ചക്കഞ്ഞി നൽകിയും ഉദാത്തമായ മാതൃകയാണ് പുഷ്പഗിരി സമൂഹത്തിന് നൽകുന്നത്. മരണത്തെ മുഖാമുഖം കാണുന്ന അശരണരായ രോഗികൾക്ക് ഇവിടെ പ്രവർത്തിക്കുന്ന പാലിയേറ്റീവ് കെയറിലൂടെ നൽകുന്ന സാന്ത്വനം ദൈവിക ദർശനത്തിന്റെ (We Care God Cures) കർമ്മപഥം വെളിവാക്കപ്പെടുന്നു. പുഷ്പഗിരി ചാപ്പലിൽ വിശുദ്ധ കുർബാനയിലൂടെ തുടക്കം കുറിക്കപ്പെടുന്ന ഓരോ ദിനവും ബഹു. സിസ്റ്റേഴ്സിന്റെയും അല്മായ സഹോദരങ്ങളുടെയും പ്രാർത്ഥനാ മുഖരിതമായ അന്തരീക്ഷത്തിൽ ദൈവവുമായി അനുദിനം സംസർഗ്ഗം പുലർത്തിവരുന്നു.

മദ്ധ്യതിരുവിതാംകൂറിന്റെ തിലകക്കുറിയായ പുഷ്പഗിരി മെഡിക്കൽ കോളേജ് ഹോസ്പിറ്റൽ സമൂഹത്തിന് ഒരു പുത്തനുണർവ് നൽകിക്കൊണ്ട് പുനർ അർപ്പണത്തിന് ഒരുങ്ങുകയാണ്. ആരോഗ്യരംഗത്ത് അമ്പത് പതിറ്റാണ്ടുകളുടെ പാരമ്പര്യവും നൂതന സാങ്കേതികവിദ്യകളുടെ പിൻബലത്തോടും കൂടിയാണ് പുഷ്പഗിരി മുന്നേറുന്നത്. 'എല്ലാവർക്കും ആരോഗ്യം' പ്രദാനം ചെയ്യുന്നതിനായി നമ്മെ നിയോഗിച്ച യേശുവിന്റെ കാരുണ്യ പ്രവർത്തനങ്ങൾക്ക് സാക്ഷ്യംവഹിച്ചുകൊണ്ട് സേവന രംഗത്ത് പുഷ്പഗിരി ആരോഗ്യമേഖലയിൽ ഒരു നാഴികക്കല്ലുകൂടി കൂട്ടിച്ചേർത്തു. രോഗികൾക്കുണ്ടാകുന്ന ശാരീരികവും മാനസികവുമായ തളർച്ചകൾ മറികടക്കാൻ ആത്മീയമായ വഴികളും ഫലം ചെയ്യുമെന്ന് തിരിച്ചറിഞ്ഞ് രോഗികളുടെ ആത്മീയ ശുശ്രൂഷകളിലും പുഷ്പഗിരി മുന്നിട്ടു നിൽക്കുന്നു. ആകാംക്ഷ, സമ്മർദ്ദം, വേദന എന്നിവയിൽനിന്ന് ആശ്വാസവും മോചനവും ലഭിക്കാൻ ആത്മീയമായ വഴി ഗുണം ചെയ്യുന്നു. സമൂഹത്തിൽ നല്ല ഇടപെടൽ നടത്താനും രോഗികൾക്ക് ആശ്വാസവും ഉണർവ്വും ഉണ്ടാകാനും ആത്മീയ സഞ്ചാരത്തിലൂടെ സാധിക്കുമെന്ന് പുഷ്പഗിരി തെളിയിച്ചുകൊണ്ടിരിക്കു



ന്നു. കഴിഞ്ഞ 56 വർഷങ്ങളെ നാം വിലയിരുത്തുമ്പോൾ ആതുര ശുശ്രൂഷാമേഖലയിൽ വളരെയധികം നന്മകൾ ചെയ്യുവാൻ സാധിച്ചിട്ടുണ്ട്. ജാതി–മത–വർഗ്ഗ ഭേദമെന്യെ ലാഭേച്ഛ ലക്ഷ്യമാക്കാതെ അനേകം രോഗികളെ ജീവന്റെ സമൃദ്ധിയിലേക്ക് നയിക്കുവാൻ പുഷ്പഗിരിക്ക് കഴിഞ്ഞിട്ടുണ്ട്. രോഗത്താലും വാർദ്ധക്യസഹജമായ ബുദ്ധിമുട്ടുകളാലും കടന്നുപോകുന്നവരെ 'അമൂല്യരായി' കാണാൻ കഴിയണമെന്ന ഫ്രാൻസിസ് പാപ്പായുടെ ആഹ്വാനത്തെ മുൻനിർത്തി രോഗികളെ യേശുവിന്റെ പ്രതിരൂപമായി കണ്ട് പ്രവർത്തിക്കുന്നതിന് പുഷ്പഗിരി എപ്പോഴും തല്പരയാണ്.

പുണ്യശ്ലോകനായ മാർ ഈവാനിയോസ് തിരുമേനിയുടെ ശ്ലൈഹീക ദീർഘവീക്ഷണത്തിൽ 1930 സെപ്തംബർ 20–ന് രൂപീകൃതമായ മലങ്കര സുറിയാനി കത്തോലിക്കാ സഭയ്ക്ക് എന്നും അഭിമാനിക്കാവുന്ന പ്രവർത്തനമാണ് പുഷ്പഗിരി മെഡിക്കൽ സൊസൈറ്റിയിലൂടെ രൂപംകൊള്ളുന്നത്. യാക്കോബ് മാർ തെയോഫിലോസ് തിരുമേനിയുടെ ആതുരസേവന തല്പരതയ്ക്ക് ആദ്യതുക സമ്മാനിച്ച വിശുദ്ധ കൊച്ചുത്രേസ്യായുടെ സഹോദരിയുടെ ഓർമ്മയും പുഷ്പഗിരിയുടെ വളർച്ചയിൽ എന്നും ഓർമ്മിക്കപ്പെടുന്നതുതന്നെ.

മലങ്കര കത്തോലിക്കാ സഭയുടെ തലവനും പിതാവുമായ കർദ്ദിനാൾ മോറാൻ മോർ ബസേലിയോസ് ക്ലീമിസ് കാതോലിക്കാബാവായുടെ ശ്ലൈഹീകാശീർവാദവും അതിരൂപതാദ്ധ്യക്ഷൻ അഭിവന്ദ്യ തോമസ് മാർ കൂറിലോസ് മെത്രാപ്പോലീത്തായുടെയും സഹായ മെത്രാൻ അഭിവന്ദ്യ ഫീലിപ്പോസ് മാർ സ്തേഫാനോസ് തിരുമേനിയുടെയും നിർലോഭമായ സഹകരണവും അൽമായ സഹോദരങ്ങളുടെയും സന്ന്യസ്തരുടെയും കൂട്ടായ പ്രവർത്തനവും ശുശ്രൂഷാമനോഭാവമുള്ള പ്രഗത്ഭരായ ഡോക്ടർമാരുടെയും ബഹു. സിസ്റ്റേഴ്സിന്റെയും ഉത്തരവാദിത്വബോധവും ഈ സ്ഥാപനത്തിന്റെ പിൻബലമാണ്. ഒപ്പം തദ്ദേശവാസികളുടെയും അഭ്യുദയകാംക്ഷികളുടെയും നിർലോഭമായ പിന്തുണ ഈ സ്ഥാപനത്തിന്റെ സാമൂഹിക പ്രതിബദ്ധതയ്ക്ക് മാറ്റുകൂട്ടുന്നവയാണ്. സഭയോടും സമൂഹത്തോടും പ്രതിബദ്ധതയുള്ള ഒരു മെഡിക്കൽ സൊസൈറ്റിയായി നിലകൊള്ളുവാൻ ദൈവത്തിന്റെ കാരുണ്യവും സകല മദ്ധ്യസ്ഥരുടെ പ്രാർത്ഥനയും തുണയായിരിക്കട്ടെ.

വിശേഷം

# തിരുവല്ല അതിരൂപത ആർജ്ജിക്കേണ്ട വിദ്യാഭ്യാസ വീക്ഷണം



റവ. ഡോ. ഏബ്രഹാം മുളമൂട്ടിൽ



"ദർശനം നഷ്ടപ്പെട്ട സമൂഹം നിലനിൽക്കുകയില്ല" (സുഭാഷിതം 29:18). ബൈബിളിലെ സുഭാഷിതങ്ങളിലെ ആണ് ഈ വാക്യ്. ബി.സി. 1000–5000 കാലഘട്ടങ്ങളിൽ എഴുതപ്പെട്ട ഈ വചനം ഇന്നും പ്രചോദനമായി നിൽക്കുന്നു.

മലങ്കര സഭയുടെ ക്രാന്തദർശനം ഉള്ള പിതാക്കന്മാരുടെ പരിശ്രമങ്ങൾ കൊണ്ടാണ് വിദ്യാഭ്യാസപ്രവർത്തനങ്ങൾ ആരംഭിച്ചത്. സത്യസഭയായി കത്തോലിക്കാ സഭയെ യേശുക്രിസ്തു ഉദ്ദേശിക്കുന്ന സഭാക്യൈം കാണുക ആയിരുന്നു: 1930 കളിൽ മാർ ഈവാനിയോസ് തിരുമേനിയും, മാർ തെയോഫിലോസ് തിരുമേനിയും ചെയ്തിരുന്നത്. യേശുക്രിസ്തുവിന്റെ ഈ ഐക്യപ്രക്രിയ ജാതി, മത, ലിംഗഭേദമെന്യേ വ്യക്തികളുടെ ഐക്യത്തിനു ഇടയാകാൻവേണ്ടി, 'വിദ്യാഭ്യാസം', എല്ലാവർക്കും സംലഭ്യമാക്കുക എന്നതാണ് ആഗ്രഹിച്ചിരുന്നത്, അതിനായി അവർ പ്രവർത്തിക്കുകയും ചെയ്തു.

'തമസോമാ ജ്യോതിർഗമയാ' (ഇരുട്ടിൽ നിന്നും വെളിച്ചത്തിലേക്ക്) എന്ന ഭാരത ദർശനം അവർക്ക് പ്രചോദനം നൽകിയത്.

തിരുവല്ലാ രൂപതയുടെ ആദ്യകാലപ്രവർത്തന സഭാക്യൈ പ്രവർത്തനങ്ങൾക്കാണ് പ്രാധാന്യം കൊടുത്തിരുന്നതെങ്കിൽ തന്നെയും പ്രാഥമികവിദ്യാഭ്യാസം എല്ലാവർക്കും ലഭ്യമാക്കുവാൻ കുറെയൊക്കെ പരിശ്രമിച്ചിട്ടുണ്ട്. മാർ സേവേറിയോസ് തിരുമേനി സ്കൂളുകൾ വാങ്ങിക്കാനും നടത്തിക്കൊണ്ടുപോകാനും വലിയ താത്പര്യം കാണിച്ചിരുന്നു. പിന്നിട്ടുള്ള പിതാക്കന്മാർക്ക് വലിയ പ്രാധാന്യം കൊടുക്കാൻ സാധിച്ചില്ല.

രൂപതയ്ക്ക് പമ്പാ നദി മുതൽ കർണ്ണാടകയുടെ ഷിമോഗ വരെയും, കോയമ്പത്തൂർ ഉള്ള കാരൂർ വരെയും വിസ്തൃതി ഉണ്ടായിരുന്നു. എങ്കിലും, കേരളാ ഗവൺമെന്റിന്റെ വിദ്യാഭ്യാസ "വികലതയ്ക്ക്" അപ്പുറത്തേക്ക് പോകാൻ നമുക്ക് സാധിച്ചില്ല.

എന്നാൽ 1950–കളിൽ തിരുവല്ലയിൽ സ്ത്രീശാക്തീകരണം ലക്ഷ്യമാക്കി ഒരു Womens കോളേജും Mixed കോളേജും തുടങ്ങാൻ ഗവൺമെന്റിന്റെ അനുവാദം ലഭിച്ചു. അതിൽ Mixed College ആണ് ഇന്നത്തെ മാർത്തോമ്മാ കോളേജ്, ഇന്നത്തെ പുഷ്പഗിരിയിൽ ഇരിക്കുന്ന ചെറുപുഷ്പഗിരി അരമനയുടെ സ്ഥലത്ത് ആണ് Womens College –ന് അനുവാദം ലഭിച്ചത്. എന്നാൽ അന്ന് മുംബൈയിൽ നിന്ന്, ഇതു നടത്തിക്കൊണ്ടു പോകാൻ കന്യാസ്ത്രീകളെ കിട്ടാതിരുന്നത് കൊണ്ട് ആ സ്വപ്നം എന്നേക്കുമായി ബാക്കിയായി. എന്നാൽ ദൈവനിശ്ചയം കൊണ്ട്, സ്ത്രീ ശാക്തീകരണത്തിനും കുട്ടികളുടെ ആരോഗ്യ പരിപാലനത്തിനുമായി 1959–കളിൽ 8 കിടക്കകളോടുകൂടി പുഷ്പഗിരി ആരംഭിക്കുവാൻ സാധിച്ചു. തുടർന്ന് നേഴ്സിംഗ് സ്കൂളിനും തുടക്കമായി.



ഈ കാലഘട്ടത്തിൽ രൂപതയ്ക്ക് എയ്ഡഡ്, അൺ എയ്ഡഡ് സ്കൂളുകൾ ചെറുതായിട്ട് ആരംഭിക്കുവാനേ സാധിച്ചുള്ളൂ.

കേരളത്തിന്റെ സമ്പദ് വ്യവസ്ഥയിൽ വ്യതിയാനം വന്നപ്പോഴും പ്രത്യേകിച്ച് ഗൾഫ് പണം ഒഴുകിയ കാലഘട്ടത്തിൽ രൂപതയ്ക്ക് higher education കുറിച്ച് ചിന്തിക്കുവാൻ സാധിച്ചിട്ടില്ല. എന്നാൽ 2000-ൽ തിമോത്തിയോസ് തിരുമേനിയുടെ നേതൃത്വത്തിൽ പ്രൊഫഷണൽ വിദ്യാഭ്യാസരംഗത്ത് ശ്രദ്ധ കേന്ദ്രീകരിക്കാൻ തുടങ്ങി, ഈ രംഗത്ത് കൂടുതൽ സാദ്ധ്യത മുന്നിൽ കണ്ടുകൊണ്ട് 2001-ൽ മാക്ഫാസ്റ്റ് കോളേജ് തിരുവല്ലയിൽ സ്ഥാപിതമായി. ഇതുവരെ പരിചയപ്പെട്ടു വന്ന വിദ്യാഭ്യാസരീതികളിൽ നിന്നുള്ള വേറിട്ട ചിന്തയാണ് മാക്ഫാസ്റ്റിന്റെ വരവോടെ ഉണ്ടായത് (The Trends letter in Education).

2002-ൽ പുഷ്പഗിരിയ്ക്ക് മെഡിക്കൽ കോളേജ് പദവി ലഭിച്ചത്, ആതുര സേവന വിദ്യാഭ്യാസ രംഗത്ത് തിരുവല്ലയിൽ മാറ്റത്തിന്റെ വഴിത്തിരിവ് ആക്കുക ആയിരുന്നു.

ആഗോളവത്കരണവും, ഇന്റർനെറ്റും, കമ്പ്യൂട്ടർ ടെക്നോളജിയും ഒക്കെ ചേർന്ന് ലോകത്തെ കൈപിടിയിലൊതുക്കിയ ഈ കാലഘട്ടത്തിൽ വിജ്ഞാന സമൂഹ നിർമ്മിതി (Knowledge Society) അത്യന്താപേക്ഷിതമായി വന്നു.

കമ്മ്യൂണിസ്റ്റ്, പ്രത്യയശാസ്ത്രത്തിന്റെ തകർച്ചയും മുതലാളിത്ത വ്യവസ്ഥയുടെ തകർച്ചയും, പുതിയ ഒരു സമ്പദ്വ്യവസ്ഥിതിയും, ധാർമ്മികതയും ഇന്ന് ലോകം വിഭാവനം ചെയ്യുന്നുണ്ട്. വ്യവസായവത്കരണം കാലഘട്ടത്തിൽ (Means of production) എന്നത് തൊഴിലും (ലേബറും), ഉൽപാദനോപകരണങ്ങൾ മൂലധനവും (ക്യാപിറ്റലും) ആയിരുന്നപ്പോൾ ഈ കാലഘട്ടത്തിന്റെ വിജ്ഞാനം (knowledge), ആണ് ഇതിന്റെയൊക്കെ അടിസ്ഥാനശില.

ഇന്ത്യപോലെ ഒരു രാജ്യത്ത് 120 കോടി ജനങ്ങളെ ശാരീരിക അദ്ധ്വാനത്തിൽനിന്നും (manual worker) വിജ്ഞാന തൊഴിലാളികൾ (knowledge worker) ആക്കി മാറ്റുക എന്നതാണ് നമുക്ക് കരണീയമായിട്ടുള്ളത്.

ഇവിടെയാണ് സഭയുടെ പുതിയ ദൗത്യവും ക്രാന്തദർശനവും മുന്നോട്ട് വരേണ്ടത്. അതുപോലെ ഇന്ത്യയുടെ മുഴുവൻ ജനതയുടെയും ഐക്യമാണ് ഓരോ രൂപതയുടെയും ലക്ഷ്യം. ഇതിനായി തിരുവല്ല രൂപത എത്രമാത്രം സജ്ജീകൃതമാണെന്ന് നാം ചിന്തിക്കേണ്ടിയിരിക്കുന്നു. പിന്നിട്ട വഴികളിൽ ചിന്തിച്ചു നിൽക്കാതെ മറ്റുള്ളവരിൽ നിന്നും വ്യത്യസ്തമായി പുതിയ പാത എങ്ങനെ വെട്ടിത്തെളിക്കാം എന്നും നാം ചിന്തിക്കേണ്ട സമയം അതിക്രമിച്ചിരിക്കുകയാണ്. അതുകൊണ്ട് തന്നെ നിലവിലുള്ള വ്യവസ്ഥിതിയിൽ നിന്നും മാറി പ്രവർത്തിക്കേണ്ട സമയമാണ് ഇത്.

മുൻപ് ശാരീരികാദ്ധ്വാനത്തിനാണ് പ്രാധാന്യം കൊടുത്തിരുന്നതെങ്കിൽ ഇന്ന് തലച്ചോറിന്റെ അദ്ധ്വാനത്തിനാണ് പ്രാധാന്യം. ഇന്ന് നിക്ഷേപമായി കാണുന്നത് പണത്തെക്കാൾ ഏറെ ബുദ്ധിക്കാണ്. വിദ്യാഭ്യാസ നയത്തിന്റെ ഇത്തരത്തിലുള്ള മുന്നേറ്റത്തിലൂടെയാണ് ഗുണനിലവാരം ഉയർച്ച കണ്ടെത്താനും, ഒരു സാമൂഹിക ഉഴുകിച്ചേരലുമാണ് തിരുവല്ല രൂപത ലക്ഷ്യം വെയ്ക്കേണ്ടത്.

TED (Technology, Entertainment, Design) കമ്പനികളെ ലക്ഷ്യംവെച്ച് മുന്നേറുന്ന സ്മാർട്ട് ടെക്നോളജി യുഗത്തിൽ, ഓരോ നിമിഷവും തലച്ചോറിന്റെ പ്രവർത്തനത്തെ ഉണർത്തിക്കൊണ്ടിരിക്കണം. ഒന്നാം വ്യവസായവത്കരണം (Industrialisation 1.0) ആവിയന്ത്രത്തിന്റെ കണ്ടുപിടിത്തത്തിലൂടെ സംഭവിച്ചു. രണ്ടാം വ്യവസായ വിപ്ലവം (Industrialisation 2.0) വൈദ്യുതിയുടെ കണ്ടുപിടിത്തത്തിലൂടെ ആരംഭിച്ചു. മൂന്നാം വ്യവസായവത്കരണം (Industrialisation 3.0) നാലാം വ്യവസായവത്കരണം (Industrialisation 4.0) Cybee, Physical, Production System (CPPS) വരവോട്കൂടി 2010-മുതൽ ആരംഭിച്ചിരിക്കുകയാണ്. വരാനിരിക്കുന്ന കാലഘട്ടത്തിന്റെ ദൗത്യങ്ങളിലൂടെയാണ്. സഭ ലോകത്തിൽ പ്രസക്തമാകുന്നത്, അതും വിദ്യാഭ്യാസത്തെക്കുറിച്ചുള്ള ദർശനത്തിലൂടെയാണ്. ഡോ. എ.പി.ജെ. നമ്മെ പഠിപ്പിച്ചപോലെ, ജീവിതത്തിന്റെ ഓരോ നിമിഷത്തിലും വരാൻ പോകുന്ന സുന്ദരമായ ഒരു ഭാവിയെ സ്വപ്നം കണ്ടുകൊണ്ടായിരിക്കണം. പരിമിതമായ ചിന്തകളും കാഴ്ചപ്പാടുകളും എന്നും മനുഷ്യനെ അനുകരണത്തിലേക്ക് മാത്രമാണ് നയിക്കുന്നത്. (when you have limited imagination, you go for imitation). അതൊരിക്കലും നമ്മെ വേറിട്ട പാതയിലേക്ക് നയിക്കുന്നില്ല. മറിച്ച് പിന്നിട്ടുപോയ പാതകളിലൂടെ ലക്ഷ്യത്തിലേക്ക് എത്താനുള്ള ചവിട്ടുപടി മാത്രമാണ് കാണിച്ചുതരുന്നത്.

വിശേഷം

# ബോധന
# ചരിത്രത്താളുകളിലൂടെ......



ഫാ. തോമസ് പയ്യംപള്ളിൽ
എക്സിക്യൂട്ടീവ് ഡയറക്ടർ, ബോധന



പ്രാരംഭ കാലഘട്ടം മുതൽ തന്നെ സാമൂഹ്യ ക്ഷേമ പ്രവർത്തനരംഗത്ത് മഹത്തായ സംഭാവനകൾ നൽകിയ വർണ്ണാഭമായ ചരിത്രമാണ് തിരുവല്ല മലങ്കര കത്തോലിക്കാ രൂപതയുടേത്. സാമൂഹ്യപ്രവർത്തന മേഖലയിൽ വ്യക്തമായ പ്രവർത്തന രൂപരേഖകൾ ആവശ്യമാണെന്ന രൂപതയുടെ അദ്ധ്യക്ഷന്മാരായ പിതാക്കന്മാരുടെ തിരിച്ചറിവിൽ നിന്നും 1972ൽ ബോധന (തിരുവല്ല സോഷ്യൽ സർവ്വീസ് സൊസൈറ്റി) പിറവിയെടുത്തു. പ്രാരംഭദശയിൽ ഉപവി പ്രവർത്തനങ്ങൾക്കും ദുരിതാശ്വാസ പ്രവർത്തനങ്ങൾക്കും പ്രാമുഖ്യം കൊടുത്തുകൊണ്ടുള്ള പ്രവർത്തനങ്ങളായിരുന്നു ബോധനയുടേത്. ജാതി-മത-വർഗ്ഗ-വർണ്ണ ചിന്തകൾക്ക് അതീതമായി കുട്ടനാടൻ കർഷകർ മുതൽ മലയോരമണ്ണിൽ ജീവിതം അർപ്പിച്ച കുടിയേറ്റക്കാർവരെ ഉൾപ്പെടുന്ന ഒരു വലിയ ജനാവലിയുടെ ഉന്നമനമായിരുന്നു ബോധനയുടെ ലക്ഷ്യം.

ബോധനയുടെ വികസന ദർശനമെന്നത് കേവലം സാമ്പത്തിക ഉയർച്ചയോ ഉല്പന്ന വർദ്ധനവോ മാത്രമല്ല, പ്രത്യുത മനുഷ്യന്റെ സമഗ്രവും സത്താപരവുമായ വളർച്ചയാണ്. അതുകൊണ്ടുതന്നെ ഉള്ളവനും ഇല്ലാത്തവനും തമ്മിലുള്ള അകലം നികത്തുക എന്ന ദൈവീകമായ ദൗത്യം ബോധനയെ സംബന്ധിച്ചിടത്തോളം വളരെ പരമ പ്രധാനമാണ്.

സാമൂഹ്യപ്രവർത്തന ശൈലിയിൽ സമഗ്രമായ മാറ്റം ദർശിക്കുന്ന കാലഘട്ടമാണിത്, കാരണം സാമൂഹ്യപ്രവർത്തനം ഒരു ശാസ്ത്രശാഖയായി വളർന്നിരിക്കുന്നു. സഹജീവികളോടുള്ള സഹാനുഭൂതിയിൽ നിന്നുരുവാകുന്ന സഹായമായിരുന്നു കഴിഞ്ഞ കാലങ്ങളിൽ സാമൂഹ്യപ്രവർത്തനം. കൊടുത്തു സഹായിക്കുക എന്ന പഴയ ശൈലിയിൽനിന്നും സ്വയം വളരുക എന്ന നവീനവും ശാസ്ത്രീയവുമായ സിദ്ധാന്തത്തിലേക്ക് ബോധനയും മാറ്റപ്പെട്ടു.

ജനസംഘാടനത്തിലൂടെ മാത്രമേ സമഗ്രമായ ഒരു വളർച്ച നമ്മുടെ സമൂഹത്തിലുണ്ടാകുകയുള്ളൂ എന്ന് മനസ്സിലാക്കിയ ബോധന ആലപ്പുഴ, കോട്ടയം, പത്തനംതിട്ട, ഇടുക്കി ജില്ലകളിലായി പടർന്നു കിടക്കുന്ന പ്രവർത്തന മേഖലയിലെ ജനങ്ങളെ സംഘടിപ്പിക്കുകയും വിവിധ തലങ്ങളിലായി അവരെ അണിനിരത്തി വികസന പ്രക്രിയയ്ക്ക് ആക്കം കൂട്ടുകയും ചെയ്തു. ഗ്രാമവികസന സമിതികൾ, മഹിളാ സമാജങ്ങൾ, ഫാം ക്ലബുകൾ, അയൽക്കൂട്ടങ്ങൾ തുടങ്ങിയ വിവിധ സമിതികൾ രൂപീകരിക്കുകയും ചെയ്തു. ഈ സംരംഭങ്ങളിലൂടെ വിമർശനാത്മകമായ അവബോധം ആർജിച്ച, സ്വന്തം ജീവിത അന്തസ്സിനെക്കുറിച്ച് വ്യക്തമായ ധാരണയും കാഴ്ചപ്പാടും ലഭിച്ച ചെറുസമൂഹങ്ങളെ വളർത്തിയെടു

ക്കുന്നതിനും ബോധനയ്ക്ക് സാധിച്ചു. ഇത്തരം ചെറു സംഘങ്ങളിലൂടെ ഓരോ പ്രദേശത്തിന്റെയും ആവശ്യകതകൾ മനസ്സിലാക്കി അതിനനുസൃതമായുള്ള പദ്ധതികൾ ആവിഷ്കരിക്കുന്നതിലും ബോധനയ്ക്ക് വിജയിക്കാൻ സാധിച്ചു. സംഘങ്ങളിലെ അംഗങ്ങൾക്ക് വ്യക്തിത്വ വികസനം, സാമൂഹ്യാവബോധം, കുടുംബ ബജറ്റ്, മൂല്യബോധം, മൗലികാവകാശങ്ങൾ, മദ്യം-മയക്കുമരുന്ന്, സമ്പാദ്യശീലം, നിയമ ബോധനം, തുടങ്ങി നിരവധി വിഷയങ്ങളിൽ പരിശീലന പരിപാടികൾ സംഘടിപ്പിക്കുക വഴി അവരെ വ്യക്തിത്വമുള്ളവരും, സാമൂഹിക പ്രശ്നങ്ങളിൽ ഇടപെടലുകൾ നടത്തുവാൻ കഴിവുള്ളവരുമായി മാറ്റുന്നതിനും ഉപകരിച്ചിട്ടുണ്ട്.

സ്ത്രീശാക്തീകരണവും, കുട്ടികളുടെ ഉന്നമനവും ബോധനയുടെ പ്രധാന ശ്രദ്ധാകേന്ദ്രങ്ങളായിരുന്നു. ഇതിനായി മഹിളാ സമാജങ്ങളും ബാലബോധനകളും രൂപീകരിക്കുകയും വിവിധ പദ്ധതികൾ ആവിഷ്കരിക്കുകയും ചെയ്തു. അംഗങ്ങൾ പരസ്പര സഹകരണത്തോടെ തങ്ങളുടെ ചെറു സമ്പാദ്യങ്ങൾ സമാഹരിച്ച് ഉല്പാദന പരമായ ആവശ്യങ്ങൾക്കായി അംഗങ്ങൾക്ക് വായ്പ കൊടുക്കുകയും ചെയ്യുക എന്ന ലക്ഷ്യത്തോടെ ആവിഷ്കരിച്ച ജനകീയ ബാങ്കുകളിലൂടെ ജനങ്ങളുടെ മിതവ്യയം, സമ്പാദ്യശീലം, സഹകരണം, പങ്കാളിത്തം തുടങ്ങിയ മൂല്യങ്ങൾ പോഷിപ്പിക്കുവാനും ബോധനയ്ക്ക് സാധിച്ചിട്ടുണ്ട്.

ബോധനയുടെ നാളിതുവരെയുള്ള പ്രവർത്തനങ്ങളിൽ കാർഷിക മേഖലയ്ക്ക് നൽകുന്ന പ്രാധാന്യം, കേരളത്തിന്റെ സമ്പദ്ഘടനയിൽ കാർഷികമേഖലയ്ക്കുള്ള സ്ഥാനം വളരെയേറെയാണന്നും, ബോധനയുടെ പ്രവർത്തനമേഖലയിൽ ഏറെയും കാർഷികവൃത്തിയിലൂടെ ഉപജീവനമാർഗ്ഗം കണ്ടെത്തുന്ന ജനതയാണെന്നുമുള്ള തിരിച്ചറിവിൽനിന്നും ഉളവായതാണ്. കാർഷിക മേഖലയിലെ ബോധനയുടെ ശാസ്ത്രീയമായ ഇടപെടലുകൾ ഒരു കാർഷിക മുന്നേറ്റത്തിനുതന്നെ വഴിയൊരുക്കിയിട്ടുണ്ട്. ജൈവകൃഷിക്ക് പ്രാധാന്യം നൽകികൊണ്ടുള്ള പ്രവർത്തനങ്ങൾ എടുത്തു പറയതക്കതാണ്. നെല്ല്, പച്ചക്കറി എന്നിവ പൂർണ്ണമായും ജൈവരീതിയിൽ കൃഷി ചെയ്ത ജൈവകൃഷി യൂണിറ്റുകൾ ഇന്ന് ബോധനയുടെ പ്രവർത്തന മേഖലയിലുടനീളം കാണാൻ സാധിക്കും. ജൈവ യൂണിറ്റുകളിൽ നിന്നും ജൈവഗ്രാമം എന്ന തലത്തിലേക്ക് ബോധന ലക്ഷ്യം വയ്ക്കുന്നു. കാർഷിക ബോധവത്ക്കരണ പരിപാടികൾ, കാർഷിക പരിശീലന പരിപാടികൾ, ഫാം ക്ലബുകൾ, കാർഷിക കർമ്മ സേനകൾ, വിവിധതരം കാർഷിക വരുമാന വർദ്ധന പദ്ധതികൾ, ദിനാചരണങ്ങൾ, കർഷകരെ ആദരിക്കൽ, മികച്ച ഇനം കാർഷിക വിളകളുടെ വിത്തുകളും തൈകളും വിതരണം ചെയ്യൽ, ജൈവവളങ്ങളുടെ പ്രോത്സാഹനം തുടങ്ങി നിരവധി പദ്ധതികൾ ബോധന കാർഷിക മേഖലയുടെ ഉയർച്ചയ്ക്കും അതോടൊപ്പം കർഷകരുടെ ഉന്നമനത്തിനുമായി നടപ്പിലാക്കിയിട്ടുണ്ട്. മഴവെള്ളം തടഞ്ഞു നിർത്തി മണ്ണൊലിപ്പ് തടഞ്ഞ് മണ്ണിന്റെ ജലാഗിരണ ശേഷി വർദ്ധിപ്പിച്ച് കൃഷിക്കാവശ്യമായ ജലം ഭൂമിയിൽതന്നെ സംരക്ഷിക്കുന്നതിനായി ആവിഷ്കരിച്ച നീർത്തടവികസന പദ്ധതികൾ കട്ടപ്പന, റാന്നി മേഖലകളിൽ ഏറെ പ്രയോജന പ്രദമായിതീർന്നിട്ടുണ്ട്. മണ്ണൊലിപ്പ് തടയുന്നതിന് കയ്യാലകളും ബണ്ടും നിർമ്മിക്കുക, മഴക്കുഴികൾ നിർമ്മിക്കുക തുടങ്ങി കാർഷിക മേഖലയ്ക്ക് ഉണർവേകുന്ന പ്രവർത്തനങ്ങൾ കാഴ്ചവയ്ക്കുവാൻ ബോധനയ്ക്ക് കഴിഞ്ഞിട്ടുണ്ട്.

തേനീച്ച വളർത്തൽ, കൂൺ കൃഷി എന്നീ മേഖലകളിൽ സമാനതകളില്ലാത്ത പ്രവർത്തനങ്ങളിലൂടെ വിജയഗാഥ രചിച്ച ചരിത്രമാണ് ബോധനയ്ക്കുള്ളത്. നൂറുകണക്കിന് കർഷകർ ബോധനയുടെ ഇടപെടലുകളിലൂടെ ഈ രംഗത്ത് സജീവമാകുകയും അതുവഴി തങ്ങളുടെ ജീവിതം കരുപിടിപ്പിക്കുകയും ചെയ്തിട്ടുണ്ട്. വിദഗ്ദ പരിശീലനങ്ങൾ, തേനീച്ച വളർത്തലിനാവശ്യമായ തേനീച്ച കോളനികൾ, ഗുണമേന്മയുള്ള ഉപകരണങ്ങൾ, കൂൺ വിത്തുകൾ തുടങ്ങിയവ നൽകുക വഴി കർഷകർക്ക് മികച്ച രീതിയിൽ കൃഷി ചെയ്യുന്നതിനും ഉല്പാദനം നടത്തുന്നതിനും സാധിച്ചിട്ടുണ്ട്.

പരിസ്ഥിതി സംരക്ഷണം എന്നും ബോധനയുടെ ലക്ഷ്യങ്ങളിൽ ഒന്നായിരുന്നു. പരിസ്ഥിതി സംരക്ഷണ കർമ്മ പരിപാടികൾ നടപ്പിലാക്കുകവഴി പരിസ്ഥിതി സംരക്ഷണത്തിന്റെ ആവശ്യകത സാധാരണ ജനങ്ങളിലേക്ക് എത്തിക്കുവാൻ ബോധനയ്ക്ക് സാധിച്ചിട്ടുണ്ട്. പരിസ്ഥിതി ദിനവും ഭൗമദിനവും ആചരിക്കുന്നതിലുപരിയായി നമ്മുടെ ഭൂമിയുടെ നിലനിൽപ്പിനും അതുവഴി ജീവജാലങ്ങളുടെ സ്വസ്ഥജീവിതവും ലക്ഷ്യംവച്ചുള്ള പരിപാടികളാണ് ബോധന നടപ്പിലാക്കിയിട്ടുള്ളത്. വൃക്ഷതൈകളുടെ വിതരണം, ബോധവത്ക്കരണ പരിപാടികൾ, വെള്ളക്കെട്ടുള്ള അപ്പർകുട്ടനാടൻ പ്രദേശങ്ങളിലെ ശൗചാലയങ്ങൾ പരിസ്ഥിതിക്കു വരുത്തുന്ന ദോഷങ്ങൾ മനസ്സിലാക്കി, ഇതിനായി രൂപവത്ക്കരിക്കപ്പെട്ട പരിസ്ഥിതി സൗഹൃദ ശാചാലയങ്ങളുടെ നിർമ്മാണം ഇവയൊക്കെ ഈ രംഗത്തെ ബോധനയുടെ ശക്തമായ ഇടപെടലുകളാണ്.

സാമൂഹികപ്രശ്നങ്ങളിൽ ജനങ്ങളോടൊപ്പം നിന്ന് അവർക്കായി വാദിക്കുവാൻ ബോധന എന്നും ശ്രമിച്ചിരുന്നു. ഇടുക്കി ജില്ലയിൽ മുല്ലപ്പെരിയാർ പ്രശ്നം രൂക്ഷമായപ്പോൾ ജനങ്ങളെ സംഘടിപ്പിക്കുവാനും പ്രതിഷേധ പരിപാടികളിൽ സജീവ പങ്കാളിത്തം ഉറപ്പാക്കുവാനും ബോധനയ്ക്ക് സാധിച്ചിട്ടുണ്ട്. സുനാമി ബാധിത പ്രദേശങ്ങളിൽ ആശ്വാസമായി എത്തുവാനും പുനരധിവാസ പ്രവർത്തനങ്ങളിൽ സജീവ സാന്നിദ്ധ്യമാകുവാനും ബോധനയ്ക്ക് സാധിച്ചിച്ചുണ്ട്. അപ്പർ കുട്ടനാടൻ മേഖലയിലെ അരീത്തോട് ജലാശയത്തിന്റെ ശുചീകരണം ജനപങ്കാളിത്തതോടെ നടപ്പിലാക്കിയത് സാമൂഹ്യ പ്രശ്നങ്ങളിലെ ബോധനയുടെ ഇടപെടലുകളുടെ ഉത്തമദൃഷ്ടാന്തമാണ്.

ജലലഭ്യത ഏറെയുള്ള സംസ്ഥാനമാണ് കേരളമെങ്കിലും, ശുദ്ധമായ ജലം ഇന്ന് കിട്ടാക്കനിയായി മാറിയിരിക്കുന്ന ഒരു കാലഘട്ടത്തിലൂടെയാണ് നാം കടന്നുപോ

കുന്നത്. ബോധനയുടെ പ്രവർത്തന മേഖലയിൽപ്പെട്ട അപ്പർ കുട്ടനാടൻ പ്രദേശങ്ങൾ ശുദ്ധജല ദൗർലഭ്യം ഏറെ അനുഭവപ്പെടുന്ന സ്ഥലങ്ങളാണ്. ഗവൺമെന്റിന്റെയും തദ്ദേശസ്വയംഭരണ സ്ഥാപനങ്ങലുടേയും ഈ രംഗത്തെ പ്രവർത്തനങ്ങൾ ജനങ്ങൾക്ക് ആശ്വാസമാകാതെ വന്നപ്പോഴാണ് ബോധനയുടെ ശക്തമായതും ശാസ്ത്രീയവുമായ ഇടപെടലുകൾ ഉണ്ടാകുന്നത്. കുട്ടനാട്ടിലെ ജലത്തിന്റെ പ്രധാന പ്രശ്നങ്ങളായ ചെളിയുടെ അംശം, കലക്കൽ, ജലത്തിന്റെ അമ്ലത, കഠിനത ഉയർന്ന നിലയിൽ കാണപ്പെടുക, ക്ലോറൈഡ്, ഇരുമ്പ്, നൈട്രേറ്റ് എന്നിവയുടെ അളവ് കൂടതൽ, ഫ്ളൂറൈഡ്, ക്ലോറിൻ എന്നിവയുടെ വർദ്ധന, ഇ- കോളി ബാക്ടീരിയ അമിതമായി സാന്നിദ്ധ്യം തുടങ്ങിയവക്കു പരിഹാരമായി ചെലവു കുറഞ്ഞ ജലശുദ്ധീകരണ മാർഗ്ഗങ്ങൾ ബോധന ആവിഷ്ക്കരിച്ച് നടപ്പിലാക്കിയത് ശുദ്ധജല ലഭ്യതയെന്ന വലിയ പ്രശ്നത്തിന് പരിഹാരമായിതീർന്നിട്ടുണ്ട്. ഇതിനായി ബോധന സ്വയം വികസിപ്പിച്ചെടുത്തതും വൈദ്യുതിയോ മറ്റ് ഇന്ധനങ്ങളോ ആവശ്യമില്ലാത്തതും നിർമ്മാണ ചെലവ് കുറഞ്ഞതും ആവർത്തന ചെലവ് ഇല്ലാത്തതും എവിടെയും ഉറപ്പിക്കാവുന്നതുമായ വിവിധതരത്തിലുള്ള ജലശുദ്ധീകരണികൾ ഇന്ന് ഏറെ ശ്രദ്ധ നേടിക്കഴിഞ്ഞിരിക്കുന്നു.

ഗവൺമെന്റ് പദ്ധതികളുടെ നിർവഹണ ഏജൻസി എന്ന നിലയിലുള്ള ബോധനയുടെ പ്രവർത്തനങ്ങൾ ഏറെ അംഗീകാരങ്ങൾ നേടിയവയാണ്. ലോകബാങ്കിന്റെ സഹായത്തോടെ നടപ്പിലാക്കിയ ജലനിധി പദ്ധതി ഇതിൽ എടുത്തു പറയത്തക്ക ഒന്നാണ്. തൃശൂർ ജില്ലയിലെ പാണഞ്ചേരി, പത്തനംതിട്ട ജില്ലയിലെ കോന്നി, ഇടുക്കി ജില്ലയിലെ വാത്തിക്കുടി, കോട്ടയം ജില്ലയിലെ കടപ്ലാമറ്റം എന്നീ പഞ്ചായത്തുകളിൽ ബോധനയിലൂടെയാണ് ജലനിധി പദ്ധതി നടപ്പിൽ വരുത്തിയിട്ടുള്ളത്. ബയോഗ്യാസ് പ്ലാന്റുകളുടെയും മഴവെള്ള സംഭരണികളുടെയും പത്തനംതിട്ട ജില്ലയിലെ നോഡൽ ഏജൻസി എന്ന നിലയിൽ കഴിഞ്ഞ കാലങ്ങളിൽ നല്ല പ്രവർത്തനം കാഴ്ചവയ്ക്കുവാൻ ബോധനയ്ക്കു കഴിഞ്ഞിട്ടുണ്ട്. തദ്ദേശ സ്വയം ഭരണ സ്ഥാപനങ്ങളിലെ അംഗങ്ങൾക്കായി കേരള ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ലോക്കൽ അഡ്മിനിസ്ട്രേഷൻ (കില) നടപ്പിലാക്കിയ പരിശീലനപരിപാടികളുടെ ആഥിദേയത്വവും എടുത്തു പറയത്തക്ക ഒന്നാണ്. കുട്ടികളുടെ സംരക്ഷണത്തിനായി വനിതാ-ശിശുവികസന വകുപ്പ് മന്ത്രാലയത്തിന്റെ കീഴിൽ പ്രവർത്തിക്കുന്ന ചൈൽഡ്ലൈൻ പ്രവർത്തനങ്ങളുടെ കോളാബെറേറ്റീവ് ഏജൻസിയായി പത്തനംതിട്ട ജില്ലയിൽ ബോധന പ്രവർത്തിക്കുന്നു. എൽ.ഐ.സി ഓഫ് ഇന്ത്യയുടെ നിരവധി പോളിസികൾ ബോധനയുടെ പ്രവർത്തന മേഖലയിലെ ജനങ്ങൾക്ക് ഉപകാരപ്രദമാകുമെന്ന് മനസ്സിലാക്കി അവരെ അതിൽ ഉൾപ്പെടുത്തുന്നതിലും ബോധന ശ്രദ്ധ കേന്ദ്രീകരിച്ചിച്ചുണ്ട്. കൂടാതെ നബാർഡ്, ആകാശവാണി, റബ്ബർ ബോർഡ്, നിർമ്മിതി കേന്ദ്ര, പ്ലാന്റേഷൻ കോർപ്പറേഷൻ ശുചിത്വ മിഷൻ തുടങ്ങി നിരവധി ഗവർമെന്റ് ഏജൻസികളുടെ പദ്ധതികൾ നടപ്പിലാക്കുവാൻ സാധിച്ചതിൽ ബോധനയ്ക്ക് അഭിമാനിക്കാൻ സാധിക്കുന്നതാണ്.

ആരോഗ്യ രംഗത്തും ദുരന്ത ജാഗ്രതാ പ്രവർത്തനങ്ങളിലും ബോധനയുടെ ഇടപെടലുകൾ എന്നും മാതൃകാപരമായിരുന്നു. അപ്പർ കുട്ടനാടൻ മേഖലയിൽ നടപ്പിലാക്കിയ ദുരന്ത ജാഗ്രതാ പദ്ധതി, പത്തനംതിട്ട ജില്ലയിലെ പുറമറ്റം പഞ്ചായത്തിൽ നടപ്പിലാക്കിയ മാതൃ-ശിശു വികസന പദ്ധതി, ആലപ്പുഴ ജില്ലയിലെ സുനാമി ബാധിതർക്ക് വരുമാന വർദ്ധനവിനായി പുറക്കാട് അമ്പലപ്പുഴ പഞ്ചായത്തുകളിലായി നടപ്പിലാക്കിയ കൂൺകൃഷി പദ്ധതി തുടങ്ങിയവയൊക്കെത്തന്നെ എടുത്തു പറയത്തക്കതാണ്.

ചിക്കൻ ഗുനിയ പോലെയുള്ള മഹാമാരികൾ പടർന്നു പിടിച്ചപ്പോൾ ബോധന നടപ്പിലാക്കിയ പ്രതിരോധ പ്രവർത്തനങ്ങളും മെഡിക്കൽ ക്യാമ്പുകളും ഏറെ പ്രസക്തമായ പ്രവർത്തനങ്ങളായിരുന്നു. കൗൺസിലിംഗ്, ആരോഗ്യ ബോധവത്ക്കരണ പരിപാടികൾ, വിവിധ മെഡിക്കൽ ക്യാമ്പുകൾ തുടങ്ങി എണ്ണമറ്റ പ്രവർത്തനങ്ങളാണ് ഈ മേഖലയിൽ കാഴ്ചവച്ചിട്ടുള്ളത്. ബോധന ഇപ്പോൾ നടപ്പിലാക്കി വരുന്ന ബോധന ആരോഗ്യ കേന്ദ്രം പദ്ധതി സാമ്പത്തികമായി പിന്നോക്കാവസ്ഥയിലുള്ളവർക്ക് ആധുനിക ചികിത്സയും കുറഞ്ഞ ചിലവിൽ മരുന്നുകളും ലഭ്യമാക്കുക എന്ന ഉദ്ദേശത്തോടെ ആരംഭിച്ചതാണ്. ഇത് ഇന്ന് സാധാരണക്കാർക്ക് ഏറെ ഉപകാരപ്രദമായി മാറിക്കൊണ്ടിരിക്കുന്നു.

അടിസ്ഥാന സൗകര്യ വികസനം ബോധനയുടെ സാമൂഹ്യ പ്രവർത്തന രംഗത്തെ ഏറ്റവും പ്രധാനപ്പെട്ട മേഖലയാണ്. അടിസ്ഥാന സൗകര്യങ്ങൾ നിഷേധിക്കപ്പെട്ട മനുഷ്യനോട് കാരുണ്യപരമായ സമീപനമായിരുന്നു ബോധനയുടേത്. അടിസ്ഥാന സൗകര്യ വികസനത്തെ ത്വരിതപ്പെടുത്തുന്ന സാമൂഹികവും ഭൗതികവുമായ ഒട്ടേറെ പദ്ധതികൾക്ക് ബോധന നേതൃത്വം നൽകിയിട്ടുണ്ട്. പാർപ്പിടവും ശൗചാലയവും മനുഷ്യന്റെ അടിസ്ഥാന ആവശ്യങ്ങളിൽ ഏറ്റവും പ്രധാനപ്പെട്ടതാണെന്ന് മനസ്സിലാക്കി പ്രവർത്തന മേഖലയിലെ ഭവനരഹിതരായ കുടുംബങ്ങൾക്ക് വിവിധ ഏജൻസികളുടെ സഹായത്തോടെ ഭവനങ്ങളും ശൗചാലയങ്ങളും നിർമ്മിച്ച് നൽകുന്നതിന് ബോധനയ്ക്ക് സാധിച്ചിട്ടുണ്ട്.

വിപണികളുടെ അഭാവവും ഇടനിലക്കാരുടെ ചൂഷണവും ഗ്രാമീണ ഉല്പന്നങ്ങൾക്ക് അർഹമായ പ്രാധാന്യവും ന്യായമായ വിലയും ലഭ്യമാകുന്നതിന് തടസ്സമാകുന്നു എന്നു മനസ്സിലാക്കി ഇതിനൊരു ബദൽ സംവിധാനം എന്ന നിലയിൽ ആരംഭിച്ച ബോധിശ്രീ വിപണന കേന്ദ്രങ്ങൾ ഏറെ ജനശ്രദ്ധ ആകർഷിച്ച ഒന്നാണ്. ഇതിലൂടെ ഗ്രാമീണ ഉല്പന്നങ്ങൾ വാങ്ങുന്നതിനും വിൽക്കുന്നതിനും സാധ്യമാകുന്നു എന്നത് ഏറെ ആശാവഹമായ കാര്യമാണ്.

സാമൂഹ്യ പുനരധിവാസ പദ്ധതികൾ സാമൂഹ്യ പ്രവർത്തനത്തിന്റെ ഏറ്റവും മഹത്തായ ഒന്നാണെന്ന തിരിച്ചറിവ് ബോധനയുടെ ഉത്ഭവ കാലഘട്ടം മുതലുള്ള

പ്രവർത്തനങ്ങളിൽ നിഴലിച്ചിട്ടുള്ളതാണ്. ബുദ്ധിമാന്ദ്യമോ, അംഗപരിമിതിയോ സംഭവിച്ച കുട്ടികളെ അവരുടെ കുടുംബങ്ങളിൽ തന്നെ പുനരധിവസിപ്പിച്ചുകൊണ്ട് അവരെ സമൂഹത്തിന്റെ മുഖ്യധാരയിലേക്ക് ആനയിക്കുന്നതിനായി സംവിധാനം ചെയ്യപ്പെട്ട പദ്ധതിയാണ് **സാന്ത്വന**. 1996ൽ ആരംഭിച്ച ഈ പദ്ധതിയിലൂടെ നിരവധി കുട്ടികളെ സഹായിക്കാൻ ബോധനയ്ക്കായിട്ടുണ്ട്. സാമ്പത്തികവും സാമൂഹികവുമായി പിന്നോക്കാവസ്ഥയിലുള്ള കുടുംബങ്ങളെ സ്വയംപര്യാപ്തതയിലേക്ക് എത്തിക്കുക എന്ന ലക്ഷ്യത്തോടെ 1968ൽ ആരംഭിച്ച കുടുംബ സഹായ പദ്ധതി യിലൂടെ ആയിരക്കണക്കിന് കുടുംബങ്ങളെ കൈപിടിച്ചുയർത്തുവാനും ബോധനയ്ക്ക് സാധിച്ചിട്ടുണ്ട്. സാമ്പത്തികമായി പിന്നോക്കാവസ്ഥയിലുള്ള കുടുംബങ്ങളിലെ കുട്ടികളുടെ ശാരീരികവും, മാനസികവും, ബൗദ്ധികവും സാംസ്കാരികവും കലാപരവുമായ സമഗ്ര വളർച്ച ലക്ഷ്യമാക്കി 1997ൽ ആരംഭിച്ച **സമഗ്രശിശുവികസന പരിപാടി** യിലൂടെ നിരവധി കുട്ടികൾ തങ്ങളുടെ ഭാവിജീവിതം സുരക്ഷിതമാക്കിയിട്ടുണ്ട്. മല്ലപ്പള്ളി, ആനിക്കാട് പഞ്ചായത്തുകളിൽ അംഗപരിമിതരായവരുടെ പുനരധിവാസം ലക്ഷ്യമാക്കി 2004ൽ ആരംഭിച്ച സാമൂഹ്യാധിഷ്ഠിത പുനരധിവാസ പദ്ധതി ബോധനയുടെ പ്രവർത്തനങ്ങളിലെ ഏറെ ശ്രദ്ധേയമായി തീർന്ന ഒന്നാണ്. തെരഞ്ഞെടുക്കപ്പെട്ട 484 അംഗപരിമിതർക്ക് സ്വജീവിതം പരസഹായമില്ലാതെ കരുപിടിപ്പിക്കുവാൻ ഈ പദ്ധതിയിലൂടെ സാധിച്ചിട്ടുണ്ട്. 1994ൽ ആരംഭിച്ച ഹോം നേഴ്സിംഗ് പ്രോഗ്രാം നിർധനരായ പെൺകുട്ടികൾക്ക് മാന്യമായ ഒതു തൊഴിൽ ഉറപ്പാക്കുക അതോടൊപ്പം രോഗാവസ്ഥയിൽ കഴിയുന്നവർക്ക് ശുശ്രൂഷ നൽകുകയും ചെയ്യുക എന്ന ഉദ്ദേശത്തോടെ ആരംഭിച്ച പദ്ധതിയാണ്. ഈ പദ്ധതിയിലൂടെ നിരവധി കുടുംബങ്ങൾക്ക് ആശ്വാസമാകുവാൻ ബോധനയ്ക്ക് സാധിച്ചിട്ടുണ്ട്. ഇവകൂടാതെ നിരവധി പരിശീലന പരിപാടികൾ, അംഗപരിമിതർക്കാവശ്യമായ ഉപകരണങ്ങളുടെ വിതരണം, മെഡിക്കൽ ക്യാമ്പുകൾ, പഠന സൗകര്യങ്ങൾ തുടങ്ങി നിരവധി പ്രവർത്തനങ്ങൾ കാഴ്ചവയ്ക്കുന്നതിന് ബോധനയ്ക്ക് സാധിച്ചിട്ടുണ്ട്. വിശക്കുന്നവന് ഭക്ഷണം നൽകി സാഹോദര്യത്തിന്റെയും സന്തോഷത്തിന്റെയും അനുഭവം പങ്കുവയ്ക്കുക എന്ന ലക്ഷ്യം മുന്നിൽകണ്ട് ആരംഭിച്ച മദർ തെരേസ കാരുണ്യ പദ്ധതിയിലൂടെ തിരുവല്ല പുഷ്പഗിരി മെഡിക്കൽ കോളേജ് ആശുപത്രിയിലെ പാവപ്പെട്ട രോഗികൾക്കായി ദിവസേന ഉച്ചഭക്ഷണം നൽകുന്നത് ബോധനയുടെ സഹജീവികളോടുള്ള കാരുണ്യത്തിന്റെ ഉത്തമ ഉദാഹരണമാണ്.

ബോധനയുടെ സാമൂഹ്യ ക്ഷേമ പ്രവർത്തനങ്ങൾ ഇവിടെ തീരുന്നില്ല. മാറിവരുന്ന വികസന കാഴ്ചപ്പാടുകൾക്കനുസരിച്ചുള്ള ബോധനയുടെ ശൈലി തികച്ചും ദീപ്തവും വർണ്ണ സുരഭിലവുമാണ്. വികസന പ്രവർത്തനങ്ങളുടെ നിർവാഹകർ എന്ന നിലയിൽ നിന്നും ബോധന ഓരുപാട് ഉയരങ്ങളിലേക്ക് എത്തിക്കഴിഞ്ഞിരിക്കുന്നു. ബോധനയുടെ എക്സി. ഡയറക്ടർ എന്ന നിലയിൽ ഈ സ്ഥാപനത്തിന്റെ കഴിഞ്ഞകാല പ്രവർത്തനങ്ങളിലേക്ക് കണ്ണോടിക്കുന്നത് മുന്നോട്ടുള്ള പ്രയാണത്തിന് ഏറെ ശക്തിനൽകുന്നതാണെന്ന് വിശ്വസിക്കുന്നു. ബോധനയുടെ ഉദയത്തിനും വളർച്ചയ്ക്കും പിൻബലമായി നിന്ന ബഹുമാനപ്പെട്ട പിതാക്കന്മാർ, കാലാനുസൃതമായി ബോധനയെ വളർത്തിയ ബഹുമാനപ്പെട്ട വൈദീകർ, സിസ്റ്റേഴ്സ്, ബോധനയുടെ പ്രവർത്തകർ എല്ലാവർക്കും നന്ദിയർപ്പിക്കുന്നതോടൊപ്പം തുടർന്നുള്ള ബോധനയുടെ പ്രയാണത്തിന് എല്ലാ ദൈവാനുഗ്രഹങ്ങളും ഉണ്ടാകട്ടെ എന്നു പ്രാർത്ഥിക്കുന്നു.

## വിജ്ഞാന ലോകം

**വർഗ്ഗീസ് ജോർജ്ജ്**

1. ഫ്രാൻസിസ് മാർപാപ്പ ചുമതലയേറ്റ ശേഷം ആദ്യം സന്ദർശിച്ച രാജ്യം?

   **ബ്രസീൽ (22–29 ജൂലൈ 2013)**

2. കത്തോലിക്കാ സഭയിലെ വ്യക്തിഗത സഭയായി ഫ്രാൻസിസ് മാർപാപ്പ അടുത്തകാലത്ത് അംഗീകരിച്ച പൗരസ്ത്യസഭ?

   **എറിത്രേറിയൻ കത്തോലിക്കാസഭ (മെത്രാപ്പോലീത്തൻ സഭ, ജനുവരി 2015)**

3. ബസേലിയോസ് ക്ലീമിസ് കാതോലിക്കാബാവായുടെ 'Coat of arms' ലെ ആപ്തവാക്യം?

   **To unite in love**

4. ഫ്രാൻസിസ് മാർപാപ്പായുടെ 'Coat of arms' ലെ ആപ്തവാക്യം?

   ***Miserando atque eligendo* (Latin) (അവൻ എന്നെ കരുണാപൂർവ്വം തൃക്കൺപാർത്ത് എന്നെ തെരഞ്ഞെടുത്തു)**

5. ഫ്രാൻസിസ് മാർപാപ്പാ പ്രഖ്യാപിച്ച 'കരുണയുടെ ജൂബിലി' വർഷത്തിന്റെ കാലയളവ്?

   **8 ഡിസംബർ 2015 മുതൽ 20 നവംബർ 2016 വരെ**

 വിശേഷം

# ഹൈറേഞ്ചിന്റെ അഭിമാനമായ സഹ്യജ്യോതി കോളേജ്



ഫാ. ഫിലിപ്പ് വട്ടമറ്റം
മാനേജർ, സഹ്യജ്യോതി കോളേജ്



സുഗന്ധദ്രവ്യങ്ങളുടെ സുഗന്ധം പരത്തുന്ന നാട്. പ്രകൃതിരമണീയതയുടെ വശ്യതയിൽ മുങ്ങികുളിച്ചു നിൽക്കുന്ന ഹൈറേഞ്ച്; വിദേശികളെയും സ്വദേശികളേയും ഒരുപോലെ ആകർഷിക്കുന്നു. ഫലഭൂയിഷ്ടമായ ഈ മണ്ണിൽ നാണ്യവിളകളും തോട്ടവിളകളും നൂറുമേനി വിളവു നൽകുന്നു. ഈ നാട്ടിലേക്ക് കൂടുതലും കുടിയേറ്റമുണ്ടായത് മദ്ധ്യതിരുവിതാംകൂറിൽ നിന്നാണ്. അതിനുവേണ്ട പ്രോത്സാഹനം നൽകിയത് ജനനന്മമാത്രം ആഗ്രഹിച്ച പട്ടംതാണുപിള്ളയെപ്പോലുള്ള ക്രാന്തദർശികളായ ജനനേതാക്കളാണ്. മദ്ധ്യതിരുവിതാംകൂറിലെ കർഷക കുടുംബങ്ങളിൽ നിന്നെത്തിയ കുടിയേറ്റക്കാരുടെ മുഖ്യലക്ഷ്യം കൃഷിഭൂമി തന്നെയായിരുന്നു. കൃഷിയെമാത്രം ആശ്രയിച്ച് കടന്നുവന്ന ഈ കുടിയേറ്റക്കാരിൽ ഭൂരിഭാഗവും ക്രിസ്തീയ മതവിശ്വാസത്തിൽപ്പെട്ടവർ ആയിരുന്നു. വിവിധ സഭകളിൽപ്പെട്ടവരായ വിശ്വാസികൾക്ക് അവരവരുടെ വിശ്വാസാചാരങ്ങൾ അനുഷ്ഠിക്കുവാൻ തക്കതായ ദേവാലയങ്ങൾ പിന്നീട് ആരംഭിച്ചു. ഹൈറേഞ്ചിൽ മലങ്കര കത്തോലിക്കാ സഭയുടെ പ്രവർത്തനങ്ങൾ ആരംഭിക്കുന്നത് തിരുവല്ലാ മെത്രാപ്പോലീത്തയായിരുന്ന അഭിവന്ദ്യ സഖറിയാസ് മാർ അത്തനാസിയോസ് പിതാവിന്റെ കാലഘട്ടത്തിലാണ്. 1957-ലാണ് ഹൈറേഞ്ച് മിഷൻ ഔദ്യോഗികമായി ആരംഭിച്ചത്. ഹൈറേഞ്ചിലെ പ്രധാനസ്ഥലമായ കുമളി കേന്ദ്രീകരിച്ച് ബഹു. തോമസ് നീലംപിലാലിൽ അച്ചനും കട്ടപ്പനയിലെ കാപ്പിപതാൽ കേന്ദ്രീകരിച്ച് ബഹു. ജോർജ്ജ് പുരയ്ക്കലച്ചനുമാണ് ഹൈറേഞ്ച് മിഷൻ പ്രവർത്തനങ്ങൾക്ക് തുടക്കം കുറിച്ചത്. ബഹു. തോമസ് നീലംപിലാലിൽ അച്ചന്റെ നേതൃത്വത്തിലാണ് ഹൈറേഞ്ചിലെ ഭൂരിഭാഗം മിഷനുകളും ആരംഭിച്ചത്. അദ്ദേഹത്തെ ഹൈറേഞ്ചിന്റെ 'തീഷ്ണതയുള്ള മിഷണറി' എന്നു വിളിക്കുന്നത് ഉചിതമായിരിക്കും. അദ്ദേഹത്തോടൊപ്പവും അദ്ദേഹത്തിനുശേഷവും വന്ന തീഷ്ണമതികളായ വൈദികരുടെ നിസ്തുലമായ ശുശ്രൂഷയുടെ ഫലമാണ് ഇന്ന് ഹൈറേഞ്ചിലുള്ള മലങ്കര കത്തോലിക്ക സഭ. ഇന്ന് '33' ഇടവകകൾ ഹൈറേഞ്ചിലെ വിവിധ പ്രദേശങ്ങളിൽ നമുക്കുണ്ട്. കുമളി, കട്ടപ്പന എന്നീ രണ്ടു മേഖലകളിലായി 16 വൈദികർ ഇവിടെ പ്രവർത്തിക്കുന്നു. സഭയുടെ ഇവിടുത്തെ പ്രവർത്തനങ്ങൾ കൂടുതൽ സജീവമാക്കുവാൻ ഇടുക്കി മേഖല അദ്ധ്യക്ഷനായി അഭിവന്ദ്യ ഫിലിപ്പോസ് മാർ സ്തേഫാനോസ് പിതാവ് പ്രവർത്തിക്കുന്നു.

33 ഇടവകകളോടൊപ്പം ഒരു ബഥനി ആശ്രമവും, ബഥനി, ഹോളി സ്പിരിറ്റ്, സലേഷ്യൻ സിസ്റ്റേഴ്സ് എന്നിവരുടെ 11 സന്യാസിനി മഠങ്ങളും, അവയോടു

ചേർന്നുള്ള പ്രവർത്തനങ്ങളും സഭയെ ശക്ത മാക്കുന്നു. നിരവധി സ്കൂളുകൾ, ഹോസ്റ്റലുകൾ, 2 അനാഥമന്ദിരങ്ങൾ, ഒരു പ്രസ്, ഒരു പാസ്റ്ററൽ സെന്റർ എന്നിവ ഇവിടെയുണ്ട്. സാമൂഹ്യക്ഷേമരംഗത്ത് 'ബോധന' നായി പ്രവർത്തിക്കുന്നു. ഒപ്പം ഹൈറേഞ്ചിലെ സഭയുടെ സാമൂഹ്യക്ഷേമരംഗം കൂടുതൽ ശക്തമാക്കു വാൻ 'ഇമിഡസ്' എന്ന സൊസൈറ്റിയും പ്രവർത്തി ക്കുന്നു.

**സഹ്യജ്യോതി കോളേജ്**

നിരവധി ഇടവകകളും, സ്ഥലങ്ങളും, സ്ഥാപന ങ്ങളും ഹൈറേഞ്ചിൽ മലങ്കര കത്തോലിക്ക സഭയ്ക്കുണ്ടെങ്കിലും ഒരു കോളേജ് എന്ന സ്വപ്നം സഫലീകരിക്കുവാൻ ഏറെ കാത്തിരിക്കേണ്ടിവന്നു. സമൂഹത്തിന്റെ വികസനത്തിനുള്ള പ്രഥമഘടകം ഗുണനിലവാരമുള്ള വിദ്യാഭ്യാസമാണെന്ന തിരിച്ചറിവിൽ നിരവധി സ്കൂളുകൾ നാം ആരംഭിച്ചു. അവ അഭിമാനകരമായി വളർന്നുകൊണ്ടിരിക്കുന്നു. മനുഷ്യ വിഭവ വികസനത്തിന് ഉന്നത വിദ്യാഭ്യാസത്തിന്റെ ആവശ്യം മനസ്സിലാക്കിയാണ്, ഹൈറേഞ്ചിലെ ആദ്യകാല ദേവാലയങ്ങളിലൊന്നായ 'സകലകൃപകളു ടെയും ദേവാലയം' എന്ന നാമമുള്ള കുമളിയിലെ സെന്റ് മേരീസ് ദേവാലയത്തോടുചേർന്ന് തിരുവല്ല അതിരൂപത 'സഹ്യജ്യോതി ആർട്സ് ആന്റ് സയൻസ് കോളേജ്' ആരംഭിച്ചിരിക്കുന്നത്. സാമ്പത്തികമായും സാമൂഹികമായും വളർന്നു വന്ന ഈ മേഖല വിദ്യാഭ്യാസപരമായി വളരെ പിന്നോക്കാവസ്ഥ യിലായിരുന്നത് ശ്രദ്ധയിൽപ്പെട്ടിരുന്നെങ്കിലും ആ വെല്ലുവിളി ഏറ്റെടുക്കുക ഏറെ ദുഷ്കരമായിരുന്ന തിനാലാണ് ഇത്രയുംകാലം ഈ സ്വപ്നം നീണ്ടുപോയത്. ഹൈറേഞ്ച് മേഖലയിൽ മികവുറ്റതും ധാർമികമൂല്യങ്ങളിൽ അധിഷ്ഠിതവും അത്യാധുനിക പഠനസൗകര്യങ്ങളോടുകൂടി ചിലവുകുറഞ്ഞരീതിയിൽ ഉന്നതവിദ്യാഭ്യാസം നൽകുക എന്നതാണ് ഈ സ്ഥാപനത്തിന്റെ മുഖ്യമായ ലക്ഷ്യം. ഈ ലക്ഷ്യം സഫലീകരിക്കുവാൻ നേതൃത്വം നൽകിയ തിരുവല്ല ആർച്ച് ബിഷപ്പ് അഭിവന്ദ്യ ഡോ. തോമസ് മാർ കൂറീലോസ് പിതാവിനോടും ഹൈറേഞ്ച് മേഖലാ ദ്ധ്യക്ഷൻ അഭിവന്ദ്യ ഡോ. ഫിലിപ്പോസ് മാർ സ്തേഫാനോസ് പിതാവിനോടും ഈ മേഖല ഏറെ കടപ്പെട്ടിരിക്കുന്നു.

2013 നവംബർ 24 ഞായറാഴ്ച ആഗോള കത്തോലിക്ക സഭ വിശ്വാസവർഷാചരണത്തിന് സമാപനം കുറിച്ച ദിവസം ഉച്ചകഴിഞ്ഞ് 3 മണിക്കാണ് ഈ കലാലയത്തിന്റെ ശിലാസ്ഥാപനം നിർവ്വഹിച്ചത്. കൃത്യം 9 മാസം പൂർത്തിയായപ്പോൾ 2014 ഓഗസ്റ്റ് 24 ഞായറാഴ്ച 3 മണിക്ക്, മലങ്കര കത്തോലിക്കാ സഭയുടെ മേജർ ആർച്ച് ബിഷപ്പ് മോറാൻ മോർ ബസേലിയോസ് കർദ്ദിനാൾ ക്ലീമിസ് കാതോലിക്കബാവയുടെയും, തിരുവല്ല ആർച്ച് ബിഷപ്പ് അഭിവന്ദ്യ കൂറീലോസ് പിതാവിന്റെയും, നിരവധി മെത്രാപ്പൊലീത്താമാരുടെയും വൈദികരു ടെയും, രാഷ്ട്രീയ, സാമൂഹിക, സാംസ്കാരിക വിദ്യാഭ്യാസരംഗത്ത് പ്രവർത്തിക്കുന്ന നിരവധി വ്യക്തികളുടെയും, ആയിരക്കണക്കിനുവരുന്ന സാധാരണക്കാരായ നാട്ടുകാരുടെയും സാന്നിധ്യ ത്തിൽ കേരള മുഖ്യമന്ത്രി ശ്രീ ഉമ്മൻചാണ്ടി ഈ കലാലയം നാടിനു സമർപ്പിച്ചു. ധന്യതയുടെ നിമിഷം. എം. ജി. യൂണിവേഴ്സിറ്റിയുടെ കീഴിൽ ആരംഭിച്ചി രിക്കുന്ന ഈ കലാലയത്തിന് 55000 ചതുരശ്ര അടി വലുപ്പമുണ്ട്. 1500 പേർക്ക് ഇരിക്കാവുന്ന ഓഡിറ്റോറിയം, ലാബുകൾ, ലൈബ്രറി, നിലവാരമുള്ള ക്ലാസ്സ് മുറികൾ എന്നിവ ഈ കലാലയത്തെ ശക്തമാക്കുന്നു. തുടക്കത്തിൽ 5 ബിരുദ കോഴ്സുകളോടെ തുടങ്ങിയ ഈ സ്ഥാപനത്തിൽ ഒരു വർഷം പിന്നിടുമ്പോൾ 7 ബിരുദ കോഴ്സുകളും ഒരു ബിരുദാനന്തര ബിരുദ കോഴ്സുമുണ്ട്. വൈദികർ ഉൾപ്പെടെ ഇരുപതിൽ പരം അദ്ധ്യാപകർ ഇവിടെ പഠിപ്പിക്കുന്നു. ബഹു. ബനഡിക്റ്റൈൻ വൈദികരുടെ നേതൃത്വത്തിൽ ആൺകുട്ടികൾക്കും ബഹു. ബഥനി, ഹോളി സ്പിരിറ്റ് സിസ്റ്റേഴ്സിന്റെ നേതൃത്വത്തിൽ പെൺകുട്ടികൾക്കും ഹോസ്റ്റലുകൾ പ്രവർത്തി ക്കുന്നു.

നല്ല വിദ്യാഭ്യാസം നൽകുന്നതിനോടൊപ്പം കരിയർ ഗൈഡൻസ് പരിപാടികൾ, മൂല്യബോധനം, കലാ കായിക പരിശീലനം കൂടാതെ വിദ്യാർത്ഥികളുടെ മാനസിക ശാരീരിക ആരോഗ്യ പരിപാലനത്തിന് മെഡിക്കൽ പരിശോധനയും കൗൺസിലിംഗും ക്രമീകരിച്ചിരിക്കുന്നു. പശ്ചിമഘട്ട മലയോരങ്ങളിലെ കഠിനാധ്വാനം കൈമുതലാക്കി ജീവിതം പടുത്തു യർത്തുന്ന കർഷക ജനതയ്ക്കും അവരുടെ വരും തലമുറകൾക്കുമായി ഈ കലാലയത്തെ മലങ്കര കത്തോലിക്ക സഭ സ്നേഹാദരപൂർവ്വം സമർപ്പിക്കുന്നു.



വിശേഷം

# 2030 AD
# പുനരൈക്യ ശതാബ്ദി
# ചില സ്വപ്നയാഥാർത്ഥ്യങ്ങൾ"

ഫിൽ ദയാൻ

**പ്രമേയാമുഖം**

2030, മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ കാതോലിക കൂട്ടായ്മ ശതാബ്ദി. 2033, നമ്മുടെ കർത്താവിന്റെ കുരിശുമരണോത്ഥാനങ്ങളുടെ രണ്ടായിരാമാണ്ട് നിറവും, മഹാജൂബിലിയും. ഈ ചരിത്ര യാഥാർത്ഥ്യങ്ങൾ മുന്നേ കാണാം. പുനരൈക്യത്തെ നെഞ്ചിലേറ്റി ആഘോഷിക്കുന്ന മലങ്കര കത്തോലിക്കാ സഭ, അവളുടെ ദൈവരാജ്യ സങ്കൽപ്പങ്ങളെപ്പറ്റീ സ്വപ്നം കാണുക ഉചിതമാകും, അല്ലേ.

**പ്രേരണ**

ഒരിക്കൽ, മഹാനായ ഡോക്ടർ അബ്ദുൽകലാം ഒരു പ്രസംഗവേദി വിട്ടിറങ്ങുമ്പോൾ, ഒരു പെൺകുട്ടി ചോദിച്ചു, "അഗ്നിച്ചിറകുകൾ" വായിച്ചു. സ്വപ്നത്തെക്കുറിച്ച് താങ്കൾ പറയുന്നുണ്ട്. എന്തിനാണു സ്വപ്നം കാണുന്നത്? മറുപടി: ഇങ്ങനെ "സ്വപ്നം കാണുക. സ്വപ്നങ്ങൾ ചിന്തകളായി മാറും. ചിന്തകൾ പ്രവൃത്തിയിലേക്കു നയിക്കും". ഡോക്ടർ അബ്ദുൽകലാം, "ജ്വലിക്കുന്ന മനസ്സുകൾ" എന്ന പുസ്തകത്തിലെഴുതി: "സ്വപ്നം കാണാതിരുന്നാൽ വിപ്ലവകരമായ ചിന്തകൾ രൂപം കൊള്ളുകയില്ല. ചിന്തകളില്ലെങ്കിൽ പ്രവർത്തനങ്ങളുമില്ല. അതുകൊണ്ട്, മാതാപിതാക്കളും അധ്യാപകരും കുട്ടികളെ സ്വപ്നം കാണാൻ അനുവദിക്കണം. സ്വപ്നങ്ങൾ സഫലമാക്കുവാനുള്ള ശ്രമമാണ് എല്ലായ്പ്പോഴും വിജയത്തിലേക്ക് നയിക്കാറുള്ളത്. ചില പരാജയങ്ങളും കാലതാമസവും സംഭവിക്കാമെങ്കിലും" സ്വപ്നങ്ങൾ ഉണ്ടായാൽ ലക്ഷ്യത്തിലെത്താമെന്ന്, സ്വന്തം ജീവിതത്തിലൂടെ അദ്ദേഹം ലോകത്തെ ബോധ്യപ്പെടുത്തി. ഇന്ത്യയിലെ യുവജനങ്ങളെയും വിദ്യാർത്ഥികളെയും മാത്രമല്ല, മുഴുവൻ ഇന്ത്യാക്കാരുടെ ഹൃദയങ്ങളിൽ രാജ്യത്തിന്റെ വളർച്ചയെക്കുറിച്ച് പുതിയ സ്വപ്നങ്ങൾ നിറച്ചുവെങ്കിൽ....

**പ്രമേയം**

നമുക്ക്, മലങ്കര കത്തോലിക്ക മക്കൾക്ക്, നമ്മുടെ സഭയിലൂടെയുള്ള ദൈവരാജ്യ വിശ്വാസ സാക്ഷ്യത്തെക്കുറിച്ച്, 2030–'33 കളെക്കുറിച്ച് സ്വപ്നം കാണാം. പരിശുദ്ധാത്മാവിൽ സ്വപ്നം കാണാൻ (Acts 2: 16, 17) മാമോദീസാ സ്വീകരിച്ച ഓരോ മലങ്കര കത്തോലിക്കാ വിശ്വാസിയും സ്വപ്നം കാണട്ടെ. നമ്മുടെ സഭയുടെ സ്ഥിതി സവിശേഷതയെക്കുറിച്ച് സ്വപ്നങ്ങൾ നെയ്യാം.

ഇന്നത്തെ, നമ്മുടെ സഭയുടെ സാഹചര്യാവസ്ഥയെന്ത്? ഒരു സ്വയം വിശകലനത്തിനും, വിചിന്തനത്തിനും, വിലയിരുത്തലിനും നമുക്കും വ്യക്തികളും, കുടുംബങ്ങളും, ഇടവകകളും, ഭദ്രാസനങ്ങളും സഭ ഒന്നായും, സന്ന്യാസ സമൂഹങ്ങളും, സെമിനാരികളും, ശുശ്രൂഷാ സേവനമേഖലകളും, സംവിധാനക്രമങ്ങളും എല്ലാം സമർപ്പിക്കാം. സ്വപ്നസാക്ഷാത്കാരത്തിനായി സ്വപ്നം കാണുക, ചിന്തിക്കുക, അഭിപ്രായ സമന്വയം കാണുക; രൂപരേഖകൾ തയ്യാറാക്കുക, പ്രയോഗപദ്ധതികൾക്ക് രൂപം കൊടുക്കുക, പദ്ധതി നിയോഗങ്ങൾ ക്ലിപ്തമാക്കുക, സമയക്രമം നിശ്ചയിക്കുക, പ്രയോഗക്ഷമമാക്കുക ഇവയെല്ലാം നാം തന്നെ നമ്മുടെ ഇടയിൽ നിർവഹിക്കുന്നു. എന്നാൽ സാങ്കേതികജ്ഞാനവും, മാർഗ്ഗനിർദ്ദേശങ്ങളും വിഭവസമാഹരണവും സഭയുടെ ഇതരലഭ്യമേഖലകളിൽ നിന്നും സ്വീകരിക്കുന്നു.

പങ്കാളിത്തഭാഗധേയം വർധിതമാക്കി, പരസ്പര സഹായത്തിലും, സഹകരണത്തിലും ദൈവാത്മാവിന്റെ 'ഐക്യ' (Eph. 4:3) ത്തിൽ അഭിപ്രായ സമന്വയം സാധിച്ചുകൊണ്ട് മുന്നേറുക, വളരുക, വളർത്തുക, സാക്ഷ്യമേകുക, സാക്ഷ്യമാവുക-ഈ നൈരന്തര്യ പ്രക്രിയ ദൈവരാജ്യ നിറവോളം തുടരണം. നവീകരണം നിരന്തര സാക്ഷ്യ പ്രക്രിയമാകണം. ഇവിടെയൊരു പുനഃസമർപ്പണം ആവശ്യമാകുന്നു. ലോകത്തെ നവീകരിക്കുവാൻ ദൈവമൊരുക്കിയ ദൈവസാന്നിധ്യ ഉപകരണമല്ലേ, തിരുസ്സഭ? സഭയും, ദൈവാത്മാവുമല്ലാതെ മറ്റൊരു മാർഗ്ഗം നമ്മുടെ കൺമുൻപിൽ ഇല്ലല്ലോ?

മനുഷ്യ ജീവിതത്തെ, പരിസ്ഥിതിയെ, സഭയെ, വിശ്വാസത്തെ സമഗ്രതയിൽ കണ്ടുകൊണ്ട് നാം ആരംഭിക്കുക. ഇവിടെ സഭ ഒരു സജീവയാഥാർത്ഥ്യമാണ്. ദൈവം ജീവനേകിയ സഭ ഉണരണം. സഭാ നേതൃത്വമുണരണം, ശക്തി പ്രാപിക്കണം. വൈദിക കൂട്ടായ്മ ഏകയോഗലക്ഷ്യം കണ്ടെത്തണം; അതേക്കുറിച്ച് തെളിവു



ചിന്ത

# പുരോഹിതൻ ദൈവത്തിന്റെ അഭിഷിക്തൻ

ഡോ. ചെറിയാൻ തോമസ്

''തന്റെ ഭവനത്തിലുള്ളവർക്ക് കൃത്യസമയത്ത് ഭക്ഷണം കൊടുക്കുവാൻ യജമാനൻ നിയോഗിയാക്കിയ വിശ്വസ്തനും വിവേകിയുമായ ഭൃത്യൻ" (വി. മത്തായി 24:25) എന്നാണ് പൗരോഹിത്യ ശുശ്രൂഷയെ സംബന്ധിച്ച് നമ്മുടെ കർത്താവ് നൽകിയ തിരുവചനം. വിശ്വസ്തതയോടും വിവേകത്തോടും കൂടെ കർത്താവിന്റെ മുന്തിരിതോപ്പിൽ വേലചെയ്യുവാൻ ദൈവത്താൽ വിളിക്കപ്പെടുന്നവനും പുരോഹിതൻ. വി. പൗലോസ് അപ്പസ്തോലന്റെ വാക്കുകൾ ഇപ്രകാരമാണ് "ജനങ്ങൾക്ക് വേണ്ടി ജനങ്ങളിൽ നിന്ന് തെരഞ്ഞെടുക്കപ്പെടുന്ന പ്രധാന പുരോഹിതൻ ദൈവീക കാര്യങ്ങൾക്ക് നിയോഗിക്കപ്പെടുന്നത് പാപപരിഹാരത്തിനായി ബലികളും കാഴ്ചകളും അർപ്പിക്കാനാണ്" (ഹെബ്രാ. 5:1). അവിടുന്ന് വീണ്ടും പറയുന്നു – "അഹറോനെപ്പോലെ ദൈവത്താൽ വിളിക്കപ്പെടുകയല്ലാതെ ആരും സ്വയമേ ഈ ബഹുമതി ഏറ്റെടുക്കുകയില്ല" (ഹെബ്രാ. 5:4).

ദൈവജനത്തിനുവേണ്ടി പിതാവായ ദൈവത്തിന് പ്രാർത്ഥനകളും നേർച്ച–കാഴ്ചകളും അർപ്പിക്കുന്നതിന് ദൈവത്താൽ നിയോഗിക്കപ്പെടുന്നവനാണ് പുരോഹിതൻ എന്നത് പഴയ നിയമ കാലം മുതലുള്ള വീക്ഷണമായിരുന്നു. യഹൂദപാരമ്പര്യത്തിലെ പുരോഹിതൻ യരുശലേം ദൈവാലയത്തിൽ തന്റെ ജനത്തിന്റെ പാപത്തിന്റെ ഗൗരവമനുസരിച്ച് വിവിധയിനം ബലികളർപ്പിച്ചിരുന്നതായി പഴയനിയമത്തിൽ പ്രത്യേകിച്ച് ലേവ്യാപുസ്തകത്തിൽ നാം കാണുന്നു. ഇസ്രായേലിൽ പന്ത്രണ്ട് ഗോത്രങ്ങളിൽ ലേവിഗോത്രത്തെ യഹോവയായ ദൈവം

---

പ്രാപിക്കണം, യോജിപ്പുണ്ടാകണം, 'സത്യമതാം സുവിശേഷത്തെ ഉച്ചസ്വരത്തിൽ ഘോഷിക്കാൻ' സഭയുണരട്ടേ. സഭാവിശ്വാസികൾ, അൽമായരുണരട്ടേ.

വിശ്വാസചൈതന്യം, വിശ്വാസപ്രബോധനങ്ങൾ, ദൈവവചനം, സമകാലിക പ്രബോധനങ്ങൾ, ജനജീവിതത്തിന്റെ മൂലതലത്തിലേക്ക് സംവഹിക്കപ്പെടണം. കർമ്മവേദികളും, കർമ്മപദ്ധതികളും, ശുശ്രൂഷാമേഖലകളെ പരസ്പരം കോർത്തിണക്കുന്ന രൂപരേഖ ഒരുക്കപ്പെടണം. സഭയുടെ ശുശ്രൂഷസേവനമേഖലകൾ വ്യക്തത കാണണം. സഭാവിശ്വാസജീവിതാവസ്ഥകൾ – വ്യക്തികൾ, കുടുംബങ്ങൾ, ബാലികാ ബാലന്മാർ, യുവതീ യുവാക്കൾ, മാതാപിതാക്കൾ, മുതിർന്നവർ എല്ലാവരും പാരസ്പര്യ സഹായ ശുശ്രൂഷ അർഹിക്കുന്നു. വിശ്വാസപരിശീലനം, യുവജനമാർഗ്ഗദർശനം, വിദ്യാഭ്യാസ തൊഴിൽ മേഖലകൾ (അധ്യാപനം, നിയമജ്ഞരുടെ കൂട്ടായ്മ, ആതുരശുശ്രൂഷകൂട്ടായ്മ) ഇതര സേവന മേഖലകൾ എല്ലാം വിശ്വാസസാക്ഷ്യ സജ്ജമാകണം.

'സുവിശേഷ സംഘ'രൂപീകരണത്തിൽ നാം മുന്നേറുന്നു, വളരുന്നു, ഇത്രത്തോളം നടത്തി നയിച്ചതിന് നന്ദി. എങ്കിലും, നൂറ്റിപ്പത്തു കുടുംബങ്ങൾ കൊണ്ട ഇടവക, ഭവനസന്ദർശനം പൂർത്തിയാകുമ്പോൾ, നവീകരണത്തിനു സമർപ്പിക്കുന്ന കുടുംബങ്ങളുടെ എണ്ണം പത്തിൽ ഒതുങ്ങിയാൽ പകച്ചു നിൽക്കേണ്ട. നമുക്കിവിടെ തുടങ്ങാം. ശിഷ്ടശതവും സമർപ്പിതരാകേണ്ടേ? നമുക്ക് ഒന്നായിച്ചേർന്ന് ചിന്തിക്കാം, പ്രാർത്ഥിക്കാം, പ്രയോഗപരിഹാര രീതിശാസ്ത്രമാർഗ്ഗങ്ങൾ ആരായാം.

'ഇനി നാമെന്തു ചെയ്യണം' (ലൂക്കാ. 3:14). എങ്ങനെ മുന്നേറണം എന്നു കരുതുകയാൽ സഹായകൻ കൂടെയുണ്ടല്ലോ. ഇന്നത്തെ സ്ഥിതി, അവസ്ഥ വിലയിരുത്തുക. പരിഹാരങ്ങൾ തേടുക. ഇത്രയും നടത്തിയതിന് നന്ദിയർപ്പിക്കുക. ദൈവസ്തുതികൾ എല്ലാ തലത്തിലും, മേഖലയിലും ഉയരട്ടെ. ദിവ്യകാരുണ്യ ആരാധനകൾ, മധ്യസ്ഥപ്രാർത്ഥനകൾ, അഖണ്ഡജപമാലയജ്ഞങ്ങൾ, താപസക്രിയകൾ നിറവേറ്റാം. എങ്ങും എപ്പോഴും ജനഹൃദയങ്ങളിൽ, സഭാസമ്മേളനങ്ങളിൽ ദൈവസ്തുതികൾ ഉയരട്ടെ.

**ഉപസംഹാരമായി...**

എൺപത്തിയഞ്ചാം പുനരൈക്യവേളയിലെ 'സുവിശേഷ സന്ധ്യാ' പ്രാർത്ഥനശുശ്രൂഷ 'വ്യക്തത ഏകണേ, തെളിവു പകരണേ, പാത തുറക്കണേ' എന്നു പ്രാർത്ഥനാസ്തുതിയാചനകളുയരും വേദിയാകട്ടെ. ഭാരത സുവിശേഷീകരണ യജ്ഞത്തിനു വിശാല മേച്ചിൽപ്പുറങ്ങൾ കൈവന്ന ഈ അനുഗ്രഹീതകാലം, പുനരൈക്യശതാബ്ദി – മഹാജൂബിലികൾക്കുള്ള ഒരുക്കത്തിനു വേഗത പകരട്ടേ, ദൈവം അനുഗ്രഹപ്പൂമഴ ചൊരിയട്ടേ.

ദൈവദാസാ, മാർ ഈവാനിയോസ് പിതാവേ,<br>മാധ്യസ്ഥമരുളണമേ.

പൗരോഹിത്യധർമ്മം നിറവേറ്റുന്നതിനായി പ്രത്യേകം വേർതിരിച്ചാക്കുന്നു. അവരിലൂടെയാണ് ഇസ്രായേൽ ജനത്തിന് നിയമം നൽകപ്പെട്ടത്. പ്രസ്തുത ഗോത്രത്തിൽ പെടാത്തവരേയും അവിടുന്ന് ഇതിലേക്ക് പ്രത്യേകം വിളിച്ച് ചേർക്കുന്നതായി നാം കാണുന്നുണ്ട്. 'മൽക്കിസദേക്കിന്റെ ക്രമപ്രകാരം നീ എന്നേക്കും പുരോഹിതനാണെന്നാണ് 'യേശുവിനെകുറിച്ച് വി. പൗലോസ് ഹെബ്രായ ലേഖനത്തിൽ പ്രതിപാദിക്കുന്നത്.

ദൈവത്തിനും മനുഷ്യനുമിടയിൽ മാധ്യസ്ഥനായിട്ടാണ് പുരോഹിതനെ വിവക്ഷിച്ചിരുന്നത്. പുതിയ നിയമത്തിലേക്ക് വരുമ്പോൾ കർത്താവേശുമിശിഹാ പ്രധാന പുരോഹിതനും ഏകമാധ്യസ്ഥനുമായി പൗരോഹിത്യത്തിന് പൂർണ്ണത സംലഭ്യമാക്കിത്തരുന്നു. തന്നെതന്നെ ബലിയർപ്പിച്ചുകൊണ്ട് പഴയനിയമബലികളെയെല്ലാം അവിടുന്ന് തന്റെ ബലിയിലൂടെ പൂർത്തികരിച്ചു. അതുകൊണ്ടാണ് അവിടുന്ന് അർപ്പിച്ച ബലിയെ "ശ്രേഷ്ഠബലിയായി സഭ വീക്ഷിക്കുന്നതും പഠിപ്പിക്കുന്നതും. ഒരേ സമയം ബലിയർപ്പണം ബലിവസ്തുവുമായി തീരുന്ന ശ്രേഷ്ഠബലി കുരിശിൽ അർപ്പിച്ചുകൊണ്ട് സ്വർഗ്ഗവും ഭൂമിയും തമ്മിൽ ആദിമാതാപിതാക്കളുടെ പാപംമൂലം നഷ്ടപ്പെട്ട ബന്ധം പുനഃസ്ഥാപിച്ചു. ദൈവത്തിന്റെ രക്ഷാകരപദ്ധതിയിലൂടെ മനുഷ്യരെ ദൈവമക്കളായി ഉയർത്താൻ ദൈവം മനുഷ്യനായി അവതരിച്ച് സ്വയം ബലിയായി പിതാവായ ദൈവത്തിന് സമർപ്പിക്കുന്നു.

മാമോദീസാ സ്വീകരിക്കുന്ന ഓരോ ക്രൈസ്തവനും യേശുക്രിസ്തുവിന്റെ ഈ പൗരോഹിത്യത്തിൽ പങ്കുപറ്റുന്നു എന്ന് തിരുസഭ പഠിപ്പിക്കുന്നു. സഭ ഇതിനെ 'രാജകീയ പൗരോഹിത്യം' എന്ന് വിശേഷിപ്പിക്കുന്നു. എന്നാൽ പൗരോഹിത്യ കൂദാശയിലേക്ക് കടന്നുവരുന്ന ഒരുവൻ 'ശുശ്രൂഷ പൗരോഹിത്യ'ത്തിലേക്കാണ് വിളിക്കപ്പെടുന്നത് (രണ്ടാം വത്തിക്കാൻ കൗൺസിൽ) ഇത് ദൈവനിയോഗവും തെരഞ്ഞെടുപ്പുമാണ്. അവിടുന്ന് ശിഷ്യൻമാരോട് പറയുന്നുണ്ട് - "ഞാനാണ് നിങ്ങളെ തെരഞ്ഞെടുത്തത്; നിങ്ങൾ എന്നെയല്ല". സുപ്രസിദ്ധ ദൈവശാസ്ത്രജ്ഞനായ വി. തോമസ് അക്വാനീസ് പഠിപ്പിക്കുന്നത് ഇപ്രകാരമാണ്; ക്രിസ്തുവാണ് യഥാർത്ഥ പുരോഹിതൻ. മറ്റു പുരോഹിതർ അവിടുത്തെ ശുശ്രൂഷകരാണ്. കത്തോലിക്കാ പൗരോഹിത്യം യേശുക്രിസ്തുവിന്റെ അനന്യവും ഏകവും പൂർണ്ണവുമായ പൗരോഹിത്യത്തിന്റെ പങ്കുപറ്റലാണ്".

ക്രൈസ്തവ പൗരോഹിത്യത്തിന്റെ പ്രഥമവും പ്രധാനവുമായ ചുമതലയും കർത്തവ്യവും ദൈവജനത്തോട് സുവിശേഷം പ്രസംഗിക്കുകയും അവരെ സത്യവിശ്വാസം പഠിപ്പിക്കുകയുമാണ്. നിങ്ങൾ ലോകമെങ്ങും പോയി സകലജനങ്ങളേയും ജീവന്റെ സുവിശേഷം അറിയിക്കുവാൻ ശിഷ്യരെ ഉദ്ബോധിപ്പിക്കുന്നത് സഭയിന്ന് പുരോഹിതരിലൂടെ നിർവ്വഹിക്കുന്നു. 'ട്രെന്റ് സുന്നഹദോസ്' ഇത് അടിവരയിട്ട് സമർത്ഥിക്കുന്നുണ്ട്. ഇതിനുവേണ്ടിയാണല്ലോ ക്രിസ്തുനാഥൻ അപ്പസ്തോലൻമാരെ തെരഞ്ഞെടുത്തതും ലോകത്തിന്റെ നാനാഭാഗങ്ങളിലേക്ക് അയച്ചതും. "ദരിദ്രരോട് സുവിശേഷം പ്രസംഗിക്കുവാൻ ഞാൻ അയക്കപ്പെട്ടിരിക്കുന്നു" (വി. ലൂക്കാ. 4:18) എന്ന യേശുനാഥന്റെ പ്രഖ്യാപിതദൗത്യം തന്നെയാണ് ഓരോ പുരോഹിതന്റേയും ദൗത്യം.

'നിങ്ങൾ രാജകീയ പുരോഹിതഗണവും വിശുദ്ധജനവും' ആണെന്നാണ് വിശ്വാസസമൂഹത്തെ സഭ വിശേഷിപ്പിക്കുന്നത്. എല്ലാവരും വിളിക്കപ്പെട്ടിരിക്കുന്നത് വിശുദ്ധി പ്രാപിക്കുവാനുമാണ്. വിശ്വാസ സമൂഹത്തെ വിശുദ്ധജനമാക്കുകയെന്ന ശ്രമകരമായ ദൗത്യം പുരോഹിതനിൽ നിക്ഷിപ്തമായിരിക്കുന്നു. സഭ ഇതിനെ അജപാലനദൗത്യം എന്ന് വിശേഷിപ്പിക്കുന്നു. പ്രസ്തുത വിഷയത്തിൽ ദൈവദാസൻ മാർ ഈവാനിയോസിന്റെ വാക്കുകൾ ശ്രദ്ധിക്കുക.

"അല്ലയോ വൈദീകരേ! വിശ്വാസികളെ സത്യവിശ്വാസം പഠിപ്പിക്കുവാനുള്ള പ്രധാനമായ ചുമതല ആത്മീയ ഇടയൻമാരായ നിങ്ങളുടേതാണെന്നതിന് സംശയമില്ല. ക്രിസ്തുവിന്റെ ആട്ടിൻകൂട്ടമാകുന്ന ഇടവക നിങ്ങൾക്ക് ഭരമേൽപ്പിക്കപ്പെട്ടിട്ടുള്ളതിനാൽ സത്യമതോപദേശത്താൽ നിങ്ങളുടെ അജഗണത്തെ പോഷിപ്പിക്കുവാനുള്ള ചുമതലയും കടമയും മിശിഹാതമ്പുരാന്റെ കൽപ്പനയാൽ നിങ്ങളുടെ സർവ്വസ്വവുമായിരിക്കുന്നു. 'ഞാൻ എന്റെ ഹൃദയത്തിന് തക്ക ഇടയന്മാരെ നിങ്ങൾക്ക് തരും. അവർ നിങ്ങളെ ജ്ഞാനവും ഉപദേശവും കൊണ്ട് പരിപോഷിപ്പിക്കും' എന്ന് ജറെമിയ ദീർഘദർശി മൂലം ദൈവം വൈദീകരെക്കുറിച്ച് കൽപ്പിച്ചിരിക്കുന്നു. അന്യരുടെ ആത്മരക്ഷയിൽ ദൈവത്തിന്റെ സഹപ്രവർത്തകൻ എന്ന നിലയിലും സ്വന്ത ആത്മരക്ഷ സ്വന്തശ്രമത്തിൽ സാധിക്കേണ്ടവൻ എന്ന നിലയിലും താങ്കൾ ദൈവകൃപയുടെ സഹായം മൂലം സ്വയം വിശുദ്ധീകരിക്കുവാൻ കടപ്പെട്ടിരിക്കുന്നു......" (ജാഗരൂകനായ അജപാലകൻ).

പൗരോഹിത്യ ജീവിതത്തിലേക്കുള്ള വിളിയിൽ അടങ്ങിയിരിക്കുന്ന ജീവിതവിശുദ്ധിയെക്കുറിച്ചും ദൈവ തിരുമുമ്പിൽ എങ്ങനെ വർത്തിക്കണമെന്നുള്ളതിനെക്കുറിച്ചും ഓർമ്മിപ്പിക്കുന്ന നിരവധി സെദറാ പ്രാർത്ഥനകൾ മലങ്കര കുർബാന തക്സായിൽ കാണാൻ കഴിയും. അവയിൽ ഒരെണ്ണത്തിൽ ഇപ്രകാരം പ്രാർത്ഥിക്കുന്നു.

മിശിഹാതമ്പുരാനേ! യഥാർത്ഥ പ്രധാനാചാര്യനും പാപപരിഹാരബലിയും, ആത്മീയബലിയുമായ നീ ഗോഗുൽത്തായിൽ സ്വയം അർപ്പിച്ച് ഞങ്ങളുടെ വർഗ്ഗത്തോട് കോപിച്ചിരുന്ന പിതാവിനെ പ്രീതിപ്പെടുത്തുകയും സ്വരക്തത്താൽ സ്വർഗ്ഗീയരേയും ഭൗമീകരേയും രമ്യപ്പെടുത്തുകയും ചെയ്തു. നിന്റെ മുമ്പാകെ ഞാൻ നിൽക്കുന്ന സമയത്ത് കരുണയോടും ദയയോടും കൂടി എന്നെ തൃക്കൺപാർക്കേണമേ. കർത്താവേ ഞാൻ പ്രവർത്തിച്ചിട്ടുള്ള നിത്യമായ കാര്യങ്ങളിൽ നീ സൂക്ഷിച്ചുനോക്കിയിട്ട് നിന്റെ ഇടവകയിലെ വിശേഷജ്ഞാനമുള്ള ആടുകളിൽ നിന്ന് പരിശുദ്ധ റൂഹായെ നീ നിരോധിക്കരുതേ! എന്റെ പ്രവർത്തികളുടെ മാലിന്യം നിമിത്തം നിന്റെ രക്തത്താൽ വിലയ്ക്കുവാങ്ങിയ നിന്റെ ഇടവകയിൽ നിന്ന് നിന്റെ കരുണയെ തടയുകയുമരുതേ. കർത്താവേ! മാലാഖമാർ പോലും സൂക്ഷിച്ചുനോക്കു




## ആനുകാലിക സഭ



# വാഴ്ത്തപ്പെട്ട ഓസ്കാർ റൊമേറോ ആധുനിക സഭയിലെ ആമോസ് പ്രവാചകൻ

ഫാ. മാത്യു ചാർത്താക്കുഴിയിൽ

മദ്ധ്യഅമേരിക്കയിലെ എൽസാൽവദോർ എന്ന കൊച്ചു രാജ്യം. 65 ലക്ഷത്തോളം വരുന്ന ജനസംഖ്യ യിൽ പകുതിയോളം കത്തോലിക്കർ. നീണ്ട 13 വർഷത്തെ ആഭ്യന്തരയുദ്ധം എൽസാൽവദോറിൽ എണ്ണമറ്റ രക്തസാക്ഷികളെ സൃഷ്ടിച്ചു. അക്രമണത്തിനിരയായ നിസ്സഹായരായ ജനത്തിന്റെ നിലവിളികൾക്കു മുന്നിൽ ലോകരാഷ്ട്രങ്ങൾ മൗനം അവലംബിച്ചു. സാമൂഹിക പ്രതിബദ്ധതയുള്ള ഒരു മെത്രാനുവേണ്ടി എൽസാൽവദോർ കാത്തിരുന്നു. അപ്പോഴാണ് യാഥാസ്ഥിതിക ചിന്തയുള്ള, പുസ്തകവായനയും പ്രാർത്ഥനയുമൊക്കെയായി കഴിഞ്ഞ റോമേറോ എൽസാൽവദോർ മെത്രാൻ സമിതിയുടെ അധ്യക്ഷനായി തിരഞ്ഞെടുക്കപ്പെട്ടത്. ഇത് സഭയിലെ "വിപ്ലവ ചിന്താഗതിക്കാരെയും" "വിമോചന സമരക്കാരെയും" നിരാശരാക്കി.

1977 മാർച്ച് 12-ാം തീയതി റൊമേറോയുടെ അടുത്ത സ്നേഹിതനും ഈശോസഭാവൈദീകനുമായ റൂട്ടീലേയോ ഗ്രാന്തേ കൊല്ലപ്പെട്ടു. പീഢനമേറ്റു തകർക്കപ്പെട്ട ഉറ്റ സ്നേഹിതന്റെ ചേതനയറ്റ ശരീരത്തിനു മുന്നിൽ നിന്ന് ശവസംസ്ക്കാരശുശ്രൂഷ നടത്തുമ്പോൾ ഭരണവർഗ്ഗത്തിന്റെ സാമൂഹിക ചൂഷണവും സാമ്പത്തിക അടിച്ചമർത്തലുകളും ഏറ്റെടുക്കേണ്ടിവന്ന തന്റെ ജന

---

വാൻ വാഞ്ചിക്കുന്ന നിന്റെ മഹാവിശുദ്ധസ്ഥലത്ത് പ്രവേശിക്കുവാൻ എന്നെ നീ യോഗ്യനാക്കിയല്ലോ? കർത്താവേ, പാപചങ്കിലമായ കൈകളാൽ അർപ്പിക്കപ്പെടുന്ന ഈ ബലി നീ സ്വീകരിക്കണമേ....

ഒരു ക്രൈസ്തവന്റെ ആത്മീയ ജീവിതത്തിൽ പുരോഹിതന്റെ സ്ഥാനം നിർണ്ണായകവും വിലപ്പെട്ടതുമാണ്. ആത്മീയ ജനനമായ മാമോദീസാ മുതൽ ഈ ലോക ജീവിതമവസാനമായ മരണം വരെ നിരവധി അവസരങ്ങളിൽ പുരോഹിതന്റെ ഇടപെടൽ അനിവാര്യമാണ്. വി. പൗലോസ് അവകാശപ്പെടുന്നത് ഇപ്രകാരമാണ്. നിങ്ങൾക്ക് ആത്മീയ ജന്മം നൽകിയവരാണ്. ഞങ്ങൾ വീണ്ടും ഗലാത്തിയ ലേഖനത്തിൽ പറയുന്നു – "കുഞ്ഞുമക്കളേ നിങ്ങളുടെ ഹൃദയത്തിൽ യേശുക്രിസ്തു രൂപമെടുക്കുന്നതുവരെ ഞങ്ങൾ ഈറ്റുനോവനുഭവിക്കുന്നു". കൂടുതൽ ആഴത്തിൽ ചിന്തിച്ചാൽ ആത്മീയജീവൻ നൽകൽ മാത്രമേ, ആത്മാവിന് വേണ്ടുന്നതെല്ലാം ഏറ്റുവാങ്ങുന്നത് വൈദീകനിൽ നിന്നുമാണ്. എന്നാൽ ഈ തിരിച്ചറിവ് വിശ്വാസസമൂഹത്തിന് വേണ്ടവണ്ണം ഉണ്ടോയെന്നത് ചോദ്യചിഹ്നമായി അവശേഷിക്കുന്നു.

പൗരോഹിത്യജീവിതം 'കുരിശിന്റെ' ജീവിതമാണ്. സുപ്രസിദ്ധ ധ്യാനഗുരുവായ ബോബി ജോസ് കട്ടിക്കാട്ടിലച്ചന്റെ വീക്ഷണത്തിൽ പുരോഹിതനെ 'ബലികുഞ്ഞാടായി' വിശേഷിപ്പിക്കാം. ബലികുഞ്ഞാട് എന്നൊരു ധ്യാനത്തിൽ മനസ്സിനെ പരിശീലിപ്പിക്കുകയാണ് പ്രധാനം. 'നീ തന്നെ ബലിവസ്തു' എന്ന സത്യം ഒരു പുരോഹിതൻ സദാസമയം ഹൃദയത്തിൽ സൂക്ഷിക്കണം – തിരുവത്താഴത്തിൽ ബലിയർപ്പിച്ച ക്രിസ്തു 24 മണിക്കൂറിനുള്ളിൽ ബലിയായിതീരുന്നു. ബലിയർപ്പകനിൽനിന്ന് ബലിയിലേക്കുള്ള ദൂരം കണ്ടെത്തുക. അർപ്പിക്കുന്ന ബലി ക്രിസ്തുവിന്റെ ബലിയുടെ വികൃതമായ അനുകരണമായിതീരും. ഒരു വൈദികൻ തന്റെ ഏകാന്തത, ഒറ്റപ്പെടൽ, തണുത്ത അത്താഴം, തിരസ്കരണം, തെറ്റിദ്ധാരണ ഒക്കെ ബലിവഴികളിലെ അനിവാര്യതയെന്ന് മനസ്സിലാക്കുമ്പോൾ ബലികുഞ്ഞാട് എന്ന വാക്കിന്റെ അർത്ഥം ശരിക്കും ഉൾക്കൊള്ളാൻ കഴിയും. പഴയനിയമത്തിലെ ഇസഹാക്കിനെപ്പോലെയുള്ള വൈദികൻ അൾത്താരയിൽ എത്തുന്നത്. വിറകും തീയുമുണ്ട്. ബലിവസ്തു എവിടെ? നീ തന്നെ ബലി വസ്തു (ഹൃദയവയൽ).

ഓരോ പുരോഹിതനിലൂടെയും ക്രിസ്തുവിനെ ദർശിക്കുവാൻ വിശ്വാസസമൂഹത്തിന് കഴിയുന്നപക്ഷം പൗരോഹിത്യജീവിതം ധന്യമായി എന്ന് ആശ്വസിക്കാം. കാലഘട്ടത്തിന്റെ ഗതിവിഗതികൾക്ക് അനുസരിച്ച് വ്യക്തികളിലേക്ക് യേശുവിനെ പ്രദാനം ചെയ്യുന്ന ശ്രമകരമായ ദൗത്യമാണ്. 'പൗരോഹിത്യ വിളി' യെന്നുള്ള ചിന്ത വൈദീക ജീവിതത്തെ വെല്ലുവിളി നിറഞ്ഞതാക്കുന്നു. പ്രസ്തുത വെല്ലുവിളികളെ ധൈര്യപൂർവ്വം നേരിടുക വഴി ദൈവത്തിന്റെ അഭിക്ഷിക്തൻ എന്ന വചനം അർത്ഥമാകും.

ത്തിനുവേണ്ടി പോരാടുവാൻ റോമേറോയിൽ നിന്നൊരു പ്രവാചകൻ ഉയിർത്തെഴുന്നേറ്റു. റൂട്ടിലിയോ ഗ്രാന്തേയുടെയും മറ്റു വൈദികരുടെയും കൊലപാതകത്തിൽ പ്രതിഷേധം പ്രകടിപ്പിക്കാൻ സഭയുടെ എല്ലാ സ്കൂളുകളും മൂന്നു ദിവസത്തേക്ക് അടച്ചിട്ടു. പള്ളികളിലെ അടുത്ത ഞായറാഴ്ചത്തെ കുർബാന റദ്ദു ചെയ്ത് കത്തീഡ്രൽ ദേവാലയത്തിലുള്ള കുർബാനയിൽ പങ്കെടുക്കാൻ അദ്ദേഹം ജനങ്ങളെ ആഹ്വാനം ചെയ്തു. കലാപത്തിനിരകളായവരെ സംരക്ഷിക്കാൻ സാൻ സാൽവദോറിലെ രൂപതാ സെമിനാരി തുറന്നുകൊടുക്കുകയും കത്തീഡ്രൽ ദേവാലയത്തിന്റെ പുനരുദ്ധാരണ പ്രവർത്തനങ്ങൾ അനിശ്ചിതമായി മാറ്റിവയ്ക്കുകയും ചെയ്തു. "നന്മചെയ്യുന്നതിനുള്ള പ്രതിഫലം രക്തം ചിന്തിയുള്ള മരണമാണെങ്കിൽ തന്റെ ജനങ്ങൾക്കു ഫാ. റോട്ടീലിയാ ഗ്രാന്തേയെപ്പോലെ നന്മ ചെയ്യാൻ ഞാനും ആഗ്രഹിക്കുന്നു" വെന്ന അദ്ദേഹത്തിന്റെ പ്രഖ്യാപനം പ്രതീക്ഷയറ്റ ജനത്തിന്റെ പിടിവള്ളിയായിരുന്നു.

**"എന്റെ ജനം കരയുകയും കഷ്ടപ്പെടുകയും ചെയ്യുമ്പോൾ ഞാൻ സുരക്ഷിത താവളങ്ങളിലൊളിക്കുന്നത് അജപാലനപരമായ ദുർസാക്ഷ്യമായിരിക്കും"** – *വാഴ്ത്തപ്പെട്ട ഓസ്കാർ റോമേറോ.*

ഒരു മെത്രാന്റെ ജോലി ആത്മീയ കാര്യങ്ങൾ മാത്രം നോക്കുകയാണെന്നും പേരിനും പ്രശസ്തിക്കും വേണ്ടി സാമൂഹിക രാഷ്ട്രീയ കാര്യങ്ങളിൽ ഇടപെടരുതെന്നും തന്നെ ഉപദേശിച്ച സഹവൈദീകരോട് എൽസാൽവദോറിലെ ആർച്ചുബിഷപ്പായിരുന്ന റോമേറോ പറഞ്ഞ ഈ വാക്യങ്ങളിൽ ഇസ്രയേലിലെ സാമൂഹിക അനീതികൾക്കെതിരെ ശക്തമായ പ്രതിരോധം തീർത്ത ആമോസ് പ്രവാചകന്റെ ശബ്ദം പ്രതിധ്വനിക്കുന്നു.

രാജ്യത്തിന്റെ 95 ശതമാനം സമ്പത്തും 5 ശതമാനം വരുന്ന സമ്പന്നഭരണവർഗ്ഗം കൈയടക്കിയപ്പോൾ "ശബ്ദമില്ലാത്തവരുടെ ശബ്ദവും" "വെളിച്ചമില്ലാത്തവരുടെ വെളിച്ചവുമായി" ഒരു ജനതയുടെ മുഴുവൻ സാമൂഹിക നീതിക്കായുള്ള പോരാട്ടങ്ങളുടെ അടയാളവും, അവരുടെ ഇടയിലെ ദൈവത്തിന്റെ സജീവ സാന്നിദ്ധ്യവുമായി ആർച്ച് ബിഷപ്പ് റോമേറോ രൂപാന്തരപ്പെട്ടു. രൂപതാ പ്രസിദ്ധീകരണങ്ങളിലൂടെയും, റേഡിയോ പ്രഭാഷണങ്ങളിലൂടെയും പ്രവാചകൻ ആമോസിന്റെ ചൈതന്യത്തോടെ അദ്ദേഹം നിരന്തരം നീതിക്കായി നിലവിളിച്ചു. "ദൈവത്തിന്റ നിയമം ലംഘിച്ചുകൊണ്ട് സ്വന്തം ജനങ്ങളെ കൊന്നൊടുക്കാൻ പറയുന്ന പട്ടാളമേധാവിയുടെ ആജ്ഞ അനുസരിക്കാൻ ബാധ്യസ്ഥരല്ല''. അദ്ദേഹം പട്ടാളക്കാരോടു പറഞ്ഞു. "നിങ്ങളുടെ മനസാക്ഷിയുടെ സ്വരം അനുസരിച്ചു, ദൈവത്തിന്റെ കോടതിയിലെ വിധിയെ ഭയപ്പെട്ടു പാപം ചെയ്യാതെ ജീവിക്കുക'', അദ്ദേഹം അവരെ ഉപദേശിച്ചു. അന്ന് എൽസാൽവദോറിലെ– അദ്ദേഹത്തിന്റെ ശത്രുക്കൾ ഉൾപ്പെടെ – ഏറ്റവും അധികം ആളുകൾ കേട്ടിരുന്ന ഈ റേഡിയോ പ്രഭാഷണം റോമേറോയെ ഭരണ വർഗ്ഗത്തിന്റെ കണ്ണിലെ കരടാക്കി.



പട്ടാള ഭരണാധികാരികളുടെ നിരന്തരഭീഷണിയെ ആത്മധൈര്യത്തോടെ അദ്ദേഹം നേരിട്ടു. ഒരിക്കൽ തുറസ്സായ സ്ഥലത്തു ജനങ്ങളോടൊത്ത് ബലിയർപ്പിക്കുമ്പോൾ പട്ടാളക്കാർ അദ്ദേഹത്തെ അസഭ്യം പറഞ്ഞു അപമാനിക്കുകയും വസ്ത്രം ഉരിഞ്ഞുമാറ്റുകയും ചെയ്തു. അപമാനിതനായ നിന്ന അദ്ദേഹത്തിന് അവിടെ നിന്ന ഒരു പാവപ്പെട്ട സ്ത്രീ തന്റെ വസ്ത്രം നല്കി. അങ്ങനെ പാവപ്പെട്ട ജനങ്ങളുടെ പ്രാർത്ഥനയുടെ കവചം ധരിച്ച് റോമേറോ കൂടുതൽ ശക്തനായി. പരാധീനരുടെ ഇടയനായിരിക്കുന്നവൻ എല്ലാത്തലത്തിലും പാവപ്പെട്ടവനായിരിക്കണമെന്ന് അദ്ദേഹം പറയുമായിരുന്നു. ദൈവത്തിനനുയോജ്യമായ സഭയെ പടുത്തുയർത്തുകയെന്നാൽ, റോമേറോയെ സംബന്ധിച്ച്, പാവപ്പെട്ടവന്റെ ഹൃദയതാളത്തിനൊത്തു സ്പന്ദിക്കുന്ന ദൈവീക, സമൂഹങ്ങളെ സൃഷ്ടിക്കുകയെന്നതായിരുന്നു.

ഭരണവർഗ്ഗത്തിന്റെ ഭീഷണിയെക്കാൾ അദ്ദേഹത്തെ തളർത്തിയതു സ്വന്തം സഹോദരങ്ങളുടെ അടിസ്ഥാനമില്ലാത്ത ആരോപണങ്ങളായിരുന്നു. ഒരു മെത്രാന്റെ ജോലി ആത്മീയ കാര്യങ്ങൾ മാത്രം നോക്കുകയാണെന്നും തന്റെ പ്രശസ്തിക്കുവേണ്ടി രാഷ്ട്രീയ, സാമൂഹിക പ്രശ്നങ്ങളിൽ ഇടപെടരുതെന്നും അവർ അദ്ദേഹത്തെ ഉപദേശിച്ചു. അവരോടുള്ള അദ്ദേഹത്തിന്റെ മറുപടി ഇതായിരുന്നു. "എനിക്ക് എന്റെ സഹിക്കുന്ന ജനത്തിന്റെ നിരന്തര വേദനകൾക്കു നേരെ കണ്ണടയ്ക്കാനാവില്ല. എന്റെ ജനം കരയുകയും, കഷ്ടപ്പെടുകയും ചെയ്യുമ്പോൾ ഞാൻ സുരക്ഷിത താവളങ്ങളിലൊളിക്കുന്നത് അജപാലനപരമായ ദുർസാക്ഷ്യമായിരിക്കും". കൊല്ലപ്പെ

ആനുകാലിക ലോകം

# ഇരട്ട നീതിയും വധശിക്ഷയും ചർച്ചയാകുമ്പോൾ



ബോബി ഏബ്രഹാം

രാജ്യത്ത് ഇരട്ട നീതി നിലനിൽക്കുന്നുവോ എന്ന ചോദ്യം സമൂഹ മാധ്യമങ്ങളിലും മുഖ്യധാരാ മാധ്യമങ്ങളിലും നിറഞ്ഞു നിന്ന ദിനങ്ങളാണ് കടന്നുപോയത്. അതിനു പശ്ചാത്തലമായത് മുംബൈ സ്ഫോടനത്തിന് ഉത്തരവാദിയായി നിയമം കണ്ടെത്തി തൂക്കിലേറ്റിയ യാക്കൂബ് മേമനും. 1947 ൽ ഇന്ത്യയും പാക്കിസ്ഥാനുമായി ഒരു മഹാരാഷ്ട്രം വിഭജിക്കപ്പെട്ടതു മുതൽ തുടങ്ങിയ ഒരു പോരിന്റെ ഇങ്ങേക്കണ്ണിയായി നവീദ് എന്നൊരു പതിനാറുകാരൻ പാക്കിസ്ഥാൻ ബാലൻ എത്തിനിൽക്കുന്നതുവരെയുള്ള ചരിത്രം പരിശോധിച്ചാൽ അതിനുള്ളിൽ തുന്നിച്ചേർത്തിരിക്കുന്ന പകയുടെ ചരിത്രവും കണ്ടെടുക്കാം. ആ പകയുടെ, വിദ്വേഷത്തിന്റെ

രാഷ്ട്രീയത്തിനുള്ളിലെ ഒരു കണ്ണിയായിരുന്നു യാക്കൂബ് മേമനെന്ന വിദ്യാ സമ്പന്നൻ. 1994-ലെ മുംബൈ സ്ഫോടനത്തിലെ പ്രതിയായിരുന്നു മേമൻ. യാക്കൂബ് മാത്രമല്ല, അയാളുടെ കുടുംബാംഗങ്ങളും കേസിൽ പ്രതികളായിരുന്നു. ചിലരെയൊക്കെ വിട്ടയച്ചു. മറ്റു ചിലർ ജീവപര്യന്തം ശിക്ഷ അനുഭവിക്കുന്നു. കടുത്ത കുറ്റം ചെയ്തുവെന്ന് കോടതി കണ്ടെത്തിയ യാക്കൂബ് മേമൻ തൂക്കിലേറ്റപ്പെട്ടു. മേമന്റെ ജ്യേഷ്ഠ സഹോദരനും ഈ സ്ഫോടന പരമ്പരയുടെ സൂത്രധാരനും ആയ ടൈഗർ മേമനും മറ്റൊരു സഹോദരനും കുടുംബാംഗങ്ങളും ഇപ്പോഴും പാക്കിസ്ഥാനിൽ കഴിയുന്നു. അവിടെ അയാൾക്കൊപ്പം ദാവൂദ് ഇബ്രാഹിം എന്ന അധോലോക

ടുന്നതിനു തലേന്നുള്ള ഞായറാഴ്ച പ്രസംഗത്തിൽ തന്റെ ജനത്തെ പീഢിപ്പിക്കുന്നവരോടു ഒരു പ്രവാചകന്റെ ചൈതന്യത്തോടും ധീരതയോടും അദ്ദേഹം പറഞ്ഞു. "ജീവിക്കുന്ന ദൈവത്തിന്റെ നാമത്തിൽ, നിരന്തരം വിലാപപ്രാർത്ഥന സ്വർഗ്ഗത്തിൽ എത്തിക്കുന്ന എന്റെ ജനത്തിന്റെ നാമത്തിൽ, ഞാൻ നിങ്ങളോട് പറയുന്നു, യാചിക്കുന്നു, ദൈവനാമത്തിൽ ആജ്ഞാപിക്കുന്നു: പീഢനവും, രക്തചൊരിച്ചിലും അവസാനിപ്പിക്കുക".

1980 മാർച്ച് 24-ാം തീയതി റോമേറോ താമസിച്ചിരുന്ന സാൻ സാൽവദോറിലെ ഡിവൈൻ പ്രോവിഡൻസ് ആശുപത്രി ചാപ്പലിലെ അൽത്താരയിൽ അദ്ദേഹം ബലിയർപ്പിച്ചു. പ്രസംഗം അവസാനിപ്പിച്ച് ബലി തുടരാൻ അൾത്താരയിലേക്കു നീങ്ങിയ അദ്ദേഹത്തിന്റെ ഹൃദയത്തെ തുളച്ചുകൊണ്ടു ഒരു വെടിയുണ്ട കടന്നുപോയി. അൾത്താരയുടെ പിന്നിലുണ്ടായിരുന്ന ഭീമാകാരമായ കുരിശിത രൂപത്തിന്റെ മുമ്പിൽ രക്തം ചിന്തി മരിച്ച ക്രിസ്തുവിന്റെ കാൽചുവട്ടിൽ തന്റെ രക്തത്തേയും കലർത്തി അദ്ദേഹം മരിച്ചു വീണു. ജീവിച്ചിരുന്നപ്പോൾ തന്നെ വധിക്കുമെന്നു ഭീഷണിപ്പെടുത്തിയവരോടു അദ്ദേഹം പറഞ്ഞു: "പുനരുദ്ധാനമില്ലാത്ത മരണത്തിൽ എനിക്കു വിശ്വാസമില്ല. നിങ്ങളെന്നെ കൊന്നാൽ സാൽവദോറിലെ എന്റെ പാവപ്പെട്ട ജനങ്ങളിൽ ഞാൻ ഉയർത്തെഴുന്നേൽക്കും". മരണത്തെ ഭയമില്ലാതിരുന്ന ഒസ്കാർ റോമേറോയെ മരണത്തിനും, മരണത്തെ ഭയപ്പെട്ടിരുന്നവർക്കും തോല്പിക്കാൻ സാധിച്ചില്ല. ഈ ആധുനിക പ്രവാചകന്റെ

ജീവിതം നമുക്കെല്ലാം ഒരു അടയാളവും പ്രതീകവും പ്രചോദനവുമാണ്. വാഴ്ത്തപ്പെട്ട പോൾ ആറാമൻ മാർപ്പാപ്പ പറയുന്നു: "ആധുനിക മനുഷ്യൻ പ്രസംഗകരേക്കാൾ സാക്ഷികളേയാണ് കേൾക്കുന്നത്. ഇനിയും അവർ പ്രസംഗകരെ കേൾക്കുന്നെങ്കിൽ അവർ സാക്ഷികളായതിനാലാണ്".

ഒരു ജനതയുടെ അതിജീവനത്തിന്റെയും അനീതിക്കെതിരെയുള്ള വിട്ടുവീഴ്ച്ചയില്ലാത്ത പോരാട്ടത്തിന്റെയും നിണമണിഞ്ഞ ജീവിതസാക്ഷ്യമാണ് വാഴ്ത്തപ്പെട്ട ഓസ്കാർ റോമേറോയുടേത്. ഇക്കഴിഞ്ഞ മെയ് മാസം 23-ാം തീയതി എൽസാൽവദോർ നിവാസികൾ അവിസ്മരണീയമായ ഒരു സംഭവത്തിനു സാക്ഷ്യം വഹിച്ചു. അജഗണങ്ങൾക്കു വേണ്ടി ജീവാർപ്പണം ചെയ്ത തങ്ങളുടെ ആത്മീയാചാര്യനെ ഫ്രാൻസിസ് മാർപാപ്പായുടെ പ്രത്യേക പ്രതിനിധി, വിശുദ്ധരുടെ നാമകരണ നടപടികളുടെ തിരുസംഘത്തിന്റെ അധ്യക്ഷൻ കർദ്ദിനാൾ ആഞ്ചലോ അമാത്തോ വാഴ്ത്തപ്പെട്ടവരുടെ ഗണത്തിലേയ്ക്ക് ഉയർത്തിക്കൊണ്ട് പ്രഖ്യാപനം നടത്തി.

ഇനിയും പഠിക്കാനും വ്യാഖ്യാനിക്കാനും ഒരുപാട് സാധ്യതകളുള്ള, രക്തം കൊണ്ട് മുദ്രണം ചെയ്യപ്പെട്ട, ആനുകാലീക പ്രസക്തിയുള്ള ഒരാത്മീയ ജീവിതസാധന.... വാഴ്ത്തപ്പെട്ട ഓസ്കാർ റോമേറോ, ആധുനിക സഭയുടെ ആമോസ് പ്രവാചകൻ!!

നായകനും ഉണ്ട്. സംരക്ഷണം ഒരുക്കുന്നത് ഇന്ത്യക്കെതിരെ ഒളിയുദ്ധം ഒരുക്കുന്ന ഐ.എസ്.ഐയും. ഇത്രയുമാണ് പശ്ചാത്തലം.

ഇന്ത്യയുടെ അന്തസ്സ് വാനോളം ഉയർത്തിയ എ.പി.ജെ. അബ്ദുൾ കലാം എന്ന മിസൈൽമാന്റെ കബറടക്കം നടന്ന അന്നു പുലർച്ചെതന്നെയാണ് മേമൻ തൂക്കിലേറ്റപ്പെട്ടതും. മുംബൈയിലെ ഒരു കബർസ്ഥാനിൽ അടക്കം ചെയ്യപ്പെട്ടതും. രണ്ടിടത്തും കനത്ത സുരക്ഷ. ഒരിടത്ത് പൂർണ ദേശീയ ബഹുമതികളോടെ കബറടക്കം. മറ്റൊരിടത്ത് ബന്ധുക്കൾക്ക് മാത്രം പങ്കെടുക്കാൻ അനുവാദമുള്ള കബറടക്കം.

ഇത്രയേറെ ചർച്ച ചെയ്യപ്പെട്ട ഒരു വധശിക്ഷ ഇന്ത്യയിൽ ഇതിനുമുമ്പ് ഉണ്ടായിട്ടില്ല. തൂക്കിക്കൊലയ്ക്ക് തൊട്ടു മുമ്പു വരെ കോടതി ചേർന്നതും അവസാനവട്ടം വാദം കേട്ടതും ചരിത്ര സന്ദർഭമായി. ഈ തൂക്കിക്കൊലയ്ക്ക് ശേഷവും വധശിക്ഷ നിർത്തലാക്കണമെന്ന ആവശ്യത്തെപ്പറ്റി രാജ്യത്ത് ചർച്ച നടക്കുകയാണ്. മേമന്റെ വധശിക്ഷയുടെ പശ്ചാത്തലത്തിൽ ഉയർന്നുവന്ന ഏറ്റവും ഗൗരവമേറിയ ആരോപണം വധശിക്ഷയുടെ കാര്യത്തിൽ ഇരട്ടനീതി നിലനിൽക്കുന്നുവെന്നതാണ്. രാജ്യത്ത് വധശിക്ഷയ്ക്കു വിധേയരാക്കപ്പെട്ടവരിൽ ഏറെയും ദളിത്, മുസ്ലിം, പിന്നാക്ക വിഭാഗത്തിൽ പെട്ടവരാണെും നിയമപോരാട്ടം നടത്താൻ കഴിവില്ലാത്തവരാണെന്നും ഉള്ള ആരോപണം ശക്തമായി ഉയർന്നു വന്നു. മുംബൈ സ്ഫോടനത്തിന് ആധാരമായ മുംബൈ കലാപം ആസൂത്രണം ചെയ്തതിൽ പങ്കുണ്ടെന്ന് ശ്രീകൃഷ്ണ കമ്മിഷൻ കണ്ടെത്തിയ ശിവസേനാ നേതാവിനെ തൊടാൻ പോലും നിയമസംവിധാനങ്ങൾക്കായില്ല. എതും ചൂണ്ടിക്കാണിക്കപ്പെട്ടു. ഗുജറാത്തിൽ വംശഹത്യയുടെ വക്കിലെത്തിയ കലാപങ്ങൾക്കുത്തരവാദികളായവർക്കെതിരെയും നിയമസംവിധാനങ്ങൾ ചലിച്ചില്ല. രാജീവ് ഗാന്ധി വധക്കേസിലെ പ്രതികൾ വധശിക്ഷയ്ക്കു വിധിക്കപ്പെട്ടിരുന്നെങ്കിലും നടപ്പാക്കാനുണ്ടായ കാലതാമസം കണക്കിലെടുത്ത് സുപ്രീം കോടതി അത് ജീവപര്യന്തമായി ഇളവ് ചെയ്തു കൊടുത്തു. ഏറ്റവും ഒടുവിൽ മലെഗാവ് സ്ഫോടനങ്ങൾക്കുത്തരവാദികളായ സംഘപരിവാർ അനുയായികൾക്ക് ജാമ്യമനുവദിക്കുന്നതിൽ എതിർപ്പില്ല എന്ന് എൻ.ഐ.എ. പറയുന്നിടത്ത് കാര്യങ്ങൾ എത്തിനിൽക്കുന്നുവെന്നാണ് ഇരട്ട നീതി സിദ്ധാന്തം ഉയർത്തുന്നവരുടെ വാദം.

നമ്മുടെ മുമ്പിലുള്ള വസ്തുതകൾ വച്ചു മാത്രം കാര്യങ്ങൾ വിലയിരുത്തി നോക്കാം. വധശിക്ഷയ്ക്കു വിധേയരാക്കപ്പെട്ട കുറ്റവാളികളുടെ ജാതി, സമുദായം തിരിച്ചുള്ള എണ്ണത്തിന്റെ മാത്രം അടിസ്ഥാനത്തിൽ ഇരട്ടനീതി സിദ്ധാന്തം ഉയർത്തുന്നത് ബാലിശമാവും. സമുദായ അംഗബലത്തിന്റെ അടിസ്ഥാനത്തിൽ കുറ്റവാളികളും ഉണ്ടാവണം എന്നു ശഠിക്കാനാവില്ലല്ലോ. എന്നാൽ രാജ്യത്തെ പൊലീസ് സംവിധാനം അടിമുടി അഴിമതിവൽക്കരിക്കപ്പെട്ടിരിക്കുന്നു എന്ന വലിയ സത്യത്തിലേക്ക് ഈ കണക്കുകൾ വിരൽ ചൂണ്ടുന്നു. ഉത്തരേന്ത്യൻ സംസ്ഥാനങ്ങളിൽ മിക്കയിടത്തും കുറ്റങ്ങൾ രജിസ്റ്റർ ചെയ്യപ്പെടുക താഴ്ന്ന ജാതിക്കാരുടെ പേരിൽ മാത്രമാവും. മുമ്പ് പുറത്തുവന്ന ഒരു മാധ്യമ റിപ്പോർട്ടിൽ ചൂണ്ടിക്കാണിക്കുന്നത് ജയിലുകളിൽ പോലും മേലാളന്മാർക്കു പകരം തടവനുഭവിക്കുന്നത് നിരപരാധികളായ വ്യാജൻമാരുണ്ടെന്നാണ്. അതായത് പകരം തടവുകാരനെ കൊടുത്ത് സമ്പന്നൻ രക്ഷപ്പെടുന്നു. എല്ലാവരും അറിഞ്ഞുകൊണ്ടുള്ള ഒത്തുകളി. കൊടിയ ഉച്ചനീചത്വം വാണരുളുന്ന ഉത്തരേന്ത്യയിൽ എന്തെങ്കിലും കാര്യത്തിനു പ്രതിഷേധിക്കുന്ന ദളിതൻ കള്ളക്കേസിൽ കുടുങ്ങി അകത്താകും. ഇവർക്കുവേണ്ടി ഫലപ്രദമായി വാദിക്കാൻ പോലും ആരുമുണ്ടാവില്ല. മണിക്കൂറിന് ലക്ഷങ്ങൾ പ്രതിഫലം വാങ്ങുന്ന വക്കീലന്മാരെ ദൂരെ നിന്നു കാണാൻ മാത്രമേ ഈ പാവങ്ങൾക്കു സാധ്യമാവൂ. അതേ സമയം സാമ്പത്തിക ക്രമക്കേടിലൂടെയും അഴിമതിയിലൂടെയും ബാങ്കുകളെ കബളിപ്പിച്ചും വൻ തുക തട്ടിയെടുക്കുവർ ഈ വൻകിട വക്കീലന്മാരുടെ വാദത്തിന്റെ ബലത്തിൽ ഒരു പോറൽ പോലുമേൽക്കാതെ രക്ഷപ്പെടുന്നു. നൂറുരൂപ കള്ളൻ വർഷങ്ങളായി അകത്തു കിടക്കുമ്പോൾ നൂറു കോടി മോഷ്ടിച്ചവൻ മാന്യനായി പൊതു സമൂഹത്തിൽ വിലസുന്നു.

ഇതും ഇരട്ടനീതി തന്നെയെന്ന് ആരെങ്കിലും സംശയിച്ചാൽ കുറ്റപ്പെടുത്താനാവില്ല. ഇതിന്റെ ഒരു വികസിത രൂപമാണ് മുംബൈ, ഗുജറാത്ത് കലാപ കാര്യങ്ങളിലും കണ്ടതെന്ന് ആരെങ്കിലും ആരോപിച്ചാൽ കുറ്റപ്പെടുത്താനാവില്ല. മുംബൈ സ്ഫോടന പരമ്പരയ്ക്ക് ആധാരമായ മുംബൈ കലാപത്തിൽ കൊല്ലപ്പെട്ടത് രണ്ടായിരത്തോളം പേരാണ്. കലാപത്തിന് ആഹ്വാനം ചെയ്ത ആളുകളെയും അറിയാം. മഹാരാഷ്ട്രക്കാരല്ലാത്തവർ പുറത്തുപോകണം എന്ന് ഒരു കാലത്ത് ആഹ്വാനം ചെയ്തവർ തന്നെയാണ് ഈ കലാപവും ആസൂത്രണം ചെയ്തതെന്ന് ഭരണ സംവിധാനങ്ങൾക്കുമറിയാം. എന്നാൽ താക്കറേമാരെ തൊടാൻ പോലും നിയമസംവിധാനങ്ങൾക്കായില്ല. താക്കറേയെ തൊട്ടാൽ മുംബൈ എരിയും എന്ന ഭീഷണിയിൽ എല്ലാ നടപടികളും മരവിപ്പിക്കപ്പെട്ടു. മുംബൈ സ്ഫോടനക്കേസിൽ വധശിക്ഷയ്ക്കു വിധിക്കപ്പെട്ട മേമനെ രഹസ്യമായി കബറടക്കേണ്ടിവന്നുവെങ്കിൽ താക്കറേ പൂർണ ദേശീയ ബഹുമതികളോടെ സംസ്കരിക്കപ്പെട്ടു. ഇരട്ട നീതി എന്ന് ചിലരെങ്കിലും സംശയിച്ചാൽ കുറ്റപ്പെടുത്താനാവില്ല.

എങ്കിലും മേമൻമാർ ചെയ്ത കുറ്റത്തിനെ ന്യായീകരിക്കാൻ ഈ ഇരട്ടനീതി സിദ്ധാന്തം കൊണ്ടാവുമോ എന്നത് സംശയകരമാണ്. ഒരു കലാപത്തിന്റെ പ്രതികാരമായി മേമന്മാർ ആസൂത്രണം ചെയ്തത് ഒരു സ്ഫോടന പരമ്പരയാണ്. അതായത് ഒരു വിദേശ ചാരസംഘടനയുടെ സഹായത്തോടെ സ്വന്തം പൗരന്മാരുടെ ജീവനെടുക്കൽ. രാജ്യത്തെ അസ്ഥിരപ്പെടുത്താനുള്ള വിദേശ ശക്തികളുടെ തന്ത്രത്തിനു മുന്നിൽ കളിപ്പാവയായി മാറി മേമന്മാർ. താക്കറേമാർ ശിക്ഷിക്കപ്പെട്ടില്ല എന്നത് നിരപരാധികളെ കൊല്ലുന്നതിന് ന്യായീകരണമല്ല. അതുകൊണ്ടുതന്നെ ഈ വധശിക്ഷയെ ഇരട്ടനീതി എന്നു വിശേഷിപ്പിക്കുന്നതിലും അർഥമില്ല. മമേമന്റെ വധശിക്ഷയുടെ

മാത്രം അടിസ്ഥാനത്തിൽ രാജ്യത്തെ നിയമസംവിധാനങ്ങളെല്ലാം പരാജയമാണെന്നും ന്യൂനപക്ഷങ്ങളും ദളിതരും പീഡിപ്പിക്കപ്പെടുകയാണെന്നും പറയുന്നതിൽ അർഥമില്ല. ഭരണഘടനയിലെങ്കിലും തുല്യവാകാശവും സമത്വവും നിലനിൽക്കുന്ന രാജ്യമാണ് നമ്മുടേത്. പരമോന്നത കോടതിയിൽ വരെ പോയി നിരപരാധിത്വം സ്ഥാപിച്ചെടുക്കാൻ ശക്തമായ സംവിധാനമുള്ള രാജ്യം. അതിനെത്രപേർക്ക് കഴിയുന്നുണ്ടെന്നത് പ്രസക്തമായ മറ്റൊരു ചോദ്യം മാത്രം.

എന്നാൽ ഇരട്ടനീതി മറ്റൊരർഥത്തിൽ ചർച്ച ചെയ്യപ്പെടേണ്ടന്നതു തന്നെയെന്ന വലിയ സത്യവും ഇപ്പോഴത്തെ സംവാദത്തിലൂടെ ഉരുത്തിരിയുന്നു. ഭൂസ്വത്തു കൊണ്ടും ധനം കൊണ്ടും വിദ്യാഭ്യാസം കൊണ്ടും സമ്പന്നമായിരുന്ന സമൂഹത്തിന്റെ പ്രതിനിധികൾ ഇന്നും രാജ്യത്തിന്റെ സമ്പത്തിന്റെയും അധികാരത്തിന്റെയും സിംഹഭാഗവും കൈയാളുന്നു. എല്ലാ നിയമങ്ങൾക്കും അതീതരായി ആ സമൂഹം രാജ്യത്തിനു മേൽ പിടിമുറുക്കുന്നു. സാധാരണക്കാരന് ഒരു ലക്ഷം രൂപ വായ്പ നൽകാൻ മടിക്കുന്ന ബാങ്കുകൾ സഹസ്ര കോടികൾ മിനിട്ടുകൾക്കകം ഈ അതിസമ്പന്നൻമാർക്ക് നൽകുന്നു. ആയിരം രൂപ തിരിച്ചടയ്ക്കാനുള്ളവനെ ജപ്തി ചെയ്യുന്ന ബാങ്കുകൾ ഈ അതിസമ്പന്നന്മാരുടെ കിട്ടാക്കടം എഴുതിത്തള്ളുന്ന പാവപ്പെട്ടവന്റെ സബ്സിഡി എടുത്തുകളയാൻ വെമ്പൽ കൊള്ളുന്നവർ കോർപറേറ്റുകൾക്ക് സഹസ്രകോടികളുടെ നികുതി ഇളവ് നൽകുന്നു. സമ്പന്നവർഗത്തിന്റെ കൊടും കുറ്റങ്ങൾ പോലും മറച്ചുപിടിക്കുന്ന നിയമസംവിധാനം പാവപ്പെട്ടവനെ അകത്താക്കി കേസുകളുടെ എണ്ണം തികയ്ക്കുന്നു. ദിവസം നൂറുരൂപ വരുമാനം ഇല്ലാത്തവന്റെ ലോകത്ത് അഭിഭാഷകർ മണിക്കൂറിന് ലക്ഷങ്ങൾ കണക്കുപറഞ്ഞു വാങ്ങുന്നു. അവരുടെ വാദങ്ങൾക്ക് കോടതിയിൽ പോലും പ്രാമുഖ്യം ലഭിക്കുന്നു. ഇതൊക്കെയാണ് യഥാർഥത്തിൽ ഇരട്ടനീതി. ഈ ഇരട്ടനീതികളുടെ മുകളിൽ പടുത്തുയർത്തുന്നതാണ് താക്കറേമാർക്കും മേമൻമാർക്കുമുള്ള ഇരട്ടനീതി. ഇത്തരം കാര്യങ്ങളെക്കുറിച്ചുള്ള സംവാദമാണ് ഇന്ന് ആവശ്യം.

ഇനി വധശിക്ഷ ആവശ്യമോ എന്ന തലത്തിലുള്ള ചർച്ചയ്ക്കും രാജ്യം വേദിയാവുകയാണ്. പൗരന്റെ ജീവനെടുക്കുക എന്നത് ഭരണകൂടം നടത്തുന്ന കൊലപാതകം ആണെന്നും അതിന്റെ പാപഭാരം മുഴുവൻ ജനതയ്ക്കും ആണെന്നും ഉള്ള വാദവും ഇവർ ഉയർത്തുന്നു. പല രാജ്യങ്ങളും വധശിക്ഷ നിർത്തലാക്കിയിട്ടുണ്ട്. ചില രാജ്യങ്ങൾ ആ പാതയിലാണ്. സി.പി.എം. പോലുള്ള ഇടതു കക്ഷികളും വധശിക്ഷയെ എതിർക്കുന്നു. ഇതു സംബന്ധമായി ഒരു പ്രമുഖ പത്രം തുടങ്ങിവച്ച ചർച്ചയിൽ സി.പി.എം. പൊളിറ്റ് ബ്യൂറോ അംഗമായ എം.എ. ബേബി ഉയർത്തുന്ന വാദം ശ്രദ്ധേയമാണ്. വധശിക്ഷ വേണ്ട എന്ന നിർദേശം ഗോവിന്ദച്ചാമിക്കും ബാധകമാകുമോ എന്ന ചോദ്യം ഉയരുന്നുണ്ടെന്നും ഗോവിന്ദച്ചാമിയുടെ വധശിക്ഷയും നടപ്പാക്കരുത് എന്നു തന്നെയാണ് തങ്ങളുടെ അഭിപ്രായമെന്നും അർഥശങ്കയ്ക്കിടയില്ലാത്തവിധം ബേബി വ്യക്തമാക്കുന്നു. പുറത്തിറക്കിവിടാതെ ജീവിതകാലം മുഴുവൻ ഇത്തരക്കാരെ ജയിലിലടയ്ക്കുകയാണ് വേണ്ടതെന്നും ബേബി പറഞ്ഞുവയ്ക്കുന്നു.

എന്നാൽ സുപ്രധാനമായ ചില ചോദ്യങ്ങൾ ഉയരുന്നുണ്ട്. സമൂഹത്തിന് അപകടകാരികളായ ഇത്തരം ക്രിമിനലുകൾ ജയിലറ ഭേദിച്ചും പുറത്തുവരാൻ കെൽപുള്ളവരാണ്. ഒന്നുകിൽ നിയമത്തിന്റെ വഴിയിലൂടെ.. അല്ലെങ്കിൽ രാഷ്ട്രീയ സ്വാധീനം ഉപയോഗിച്ച്.. ഒക്കെ അവർ പുറത്തുകടക്കും. അതിനെ തടയാൻ സമൂഹത്തിനാവുകയുമില്ല. കണ്ണൂർ ജില്ലയിലെ രാഷ്ട്രീയ കൊലപാതകങ്ങളിലെ പ്രതികൾക്ക് പരോൾ കിട്ടാനും മറ്റും ഒരു ബുദ്ധിമുട്ടുമില്ല എന്ന് എല്ലാവർക്കും അറിയാം. ഓരോരോ കാരണം പറഞ്ഞ് ശിക്ഷയിളവും കൊടുക്കും. കണ്ണൂരിൽ രാഷ്ട്രീയ കൊലപാതകങ്ങൾ വർധിക്കുന്നതിന് ഇതും ഒരു കാരണമായിരുന്നു. എന്നാൽ ഒന്നുരണ്ടു കേസുകളിൽ ഒട്ടേറെ പ്രതികൾക്ക് ഒന്നിച്ച് വധശിക്ഷ വിധിച്ചതോടെ പാർട്ടി കുറ്റവാളികളും ഒന്നു ഭയന്നു. കണ്ണൂരിലെ അക്രമങ്ങൾക്ക് കുറച്ചൊക്കെ ശമനവും വരുന്നു. വധശിക്ഷ ഒരു ഭയപ്പെടുത്തൽ കൂടിയാണ്. ക്രൂരമായ വംശഹത്യകളും കൊലപാതകങ്ങളും രാജ്യത്തിനെതിരായ അക്രമങ്ങളും ആസൂത്രണം ചെയ്യാനൊരുങ്ങുന്നവരെ ഒരു പരിധിവരെയെങ്കിലും ഭയപ്പെടുത്തി നിർത്താൻ ഇത്തരം കർശന നിയമങ്ങൾക്കാവുന്നുണ്ട്. ജീവപര്യന്തം ശിക്ഷ എന്നത് ഒരു തമാശ മാത്രമായ ഈ രാജ്യത്ത് വധശിക്ഷ കൂടി നിർത്തലായാൽ ഡൽഹിയിൽ നടന്നതുപൊലെ പെൺകുട്ടികൾക്കു നേരെ ക്രൂരമായ ആക്രമണങ്ങൾ നിരന്തരം ഉണ്ടായേക്കാം. ഗോവിന്ദച്ചാമിമാർ പാവം പെൺകുട്ടികളെ ക്രൂരമായി ആക്രമിച്ചേക്കാം. നിഷാമുമാർ പാവപ്പെട്ട സുരക്ഷാ ജീവനക്കാരെ അതിക്രൂരമായി വാഹനം കയറ്റി കൊന്നേക്കാം. അവർക്കു വേണ്ടി മണിക്കൂറിന് ലക്ഷങ്ങൾ വിലയുള്ള അഭിഭാഷകർ പറന്നിറങ്ങിയേക്കാം. അമേരിക്കയിലെ പോലെ അമ്പതും നൂറും വർഷമൊന്നും കുറ്റവാളികളെ ജയിലറയിൽ അടയ്ക്കാൻ സംവിധാനമില്ലാത്ത ഈ രാജ്യത്ത് കൊടുംകുറ്റവാളികളൊക്കെ നാളെയും സമൂഹത്തിനു മുന്നിൽ മാന്യന്മാരായി നടന്നേക്കാം. പഴുതുകളേറെയുള്ള ഒരു നിയമ, ഭരണ വ്യവസ്ഥ നിലനിൽക്കുന്ന ഒരു രാജ്യത്ത് സമൂഹത്തിന്റെ സുരക്ഷയ്ക്ക് വധശിക്ഷ നിലനിൽക്കുന്നത് തയൊണ് അഭികാമ്യം എന്ന വാദത്തിനാണ് കൂടുതൽ സ്വീകാര്യത ലഭിച്ചുകൊണ്ടിരിക്കുന്നത്. ഒരു പക്ഷേ കൂടുതൽ ഫലപ്രദമായ ശിക്ഷാ നിയമങ്ങൾ വരുന്ന കാലത്ത് വധശിക്ഷയും നിർത്തലാക്കാൻ കഴിഞ്ഞേക്കാം. പക്ഷേ ഇന്ന് രാജ്യം അതിന് പാകപ്പെട്ടിട്ടുണ്ടോ എന്ന കാര്യത്തിൽ സംശയം അവശേഷിക്കുന്നു.




# യുവതയെ വഴിതെറ്റിക്കുന്ന സിനിമകൾ

ടോംസ് ആന്റണി

സമസ്തകലകളും, സാഹിത്യവും, സാങ്കേതിക വിദ്യയും സമന്വയിപ്പിക്കുന്നവയാണ് സിനിമകൾ. ആ മാധ്യമം മറ്റെല്ലാറ്റിനേക്കാളും മനുഷ്യനെ സ്വാധീനിക്കുമെന്നുറപ്പ്. പ്രത്യേകിച്ച് കുട്ടികളെയും യുവജനങ്ങളെയും.

ഈ അടുത്തകാലത്ത് തിയേറ്ററുകൾ അടക്കിവാണ മലയാള സിനിമയാണ് "പ്രേമം". സെൻസർ പ്രിന്റ്, വാട്ട്സ് ആപ്പ് ക്ലിപ്പിംഗുകൾ. വ്യാജ ഡി.വി.ഡി. കൾ തുടങ്ങി പല രീതിയിലും ഈ സിനിമയുടെ കോപ്പികൾ യുവജനങ്ങളുടെയും വിദ്യാർത്ഥികളുടെയും കൈകളിലെത്തി. തിമിർത്താടുന്ന മഴയത്തും തിയേറ്ററുകൾ വിദ്യാർത്ഥികളെക്കൊണ്ട് നിറഞ്ഞൊഴുകി. ക്ലാസ്സുകൾ കട്ട് ചെയ്താണ് വിദ്യാർത്ഥികളിൽ ഭൂരിഭാഗവും ഈ സിനിമ കാണാനെത്തിയത്.

മലയാളത്തിലെ ദൃശ്യമാധ്യമങ്ങളും ഈ സിനിമയെക്കുറിച്ച് സജീവമായി ചർച്ച ചെയ്തു. സിനിമയ്ക്ക് തന്നെ ഒരു പുതിയ ട്രെൻഡിന് ഇത് തുടക്കം കുറിച്ചു. യുവജനങ്ങളുടെ മനസ്സറിഞ്ഞുള്ള ചില ചേരുവകൾ ചേർത്താണ് ഈ സിനിമ രൂപപ്പെടുത്തിയെടുക്കാൻ ശ്രീ. അൻവർ റഷീദും, ശ്രീ. അൽഫോൺസ് പുത്രനും ശ്രമിച്ചത്. അതിൽ അവർ പൂർണ്ണമായി വിജയിക്കുകതന്നെ ചെയ്തു.

അരുവിക്കര ഉപതെരഞ്ഞെടുപ്പിൽ മുൻ സ്പീക്കർ ശ്രീ. ജി. കാർത്തികേയന്റെ മകൻ ശ്രീ. ശബരീനാഥും ഇലക്ഷൻ പ്രചരണം പൂർത്തിയാക്കിയശേഷം കണ്ട സിനിമ 'പ്രേമം' ആണ്. ആദ്യമായി നിയമസഭയിൽ നടത്തിയ സബ്മിഷനും 'പ്രേമം' എന്ന സിനിമയെക്കുറിച്ചാണ്.

മലയാളത്തിന്റെ യുവമനസ്സിനെ ഇത്രയേറെ സ്വാധീനിച്ച ഒരു സിനിമ അടുത്തകാലത്ത് ഉണ്ടായിട്ടില്ല. നല്ലത് എന്ന് പറഞ്ഞ് നാം കൈയ്യടിച്ചുകൊണ്ടിരിക്കുന്ന ഈ സിനിമ വിതയ്ക്കുന്ന മൂല്യച്യുതിയെന്ത് എന്ന് ആരെങ്കിലും ചിന്തിച്ചിട്ടുണ്ടോ?

ഈ സിനിമയുടെ ദൂഷ്യഫലങ്ങളെക്കുറിച്ച് ലേഖകൻ ഇതിനോടകം അഞ്ചുവേദികളിൽ പരാമർശിക്കുകയുണ്ടായി. രണ്ടു വിദ്യാലയങ്ങളിലും, മൂന്നു രക്ഷകർത്തൃവേദികളിലും. ഒരു വിദ്യാലയത്തിൽ നിന്ന് എന്റെ പ്രസംഗശേഷം ഞാൻ പോകാനൊരുങ്ങുമ്പോൾ മുപ്പതോളം പ്ലസ്ടു വിദ്യാർത്ഥികൾ എന്നെ വളഞ്ഞു. "ഞങ്ങൾ പ്രേമം ഫാൻസുകാരാണ്. ഞങ്ങൾക്കിഷ്ടപ്പെട്ട ആ സിനിമയെ സാർ എന്തിന് ഇത്രയേറെ വിമർശിക്കണം?" കുട്ടികളുടെ പ്രതികരണ തീവ്രതകണ്ട് ഞാൻ അത്ഭുതപ്പെട്ടു.

**മൂന്നു പ്രേമങ്ങൾ**

നായകകഥാപാത്രമായ ജോർജ്ജ് ജീവിതത്തിലെ ഓരോ കാലഘട്ടത്തിലും ഓരോരോ വ്യക്തികളെ പ്രേമിക്കുന്നു. സ്കൂളിൽവെച്ച് മേരി എന്ന പെൺകുട്ടിയുടെ പുറകെ നടന്ന് പ്രേമിക്കുന്നു. കുട്ടികളുടെ ഭാഷയിൽ പറഞ്ഞാൽ ആ പ്രേമം ചീറ്റിപ്പോകുന്നു. പിന്നീട് കോളേജിലെത്തിയപ്പോൾ പഠിപ്പിക്കുന്ന അദ്ധ്യാപികയെ പ്രണയിക്കുന്നു. അതും സാഫല്യമണിഞ്ഞില്ല. യൗവ്വനത്തിലെത്തുമ്പോഴുള്ള പ്രേമം സഫലമാകുന്നതോടെ സിനിമയും പര്യവസാനിക്കുന്നു.

സിനിമ മൂന്നു മണിക്കൂറായതുഭാഗ്യം. പത്തുമണിക്കൂറായിരുന്നെങ്കിൽ പത്ത് പ്രേമമെങ്കിലും ഉണ്ടായേനെ എന്നു തോന്നിപ്പോകും. പ്രേമത്തിന്റെ അനിവാര്യത ഈ ചിത്രം ചൂണ്ടിക്കാട്ടുന്നു. നാം ജനിച്ചതുതന്നെ പെൺകുട്ടികളുടെ പുറകെ പ്രേമിച്ചു നടക്കുവാനാണ് എന്നു തോന്നിപ്പോകും. ഒരെണ്ണം ശരിയായില്ലെങ്കിൽ മറ്റൊന്ന്. അതു ശരിയായില്ലെങ്കിൽ വേറൊന്ന്. ഇങ്ങനെ പ്രേമിച്ചു ജീവിതം തീർക്കുകയാണ് നായകൻ.

**പ്രണയം അദ്ധ്യാപികയോടൊ....?**

ഈ സിനിമ നൽകുന്ന ഏറ്റവും അപകടം പിടിച്ച മൂല്യച്യുതി അദ്ധ്യാപികയെ പ്രണയിക്കുന്നു എന്നതാണ്. അതും തന്റെ ക്ലാസ്സിൽ പഠിപ്പിക്കുന്ന അദ്ധ്യാപികയെ; തിരിച്ച് പ്രണയിക്കുന്നതിൽ അദ്ധ്യാപികയ്ക്കും ഒട്ടും മടിയില്ല. "മാതാ പിതാ ഗുരു ദൈവം" എന്ന ആർഷഭാരത സംസ്കാരത്തിന്റെ സമ്പന്നതയിലേക്കാണ് ഈ ചിത്രം കരിനിഴൽ വീഴ്ത്തുന്നത്. അദ്ധ്യാപികയെ തനിക്ക് കണ്ട് ആസ്വദിക്കുവാനും, പ്രേമിക്കുവാനും പോന്ന കേവലം ഉപഭോഗവസ്തുവായി ഈ സിനിമ തരംതാഴ്ത്തുന്നു. ഇത്ര മ്ലേച്ഛമാണത്. ഈ സിനിമ കാണുന്ന കുട്ടികൾക്ക് അദ്ധ്യാപകരോടുള്ള സമീപനത്തിൽ മോശമായ താത്പര്യം തോന്നിയാൽ അത്ഭുതപ്പെടാനില്ല.

മൂന്നു പ്രണയങ്ങളിൽ ഏറ്റവും ഇഷ്ടപ്പെടേണ്ടത് എന്ന് സോഷ്യൽ മീഡിയാകളിൽ പ്രചരിച്ച ചോദ്യത്തിന് ഒറ്റ ഉത്തരമായിരുന്നു. ആയിരങ്ങളുടെ മറുപടി. അദ്ധ്യാപികയായ മലരിനോടുള്ള പ്രണയം. ഇന്ന് ഭൂരിഭാഗം കുട്ടികളുടെയും അധരങ്ങളിൽ "മലരേ നിന്നെ കാണാതിരുന്നാൽ" എന്ന ഗാനമുണ്ട്. ഗാനത്തിന്റെ വശ്യത അതിന്റെ പിന്നിലുണ്ടെങ്കിലും ഒരപകടം നാം മണത്തറിയേണ്ടതുണ്ട്.

**മദ്യം, ചീട്ടുകളി**

നായകനെയും കൂട്ടുകാരേയും ഈ സിനിമയിൽ കാണിക്കുമ്പോഴൊക്കെ ഒന്നിൽ അവർ മദ്യപിക്കുകയോ, ചീട്ടുകളിക്കുകയോ, കഞ്ചാവ് വലിക്കുകയോ ആയിരിക്കും. ഒരു സീനിൽ നീലചിത്രം ഒന്നിച്ചിരുന്ന് കാണുകയാണ്. യുവജനങ്ങളെ ഏറെ ആകർഷിച്ച സിനിമ എന്ന നിലയിൽ അവർക്കിഷ്ടപ്പെട്ട നായകൻ (നിവിൻ പോളി) മദ്യപിക്കുകയും, കഞ്ചാവ് വലിക്കുകയും, ചീട്ടുകളിക്കുകയും, നീലച്ചിത്രം കാണുകയും ചെയ്യുമ്പോൾ തീർച്ചയായും യുവജനങ്ങൾ ഇതിലേയ്ക്ക് ആകർഷിക്കപ്പെടുക സ്വാഭാവികം.

ഒരു സീനിൽ ക്ലാസ്സിൽ ഇരുന്നാണ് നായകനും കൂട്ടരും മദ്യപിക്കുന്നത്. നായകൻ പ്രണയിക്കുന്ന അദ്ധ്യാപിക അവരെ ക്ലാസ്സിൽ നിന്ന് ഇറക്കിവിടുന്നുണ്ട്. മദ്യപിക്കുകയും മറ്റ് സാമൂഹ്യതിന്മകളിലേർപ്പെടുകയും ചെയ്യുന്ന യുവജനങ്ങളാണ് യഥാർത്ഥ ഹീറോകൾ എന്ന് ഈ ചിത്രം അവതരിപ്പിക്കുന്നു. അവരെ പ്രണയിക്കുന്നതിൽ അഭിമാനിക്കുവാനാണ് ഈ ചിത്രം പെൺകുട്ടികൾക്കു നൽകുന്ന സന്ദേശം. ക്ലാസ്സിലിരുന്ന് മദ്യപിക്കുന്ന വിദ്യാർത്ഥിയെ യാതൊരു കൂസലുമില്ലാതെയാണ് അദ്ധ്യാപിക തിരികെ പ്രണയിക്കുന്നത് എന്നതും ആശ്ചര്യജനകം.

ഇതിന്റെ കഥ ആവശ്യപ്പെടുന്ന ഒന്നല്ല മദ്യവും, കഞ്ചാവും, ചീട്ടുകളിയുമൊന്നും. ഇതൊന്നുമില്ലെങ്കിലും ഈ സിനിമ വിജയിച്ചേനെ. പക്ഷെ യുവജനങ്ങളെ വഴിതെറ്റിക്കുന്നതിനായി ബോധപൂർവ്വം ചേടിവച്ച ചിലതാണ് ഇവയൊക്കെ എന്ന് സംശയിക്കേണ്ടിയിരിക്കുന്നു. അതിനെ സാധൂകരിക്കുന്ന ഒന്നുകൂടി ഈ ചിത്രത്തിലുണ്ട്. ക്ലാസ്സിലിരുന്ന് മദ്യപിച്ചതിന് നായകന്റെ പിതാവിനോട് പ്രിൻസിപ്പാൾ പരാതി പറയുമ്പോൾ നായകന്റെ അച്ഛന്റെ മറുപടി ഈ സിനിമയുടെ സന്ദേശം കൂടിയാണ്. "നിനക്കെന്താ വീട്ടിലിരുന്നോ, ബാറിലിരുന്നോ, മദ്യപിച്ചുകൂടെ..... എന്തിനാ ക്ലാസ്സിലിരുന്ന് മദ്യപിക്കുന്നത്" മദ്യത്തെ ബോധപൂർവ്വം പ്രോത്സാഹിപ്പിക്കുന്ന സിനിമയാണ് ഇതെന്ന് ഇതിൽ കൂടുതൽ തെളിവെന്തിന്.

**കോളേജ് ജീവിതം**

നായകന്റെ കോളേജ് ജീവിതം എല്ലാ നിയമ വ്യവസ്ഥയോടുള്ള വെല്ലുവിളിയാണ്. ബൈക്കിൽ മൂന്നു പേർ ചേർന്ന് കോളേജിലെത്തുന്നു. കറുത്ത ഷർട്ടും ലുങ്കിയും ധരിച്ച് ക്ലാസ്സിൽ കയറുന്നു. കലാപരിപാടികൾക്കിടെ ഗുണ്ട് പൊട്ടിക്കുന്നു. എതിർക്കുന്ന വ്യക്തികളെ ഇടിച്ച് തരിപ്പണമാക്കുന്നു. ക്ലാസ്സിലിരുന്ന് മദ്യപിക്കുന്നു തുടങ്ങിയവയൊക്കെ ബോധപൂർവ്വമായ ചില ചേടിവയ്ക്കലുകളാണ്. നിയമവാഴ്ചയെ ഇങ്ങനെ വെല്ലുവിളിക്കുന്ന ഈ ചിത്രത്തിന്റെ അണിയറ ശില്പികൾക്ക് വ്യാജ സിഡികൾക്കെതിരെ പ്രതികരിക്കാൻ യോഗ്യതയുണ്ടോ എന്ന് ഓർക്കുന്നത് നന്ന്.

പ്രേമം സിനിമയിൽ കറുത്ത ചൈനാ കോളർ ഷർട്ടും കൈലിയുമുടുത്ത് ക്ലാസ്സിൽ കയറിയ അമ്പതോളം വിദ്യാർത്ഥികളെ തൊടുപുഴയിലെ ഒരു കോളേജിൽ നിന്ന് സസ്പെൻഡ് ചെയ്ത വാർത്തയും നാം വായിച്ചിരിക്കുമല്ലോ. ഈ സിനിമയുടെ സ്വാധീനം എത്രയുണ്ടെന്ന് ഇതിൽ പരം തെളിവെന്തിന്?

സിനിമകൾ കാണരുതെന്നല്ല. ഒരു വിനോദ ഉപാധി എന്നനിലയിൽ സിനിമകൾ മനുഷ്യമനസ്സിനെ സന്തോഷിപ്പിക്കും. എന്നാൽ സിനിമകൾ തെരഞ്ഞെടുത്ത് കാണുവാനും കണ്ട സിനിമയിലെ കൊള്ളേണ്ട കാര്യങ്ങൾ കൊള്ളാനും തള്ളേണ്ടവ തള്ളാനും നമുക്കു കഴിയണം.

മലയാള സിനിമയിൽ ചില സംവിധായകരും നടന്മാരും നിർമ്മാതാക്കളും ഇത്തരം മൂല്യച്യുതികൾ സിനിമയിലൂടെ ബോധപൂർവ്വം പ്രചരിപ്പിക്കുന്നുണ്ടെന്ന് ലേഖകൻ സംശയിക്കുന്നു. ഹണിബീ എന്ന സിനിമ മദ്യപാനത്തെ പ്രോത്സാഹിപ്പിക്കുന്നതാണ്. ഇടുക്കി ഗോൾഡ് കഞ്ചാവിനെയും, ട്രിവാൻഡ്രം ലോഡ്ജ് പോലുള്ള സിനിമകൾ ഫ്രീ സെക്സിനെയും പ്രോത്സാഹിപ്പിക്കുന്നവയാണ്. മൂല്യച്യുതിക്കെതിരെ സാമൂഹിക പ്രതിബദ്ധതയുള്ളവർ പ്രതികരിക്കട്ടെ. അല്ലെങ്കിൽ യുവതലമുറയുടെ മൂല്യബോധം തകർന്നില്ലാതാവും.

**ഉപകാരസ്മരണ**



ഒരു വിശ്വാസി







# മദ്യാസക്തി രോഗത്തിന്റെ അഞ്ച് തലങ്ങൾ

പ്രൊഫ. ജോർജ് ജോസഫ് കൊച്ചുപുരയ്ക്കൽ
ഡോ. ജോജുജോൺ വടക്കേടത്ത്





മദ്യാസക്തി ഒരു മാരകരോഗമാണ്. സാധാരണ ഒരു രോഗം ഒരു വ്യക്തിയുടെ ഒരു മേഖലയെയോ ഒരു അവയവത്തെയോ ആണ് ബാധിക്കുന്നത്. എന്നാൽ മദ്യാസക്തി ഒരാളെ സമ്പൂർണ്ണമായി തകർത്തുകളയുന്നു. മദ്യാസക്തി ഒരു വ്യക്തിയുമായി ബന്ധപ്പെട്ട അഞ്ച് തലങ്ങളെ ദോഷകരമായി ബാധിക്കുന്നു. ശാരീരികവും മാനസികവും ആത്മീയവുമായ സുസ്ഥിതി നശിപ്പിക്കുന്നതോടൊപ്പം കുടുംബജീവിതത്തിന്റെയും സാമൂഹികജീവിതത്തിന്റെയും അസ്ഥിവാരം ഇളക്കുന്നു. ഈ അഞ്ചുതലങ്ങളും വിശദമായി അപഗ്രഥിക്കാം.

**1. ശാരീരിക തലം**

മദ്യം ശരീരത്തിന്റെ എല്ലാ ഭാഗങ്ങളെയും ദോഷകരമായി ബാധിക്കുന്നു.

**a. തലച്ചോറ് (Brain)**

ഒരാൾ മദ്യം ഉപയോഗിക്കാൻ തുടങ്ങുമ്പോൾത്തന്നെ തലച്ചോറിന്റെ ക്രിയാത്മകപ്രവർത്തനങ്ങൾ ബാധിക്കപ്പെട്ട് തുടങ്ങുന്നു. മദ്യത്തിന്റെ അളവ് കൂടുന്തോറും സ്വബോധവും സമനിലയും സ്വയം നിയന്ത്രണവും നഷ്ടപ്പെടുന്നു. ക്രമേണ രക്തത്തിൽ മദ്യത്തിൽ അളവ് കൂടുന്നു. ബ്ലഡ് ആൽക്കഹോൾ കോൺസെന്റ്റേഷൻ (Blood Alcohol Concentration - ബി.എ.സി.) 1000 മില്ലി ഗ്രാം വരെ എത്തുമ്പോൾ നിയന്ത്രണം നഷ്ടപ്പെട്ട് സംസാരിക്കുകയും വിലക്കുകൾ ലംഘിക്കുന്നതിനുള്ള മടി ഇല്ലാതാവുകയും ചെയ്യും. ബി.എ.സി. 2000 മുതൽ 3000 മില്ലി ഗ്രാം വരെ എത്തുമ്പോൾ വിറയൽ, തളർച്ച, സുബോധം നഷ്ടപ്പെടൽ എന്നിവ സംഭവിക്കുന്നു. ബി.എ.സി. 4000 മില്ലി ഗ്രാമിനധികമായാൽ മരണം സംഭവിക്കാൻ സാധ്യതയുണ്ട്.

മദ്യപാനം പോഷകങ്ങളുടെയും ജീവകങ്ങളുടെയും കുറവിന് കാരണമാകുന്നു. തലച്ചോറിന്റെ പ്രവർത്തനത്തിനാവശ്യമായ തയാമിൻ (Thiamin) എന്ന

ജീവകം മദ്യപാനം മൂലം നഷ്ടമാകുന്നു. തയാമിന്റെ അഭാവം മൂലം ഉണ്ടാകുന്ന രോഗങ്ങളാണ് വെർനിക്സ് എൻസെഫലോപ്പതി (Wernicke's Encephalopathy) യും കൊർസാക്കോഫ്സ് സൈക്കോസിസ് (Korsakoff's Psychosis) സും. വെർനിക്സ് എൻസെഫലോപ്പതി നിമിത്തം തലച്ചോറിന്റെ പ്രവർത്തനം മന്ദീഭവിക്കുകയും മാനസികനില തകരാറിലാവുകയും കണ്ണുകളുടെ പ്രവർത്തനം മന്ദീഭവിക്കുകയും ചെയ്യുന്നു. തക്കസമയത്ത് ചികിത്സ ലഭിക്കാതിരുന്നാൽ രോഗി മരിക്കും. കൊർസാക്കോഫ്സ് സൈക്കോസിസ് ബാധിച്ചാൽ പരിസരബോധവും സ്ഥലകാലബോധവും നഷ്ടപ്പെടുകയും അല്പം മുൻപ് നടന്ന കാര്യങ്ങൾപോലും ഓർമ്മിക്കാൻ സാധിക്കാതെ വരുകയും ചെയ്യും.

**b. ഹൃദയം**

മദ്യം ഹൃദ്രോഗികൾക്ക് ഒട്ടും നല്ലതല്ല. മദ്യം പ്രധാനമായി നാല് രോഗങ്ങൾക്ക് കാരണമാകുന്നു. മദ്യം ഹൃദയപേശികളെ ദുർബലമാക്കുന്നു. ഹൃദയത്തിന് രക്തം പമ്പ് ചെയ്യുന്നതിനുള്ള ശക്തി കുറയുകയും ശ്വാസംമുട്ടൽ, തലകറക്കം, നെഞ്ചുവേദന, ക്ഷീണം, ബോധക്ഷയം എന്നിവ ഉണ്ടാവുകയും ചെയ്യുന്നു. ഈ രോഗമാണ് ആൽക്കഹോളിക് കാർഡിയോ മയോപതി (Alcoholic Cardiomyopathy). മറ്റൊരസുഖമാണ് ഹോളിഡേ ഹാർട്ട് സിൻഡ്രോം (Arithmiya). അവധി ദിവസങ്ങളിലുള്ള അമിതമദ്യപാനം മൂലമാണ് ഈ രോഗമുണ്ടാകുന്നത്. ഈ രോഗം മൂലം ഹൃദയമിടിപ്പിന്റെ താളം തെറ്റുന്നു. കുറച്ചു ദിവസം മദ്യപിക്കാതിരുന്നതിനുശേഷം അമിതമായി മദ്യപിക്കുന്ന ചിലർക്കുണ്ടാകുന്ന അസ്വസ്ഥതയാണ് ഏട്രിയൽ ഫൈബ്രിലേഷൻ. മദ്യപാനിയുടെ പേസ്മേക്കർ സംവിധാനത്തിന് തകരാർ സംഭവിക്കുകയും ഹൃദയമിടിപ്പിന്റെ താളം തെറ്റുകയും ചെയ്യുന്ന രോഗമാണിത്. മറ്റൊരുരോഗമാണ് ഉയർന്ന രക്തസമ്മർദ്ദം (High Blood Pressure). അമിതമദ്യപാനം മൂലം ഉത്പാദിപ്പിക്കപ്പെടുന്ന ഹോർമോണുകൾ രക്തക്കുഴലുകളെ സങ്കോചിപ്പിക്കുന്നതുമൂലം ഉയർന്ന രക്തസമ്മർദ്ദം ഉണ്ടാകുന്നു.

**c. കരൾ**

മദ്യപാനം മൂലം ഏറ്റവുമധികം ബാധിക്കപ്പെടുന്ന ഒരവയവമാണ് കരൾ. മദ്യപാനം മൂലമുണ്ടാകുന്ന കരൾ രോഗത്തിന് മൂന്ന് ഘട്ടങ്ങളുണ്ട്. ആദ്യഘട്ടത്തിൽ മദ്യപാനം മൂലം കരളിൽ കൊഴുപ്പ് അടിഞ്ഞുകൂടുന്നു. ഈ അവസ്ഥ ഫാറ്റി ലിവർ (Fatty Liver) എന്നറിയപ്പെടുന്നു. രണ്ടാം ഘട്ടത്തിൽ കരൾ വലുതാവുകയും നീർവീക്കം ഉണ്ടാവുകയും കോശങ്ങൾക്ക് ക്ഷതമേൽക്കുകയും ചെയ്യുന്നു. ഈ ഘട്ടത്തിൽ വയറുവേദന, മഞ്ഞപ്പിത്തം, രക്തംഛർദ്ദിക്കൽ എന്നീ ലക്ഷണങ്ങളും കാണപ്പെടുന്നു. ഈ അവസ്ഥയാണ് ആൽക്കഹോളിക് ഹെപ്പറ്റൈറ്റിസ് (Alcoholic hepatitis). മൂന്നാം ഘട്ടത്തിൽ ലിവർ സിറോസിസ് (Liver Cirrhosis) സംഭവിക്കുന്നു. കോശങ്ങൾ മരിച്ച് കരൾ ചുരുങ്ങുകയും ക്ഷീണം, വിശപ്പില്ലായ്മ, പേശികളിലെ ബലക്ഷയം, മഞ്ഞപ്പിത്തം, രക്തം ഛർദ്ദിക്കുക മുതലായ ലക്ഷണങ്ങൾ കാണപ്പെടുകയും ചെയ്യുന്നു. ആദ്യ രണ്ട് ഘട്ടത്തിലുമുള്ള രോഗികളെ ചികിത്സയിലൂടെ രക്ഷിക്കാം. എന്നാൽ ലിവർ സിറോസിസ് ബാധിച്ചവർക്ക് ദൈവമാണ് ഏക ശരണം.

കണ്ണ്, കൈകാലുകൾ, സന്ധിബന്ധങ്ങൾ, ഉദരം എന്നീ അവയവങ്ങളെയും മദ്യപാനം ബാധിക്കുന്നു. അമിതമദ്യപാനം മൂലം ശരീരത്തിലെ ഫോളിക് ആസിഡ് നഷ്ടമാവുകയും ഒപ്റ്റിക് നെർവിന്റെ പ്രവർത്തനം തകരാറിലാവുകയും കാഴ്ച കുറയുകയും ക്രമേണ കാഴ്ച നഷ്ടപ്പെടുകയും ചെയ്യുന്നു. മദ്യപാനിക്ക് കാഴ്ചക്കുറവുമൂലം റോഡപകടങ്ങളും ഉണ്ടാകാനിടയുണ്ട്. കൈകാലുകളിലെ നാഡീഞരമ്പുകളെ ബാധിക്കുന്ന രോഗമാണ് പെരിഫറൽ ന്യൂറോപ്പതി (Peripheral Neuropathy). രോഗിക്ക് കൈകാൽവീക്കം, മരവിപ്പ്, വേദന, ബലക്ഷയം എന്നിവ സംഭവിക്കുന്നു. മദ്യപാനിയുടെ രക്തത്തിലെ യൂറിക്കാസിഡിന്റെ (uric acid) അളവ് കൂടുന്നു. ഇത് സന്ധികളിൽ അടിഞ്ഞുകൂടി നീർക്കെട്ടും വേദനയും ഉണ്ടാക്കുന്നു. ഈ രോഗമാണ് ഗൗട്ട് (Gout). അമിതമദ്യപാനം മൂലം ആമാശയത്തിൽ വൃണങ്ങൾ ഉണ്ടാകുന്നു. ഇത് രക്തസ്രാവത്തിലേക്ക് നയിക്കും. മദ്യപാനം ഉദരത്തിൽ വെള്ളം കെട്ടിക്കിടക്കുന്നതിനും കാരണമാകുന്നു. ഈ രോഗമാണ് മഹോദരം. അമിത മദ്യപാനം പുരുഷന്മാരുടെ ലൈംഗിക ഹോർമോണുകളുടെ ഉല്പാദനത്തെ ബാധിക്കുകയും ലൈംഗികശേഷിക്കുറവിന് കാരണമാകുകയും ചെയ്യുന്നു. അമിത മദ്യപാനം സ്ത്രീകളിൽ വന്ധ്യതയക്കു കാരണമായിത്തീരുന്നു.

മനുഷ്യശരീരം ദൈവത്തിന്റെ ആലയമാണ്. നമ്മുടെ ശരീരമാകുന്ന ദേവാലയത്തെ ഏറ്റവും വിശുദ്ധിയോടെ സൂക്ഷിക്കാൻ നമുക്ക് കടമയുണ്ട്. വിശുദ്ധ പൗലോസ് ശ്ലീഹായുടെ വാക്കുകൾ നമുക്ക് പ്രചോദനമാകട്ടെ. **"നിങ്ങൾ ദൈവത്തിന്റെ ആലയമാണെന്നും ദൈവാത്മാവ് നിങ്ങളിൽ വസിക്കുന്നുവെന്നും നിങ്ങൾ അറിയുന്നില്ലേ? ദൈവത്തിന്റെ ആലയം നശിപ്പിക്കുന്നവനെ ദൈവവും നശിപ്പിക്കും. എന്തെന്നാൽ, ദൈവത്തിന്റെ ആലയം പരിശുദ്ധമാണ്. ആ ആലയം നിങ്ങൾ തന്നെ" (1 കോരിന്തോസ് 3:16, 17).**

(അടുത്തലക്കത്തിൽ മദ്യാസക്തി രോഗത്തിന്റെ അഞ്ച് തലങ്ങൾ തുടരുന്നു...)



കുടുംബസദസ്സ്

# കുടുംബ നവീകരണവും തോബിത്തിന്റെ പത്തു കല്പനകളും

ഡോ. പ്രകാശ് അലക്സ് വാളകം



ഈ ഭൂമിയിൽ പിറന്നു വീഴുന്ന ഓരോ കുഞ്ഞിനെയും വിശുദ്ധനും വിശുദ്ധയുമാക്കിമാറ്റുന്നതിൽ മാതാപിതാക്കന്മാരുടെ പങ്ക് വലുതാണ്. "പേര് പരിശുദ്ധമെങ്കിൽ ശാഖകളും അങ്ങനെതന്നെ" (റോമ 11:16). മാതാപിതാക്കന്മാർക്കൊക്കെ വിശുദ്ധ ഗ്രന്ഥം നൽകുന്ന മാതൃകയാണ് തോബിത്തിന്റെ ജീവിതം. മരണത്തിനു മുൻപേ ഒരു വിൽപത്രം പോലെ ആത്മീയ-ധാർമ്മിക മൂല്യങ്ങൾ ഒരപ്പൻ തന്റെ മകനു പകർന്നു കൊടുക്കുന്ന ഹൃദയസ്പർശിയായ രംഗം ബൈബിളിൽ കാണാം. അതാണ് തോബിത്തിന്റെ പത്തു കല്പനകൾ. മക്കളുടെ ഹൃദയത്തിലും തലച്ചോറിലും ഓരോ അപ്പനും അമ്മയും കോറിയിടേണ്ട ദൈവീക മൂല്യങ്ങളാണിവ. എല്ലാ കുടുംബങ്ങളിലും ഒരുകെടാവിളക്കായി ഈ ഉപദേശങ്ങൾ തെളിഞ്ഞു നിൽക്കട്ടെ.

**1. അമ്മയെ മറക്കരുത്; അവളെ ആദരിക്കുക**

"മകനെ ഞാൻ മരിക്കുമ്പോൾ എന്നെ സംസ്കരിക്കുക. നിന്റെ അമ്മയുടെ കാര്യം ഒരിക്കലും മറക്കരുത്. ജീവിതകാലം മുഴുവൻ അവളെ ആദരിക്കണം. അമ്മയുടെ ഹിതം നോക്കണം.... അവളെ വേദനിപ്പിക്കരുത്. മരിക്കുമ്പോൾ അവളെ എനിക്കു സമീപം സംസ്കരിക്കണം" (തോബി. 4:3-4). മരണകിടക്കയിൽ കിടക്കുന്ന ഒരപ്പന്റെ നിർദേശമാണിത്. നൊന്തു പ്രസവിച്ച അമ്മയുടെ കണ്ണീരും, വിയർപ്പൊഴുക്കി അധ്വാനിച്ച് വളർത്തിയ അപ്പന്റെ നൊമ്പരങ്ങളും കാണാതെ പോകുന്ന......വൃദ്ധസദനങ്ങളിൽ തള്ളുന്ന....നടതള്ളി ഉപേക്ഷിക്കുന്ന... എത്രയോ മക്കളുണ്ട്.

മാതാപിതാക്കന്മാരെ നോക്കുന്നത് ഭാരമായപ്പോൾ മാസങ്ങളും ആഴ്ചകളും പങ്കുവച്ച് അവരെ ഭവനങ്ങളിൽ നിർത്തുന്ന കുടുംബങ്ങളുണ്ട്. പണത്തിന്റെയും ജീവിതസമൃദ്ധിയുടെയും മധ്യേ അപ്പനും അമ്മയുമൊക്കെ ഒരു ഭാരമാകുമ്പോൾ ദൈവവചനം ഒടുവിലത്തെ ഒരു ഓർമ്മക്കുറിപ്പെന്നോണം പറയുന്നു. ഇത് തോബിയാസിന് മാത്രമുള്ള കല്പനയല്ല; അമ്മയുടെ ഉദരത്തിൽ പിറന്ന ഓരോ കുഞ്ഞിനുമുള്ളതാണ്. അപ്പനെയും അമ്മയേയും ഒരു നോക്കു കാണാൻ സമയമില്ലാതെ പണസമ്പാദന മാർഗങ്ങളിൽ സമയം ചെലവിടുമ്പോൾ ഓർക്കണം തോബിത്തിന്റെ ഈ അരുളപ്പാടുകൾ.

**2. ദൈവമായ കർത്താവിനെ ഓർക്കുക**

"മകനെ, ജീവിതകാലം മുഴുവൻ നമ്മുടെ ദൈവമായ കർത്താവിനെ ഓർക്കുക" (തോബി 4:5). മനുഷ്യർ ഇന്നു പൊതുവെ അസംതൃപ്തരായികാണപ്പെടുന്നു. എന്തുകിട്ടിയാലും എത്രകിട്ടിയാലും കുറവുകളും ഇല്ലായ്മകളുമോർത്ത് ദുഃഖിക്കുന്ന സ്വഭാവം സംസ്കാരമായി തന്നെ രൂപപ്പെട്ടുകൊണ്ടിരിക്കുന്നു. സഹനങ്ങളും രോഗങ്ങളും ശാപത്തിന്റെ ദുരിതവേളകളായി കാണാതെ അവയിലും ദൈവാനുഗ്രഹങ്ങൾ ഒളിഞ്ഞിരിപ്പുണ്ടെന്ന് മക്കളെ പഠിപ്പിക്കണം. യേശുവിന്റെ ജീവിതം മുഴുവനും നന്ദിയോടെ വികാരങ്ങൾ നിറഞ്ഞു നിൽക്കുന്നതായി കാണാം (യോഹ. 11:41, ലൂക്കാ 10:21, മത്താ. 26:30) നന്ദി പറയാത്ത ജീവിതം പാപകരമാണെന്ന് പൗലോസ് ശ്ലീഹാ പഠിപ്പിക്കുന്നു (റോമ 1:21). ഇസ്രായേൽ ജനം ദൈവത്തിന്റെ അത്ഭുത പ്രവൃത്തികൾ ഓർത്ത് നിരന്തരം ദൈവത്തെ സ്തുതിച്ചിരുന്നു. ഈ പൈതൃകം കാത്തു സൂക്ഷിക്കണമെന്നാണ് അപ്പന്റെ ഉപദേശത്തിന്റെ സാരം.

**3. ദാനധർമ്മം ചെയ്യുക**

പരസ്നേഹ പ്രവൃത്തിയിൽ വ്യാപൃതനായി അന്ധനായി തീർന്നവനാണ് തോബിത്ത് (2:10) മറ്റുള്ളവരുടെ കണ്ണീരും കഷ്ടപ്പാടും കാണുമ്പോൾ കാരുണ്യം കാണിക്കാത്തവരുടെ എണ്ണം വർദ്ധിച്ചുവരികയാണ്. മനുഷ്യസ്നേഹത്തിന് നാശം സംഭവിച്ചുകൊണ്ടിരിക്കുകയാണോ എന്നു ചിന്തിപ്പിച്ച ഒരു സംഭവമുണ്ട്. ട്രെയിൻ യാത്ര ചെയ്യുമ്പോൾ കാലില്ലാത്ത ഒരു ഏഴുവയസ്സുകാരൻ ഒട്ടിയ വയറുമായി സമ്പന്നരുടെ കാൽച്ചുവട് ശുചി

യാക്കി കൈ നീട്ടുന്നു. അമ്മയുടെ മടിയിലിരിക്കുന്ന കുഞ്ഞിന്റെ ഹൃദയം ആർദ്രമായി. അവൻ അവളുടെ പേഴ്സിൽ നിന്ന് രണ്ടു രൂപയെടുത്തപ്പോൾ ക്രോധം പൂണ്ട് കുഞ്ഞിന്റെ ഹൃദയം കുത്തി നോവിക്കുമാറ് അതിന്റെ കൈവെള്ള നോവിച്ച ഒരു അമ്മയെ കണ്ടു നമ്മ യുടെ ജൈവാംശങ്ങളെ പിഞ്ചു ഹൃദയങ്ങളിൽ നിന്നു പോലും പിഴുതെറിയത്തക്കവിധം ഹൃദയം കഠിനമാക്കുന്ന സത്രത്തിൽ ഇടം കിട്ടാതെ ക്രിസ്തു കണ്ണീരുമായി കടന്നു പോവുകയാണ്. അവൻ ഇന്നു പീഡിപ്പിക്കപ്പെടുന്നു. ഭക്ഷണവും പാർപ്പിടവുമില്ലാതെ ചികിത്സിക്കാൻ പണമില്ലാതെ, ഒട്ടിയ വയറുമായി രോഗക്കിടക്കയിലും ജയിലറയിലും....പാവപ്പെട്ടവന്റെ കണ്ണീർ നിന്റെ കാൽച്ചുവട്ടിൽ വീണിട്ടും എന്തേ ഹൃദയം കഠിനമാക്കുന്നു ?

ദാനധർമ്മം ചെയ്യണമെന്നും പാവപ്പെട്ടവരെ സഹായിക്കണമെന്നുള്ള സുകൃത ജീവിതശൈലി മക്കൾക്കു പറഞ്ഞുകൊടുക്കേണ്ടത് മാതാപിതാക്കളായ നിങ്ങളാണ്. അതിന്റെ ദൈവാനുഗ്രഹം നിങ്ങളുടെ കുടുംബത്തിനു തന്നെയാണ്. നിനക്കുള്ളതെല്ലാം ദരിദ്രർക്കു കൊടുക്കുക എന്ന തിരുമൊഴി ക്രിസ്തു നിന്നെ നോക്കിയും ആവർത്തിക്കുന്നുണ്ട്. സഹായത്തിനുവേണ്ടി നെഞ്ചുരുകിയുള്ള നിൽപും കാൽപ്പെരുമാറ്റവും നീ കേൾക്കാതെ പോകരുതേ.

**4. അന്യമതത്തിൽ നിന്നും വിവാഹം ചെയ്യരുത്**

അന്യമതത്തിൽ നിന്നും വിവാഹം ചെയ്യരുത്. നാം പ്രവാചകന്മാരുടെ സന്തതികളാണ് ക്രിസ്തീയ യുവതീ യുവാക്കന്മാരാണ് പ്രണയത്തിന്റെ ചതിക്കുഴിയിൽ വീണ് ജീവിതം നശിപ്പിക്കുന്നതിൽ ഏറിയ പങ്കും. ക്രിസ്തീയ മൂല്യങ്ങളും വിശ്വാസ സത്യങ്ങളും മറന്ന് മാതാപിതാക്കന്മാരെ ധിക്കരിച്ച് മക്കൾ ജീവിത പങ്കാളികളെ സ്വയം കണ്ടെത്തുന്ന തിന്മയുടെ ദുർഭൂതങ്ങൾ പല യുവതീ യുവാക്കളെയും കീഴടങ്ങുന്നുണ്ട്. പക്വതയില്ലാത്ത തീരുമാനങ്ങളിൽ ചിലർ വഞ്ചിക്കപ്പെടുന്നു. ചിലർ വഴിതെറ്റിപ്പോകുന്നു. തെറ്റായ പ്രണയ ബന്ധങ്ങളിൽ മതം ഉപേക്ഷിച്ചു പോലും വഴിതെറ്റിപ്പോകുന്ന മക്കളെയോർത്തു വിലപിക്കുന്ന ഒത്തിരി അമ്മമാരെ ധ്യാനമേഡയിൽ കണ്ടുമുട്ടിയിട്ടുണ്ട്. മക്കൾക്ക് മതബോധത്തിന്റെ ബാലപാഠങ്ങളും ആത്മീയതയുടെ വചനവ്യാഖ്യാനങ്ങളും കൊടുക്കാതിരുന്നാൽ പ്രിയ മാതാപിതാക്കന്മാരെ ഓർക്കുക. നാളെ നിങ്ങൾ കണ്ണീരൊഴാക്കേണ്ടി വരും. അതുകൊണ്ട് വിവാഹത്തിന്റെ പവിത്രതയും വിശുദ്ധിയും ജീവിതത്തെക്കുറിച്ചുള്ള ദൈവപദ്ധതിയും മക്കൾക്ക് മനസിലാക്കിക്കൊടുക്കുക.

**5. നീതിമാനായി ജീവിക്കുക.**

"ജീവിതകാലം മുഴുവൻ നിന്റെ പ്രവൃത്തികൾ നീതിനിഷ്ടമായിരിക്കും" (തോബി 4:5). അനുഗ്രഹത്തിന്റെ ഉറവിടം ദൈവമാണ്. ദൈവാനുഗ്രഹവും ഐശ്വര്യവും ജീവിതത്തിലുണ്ടാകണമെങ്കിൽ അനീതിയും വഞ്ചനയും കള്ളത്തരവും ഉപേക്ഷിക്കണം. "നിന്റെ പ്രവൃത്തികൾ സത്യനിഷ്ഠമായിരുന്നാൽ എല്ലാ ചെയ്തികളിലും നിനക്ക് ഐശ്വര്യം കൈവരും" (തോബി. 4:6) ഭൗതീകനേട്ടങ്ങൾക്കോ സാമ്പത്തീകാഭിവൃദ്ധിക്കോവേണ്ടി മറ്റുള്ളവരെ ചതിക്കാതിരിക്കുക (മത്താ. 5:10) ന്യായാസനത്തിലിരിക്കുന്ന പീലാത്തോസിനോട് നീതിപൂർവ്വമായി തീരുമാനമെടുക്കുവാൻ ഭാര്യ ആവശ്യപ്പെടുന്നു. "ആ നീതിമാന്റെ കാര്യത്തിൽ ഇടപെടരുത് (മത്താ. 27:19). ജോലിയിലും ബന്ധങ്ങളിലും, കാഴ്ചപ്പാടിലും തീരുമാനങ്ങളിലും നീതിനിറയണം. പീലാത്തോസ് യേശുവിനെ വിളിച്ചത് നീതിമാൻ എന്നാണ് (മത്താ. 22:24). നിയമങ്ങൾക്കപ്പുറം സ്നേഹവും കാരുണ്യവും നീതിയും മറ്റുള്ളവരോടു കാണിക്കുന്ന ദൈവീക ഭാവവും സ്വഭാവവും സ്വന്തമാക്കുക. നീതിയുടെ പ്രവാചകന്മാരായി നമ്മുടെയൊക്കെ മക്കൾ വളർന്നു വരുമ്പോൾ പീലാത്തോസിന്റെ അരമനയിൽ ബാബാസിനുവേണ്ടി വാദിക്കാനാരുമുണ്ടാവില്ല.



**6. ബന്ധുക്കളെ നിന്ദിക്കരുത്**

"സഹോദരന്മാരെ സ്നേഹിക്കുക; നിന്റെ ചാർച്ചക്കാരെ....നിന്ദിക്കരുത്" (തോബി. 4:13). സഹോദരനെ കൊന്ന കായേനും ഗുരുവിനെ ഒറ്റിക്കൊടുത്ത യൂദ്ദാസും വളർന്നുവന്നത് കുടുംബങ്ങളിലാണ്. സ്നേഹബന്ധങ്ങളില്ലാതെ സ്വാർത്ഥതയിൽ വളർന്നു വരുന്നവർക്ക് എങ്ങനെ സ്നേഹിക്കാനാകും?. സഹോദരനെ വെറുക്കുന്നവർ കൊലപാതകിയാണ് (1 യോഹ. 3:15) അയൽപക്കവും ബന്ധുഭവനങ്ങളുമെല്ലാം സ്നേഹവും സൗഹൃദവും പങ്കിടേണ്ട വേദികളാണ്. സുഖസൗകര്യങ്ങൾക്കു നടുവിൽ സ്വന്തം ആത്മീയ കാര്യങ്ങൾ പോലും മറന്നുപോകുന്ന സംസ്കാരം വളർന്നു വരികയാണ്. അരസെന്റ് സ്ഥലത്തിനുവേണ്ടി സഹോദരങ്ങൾ തമ്മിൽ വഴക്കിട്ട് ചോര

പ്പുഴകളൊഴുക്കുമ്പോൾ, വെറുപ്പിന്റെ വിഷലിപ്തചിന്തകളാൽ നാളുകളോളം മിണ്ടാതെ ജീവിക്കുമ്പോൾ തോബിത്തിന്റെ ഉപദേശത്തിന് പ്രസക്തിയേറുന്നു.

**7. കൂലികൊടുക്കുക**

വേലചെയ്യുന്നവന്റെ കൂലി പിറ്റേ ദിവസത്തേക്ക് നീട്ടിവയ്ക്കരുത് (തോബി 4:14, ജെറ 22:13) ജോലിചെയ്തു കിട്ടുന്നതുകൊണ്ട് ഉപജീവനത്തിനുപോലും തികയാത്ത എത്രയോ പട്ടിണിപ്പാവങ്ങൾ ഈ ഭൂമിയിലുണ്ട്. വേതനത്തിനുവേണ്ടി വിലപേശുകയും രക്തബന്ധത്തെപ്പോലും വഞ്ചിക്കുകയും ചെയ്ത ലാബാന്റെ കഥ പഴയനിയമത്തിൽ കാണാം (ഉൽപത്തി 29:15–30). മുന്തിരിത്തോട്ടത്തിലെ വേലക്കാർക്ക് അർഹിക്കുന്നതിലുമപ്പുറം കൂലി കൊടുത്ത വീട്ടുടമസ്ഥന്റെ കഥ യേശു മാതൃകയായി കാണിച്ചുതരുന്നു (മത്താ. 20:1–16) സ്വന്തം ഉദരത്തിന്റെ ആവശ്യം നിറവേറ്റുന്നതിനൊപ്പം അയൽക്കാരന്റെയും ജോലിക്കാരന്റെയും ഒട്ടിയ വയറിലെ നൊമ്പരവും തീകൂട്ടാത്ത അടുപ്പിലെ കണ്ണീരുകാണാതെ പോകരുതെന്ന ഓർമ്മക്കുറിപ്പാണിത്. (യാക്കോ. 5:4) വേദനിക്കുന്നവനു നേരെ സഹായഹസ്തം നീട്ടുമ്പോഴാണ് നീ സ്വർഗ്ഗരാജ്യത്തിന് അവകാശിയാകുന്നത് (മത്താ. 25:31–46).

**8. മദ്യപിക്കരുത്**

"...മദ്യപിക്കരുത് (തോബി 4:15) മദ്യപാനത്തിന്റെ ദുർഭൂതം കുടിയേറിപ്പാർക്കുന്ന കുടുംബങ്ങളിലെ കണ്ണീരിനും വിലാപത്തിനും മദ്യപാനികൾ കണക്കു കൊടുക്കേണ്ടിവരും. ഈ അടുത്ത കാലത്ത് നടത്തിയ ഒരു സർവേയിൽ പറയുന്നു; കേരളത്തിലെ യുവജനങ്ങളിൽ നല്ലൊരു പങ്കും മദ്യപാനശീലത്തിനടിപ്പെടും എന്ന്. അങ്ങനെ കുടുംബജീവിതത്തിലേക്ക് പ്രവേശിച്ചാൽ അത് ഭൂമിയിലെ നരകമാകുമെന്നറിയുക. മദ്യപിച്ച് ക്യാൻസർ വന്ന കുടുംബനാഥന്മാരെ ചികിത്സിച്ച് ഒടുവിൽ കിടപ്പാടമില്ലാതെ  പെരുവഴിയിലായ എത്രയോ കുടുംബങ്ങളാണുള്ളത്. പിതാവിന്റെ / ഭർത്താവിന്റെ / മക്കളുടെ മദ്യപാനം സഹിക്കാൻ കഴിയാതെ ആത്മഹത്യയുടെ വക്കിൽ കൊണ്ടെത്തിനിൽക്കുന്നത് പതിവ് വാർത്തകളാണ്. നാളെ ഏതൊരു മദ്യപാനിയുടെ ഭവനത്തിലും ഇത് സംഭവിക്കാം.

**9. മറ്റുള്ളവരിൽ നിന്നും ഉപദേശം തേടുക**

"ഉപദേശം തേടുക, സദുപദേശം നിരസിക്കരുത് (തോബി 4:18) ഇന്ന് കുടുംബത്തിൽ മാതാപിതാക്കന്മാരുടെ വാക്കുകൾക്ക് വിലകൊടുക്കുന്ന എത്ര മക്കളുണ്ട്. ആത്മീയ ജീവിതത്തിൽ വളരുവാൻ ആത്മീയ ഗുരുക്കൻമാരെ കണ്ടെത്തുകയും അവർനൽകുന്ന ഉപദേശമനുസരിച്ച് ജീവിതത്തെ ക്രമപ്പെടുത്തുകയും ചെയ്താൽ പരാജയമുണ്ടാവുകയില്ല. ദൈവീകമായ ഉപദേശങ്ങൾ സ്വീകരിക്കാതെ പോകുമ്പോഴാണ് കാലിടറുന്നത്. പത്രോസിന് യേശു കൊടുക്കുന്ന താക്കീത് അവൻ ഗൗനിച്ചില്ല എന്നതാണ് അവന്റെ പരാജയത്തിനു കാരണം. ദൈവകല്പനകൾ പാലിക്കുന്നവനെന്നുറപ്പുളവനും നിന്റെ സ്വഭാവത്തിനിണങ്ങുന്നവനും നിന്റെ പരാജയത്തിൽ സഹതപിക്കുന്നവനുമായ ഒരുവനോട് എപ്പോഴും ഒട്ടിനിൽക്കുക. അവന്റെ ഉപദേശം സ്വീകരിക്കുക (തോബി 4:18).

**10. ദൈവഭക്തിയിൽ വളരുക**

"നിനക്ക് ദൈവഭക്തിയോടു ഭക്തിയുണ്ടായിരിക്കുകയും നീ പാപത്തിൽ നിന്നൊഴിഞ്ഞു നിൽക്കുകയും അവിടുത്തേക്ക് പ്രിയങ്കരമായത് അനുഷ്ഠിക്കുകയും ചെയ്താൻ നിനക്ക് വലിയ സമ്പത്ത് കൈവരും (തോബി 4:21). ഇപ്രകാരമുള്ള ആത്മീയ കാഴ്ചപ്പാട് ചെറുപക്കപതക്കത്തിലെ കൊടുത്തുകൊണ്ടല്ലേ മരിയാ ഗൊരേത്തിയെ അശുദ്ധ പാപത്തിന് പ്രേരിപ്പിച്ചപ്പോൾ വഴങ്ങാതെ അവൾ രക്തസാക്ഷിത്വം വരിച്ചത്. ആ വിശുദ്ധിയുടെ വാക്കുകൾ ഓരോ വ്യക്തിയും ഹൃദയത്തിൽ സൂക്ഷിക്കേണ്ടതാണ്. പാപത്തെക്കാൾ നല്ലത് മരണം. മക്കൾ വഴിതെറ്റി തിന്മകളിലേക്ക് വീണുപോകുന്നത് ദൈവവിശ്വാസവും ദൈവഭക്തിയില്ലാത്തതുകൊണ്ടല്ലേ?. ദൈവഭക്തിയില്ലാതെ പാപാവസ്ഥയിൽ അനുഗ്രഹങ്ങൾക്കുവേണ്ടിയോ രോഗശാന്തിക്കുവേണ്ടിയോ പ്രാർത്ഥിച്ചാൽ ദൈവം കേൾക്കുകയില്ല എന്നറിയുക (യോഹ. 9:31). ദൈവാനുഗ്രഹവും ഐശ്വര്യവും ദൈവഭക്തർക്കുള്ളതാണ്. "അവൻ സ്നേഹത്തിൽ എന്നോട് ഒട്ടി നിൽക്കുന്നതിനാൽ ഞാൻ അവനെ രക്ഷിക്കും. എന്റെ നാമം അറിയുന്നതുകൊണ്ട് ഞാൻ അവനെ സംരക്ഷിക്കും" (സങ്കീ. 91:14).

തോബിത്തിന്റെ കല്പനകൾ മക്കൾക്കു കൊടുക്കേണ്ട ദിവ്യാവുഷധമായി മാത്രം മാതാപിതാക്കന്മാർ കരുതരുത്. സ്വന്തം ജീവിതത്തിൽ സ്വീകരിക്കേണ്ട ആത്മീയ വഴികളാണവയെല്ലാം. വി. ജോൺമരിയാ വിയാനിയുടെ വാക്കുകൾ ഓർക്കുക, "ക്രിസ്തീയ മാതാപിതാക്കന്മാരേ, നിങ്ങളുടെ മക്കൾ ദൈവഭക്തരും നല്ലവരുമായിരിക്കണമെങ്കിൽ നിങ്ങൾ ഭക്തരായിരിക്കണം, ഉത്തമ ജീവിതം നയിക്കണം. വൃക്ഷംപോലെയായിരിക്കുന്നുവെന്നുമുള്ള പഴമൊഴി ദൈവവചനം പോലെ സ്വീകരിക്കൂക്കൂ. തോബിത്തിന്റെ ചാവരുൾ ഹൃദയഭിത്തികളിൽ ആലേഖനം ചെയ്യാം. "മകനെ എന്റെ കല്പനകൾ അനുസ്മരിക്കുക അവ നിന്റെ മനസിൽ നിന്നും മാഞ്ഞുപോകാൻ അനുവദിക്കരുത്" (തോബി. 4:19). തോബിത്തിന്റെ കല്പനകളെ ദൈവകല്പനകളുടെ മറുരൂപമായി നമുക്ക് സ്വീകരിക്കാം.

**കുടുംബ നവീകരണം – ഒരു അവലോകനം**

സഭയുടെയും രാഷ്ട്രത്തിന്റെയും അടിസ്ഥാനവും അടിത്തറയും കുടുംബമാണല്ലോ. വിവാഹമെന്ന കൂദാശയുടെ സ്വീകരണം വഴി യുവതീയുവാക്കന്മാർ ഓരോ കുടുംബത്തിനും രൂപം കൊടുക്കുന്നു. ലോകത്തിന്റെ ഭാവിയെ നയിക്കുന്ന സുപ്രധാന ഘടകമാണ് ഓരോ കുടുംബവും. കുടുംബത്തിന്റെ പ്രാധാന്യം ഇത്രമാത്രം മഹത്തരമാണെന്ന് അതിന്റെ രൂപീകരണത്തിനായി വിവാഹവേദിയിലേക്ക് പ്രവേശിക്കുന്ന യുവതീയുവാക്കന്മാരെ ദൈവവരദാനത്തിന്റെ വെളിച്ചത്തിൽ ഒരുക്കി അവരെ പരിശുദ്ധരും ശക്തരുമാക്കേണ്ടത് ഇന്നെത്രയോ ആവശ്യമായിരിക്കുന്നു.

ഒരിക്കൽ ഒരു യാവാവ് തന്റെ ഭാവി വധുവിനെ

പോയി കണ്ട് മാതാപിതാക്കളുടെ അനുമതിയോടെ വിവാഹം നിശ്ചയിച്ചുറപ്പിച്ചു എന്നാൽ, തങ്ങളെ നിത്യമായി ബന്ധിക്കുന്ന ആ സ്നേഹ കൂദാശയുടെ സ്വീകരണത്തിന് അവൾ സ്വയം എങ്ങനെ ഒരുച്ചിയിട്ടുണ്ട് എന്നൊന്നു പരീക്ഷിച്ച് നോക്കുവാൻ ആ യുവാവ് തീരുമാനിച്ചു. അതനുസരിച്ച് ഒരിക്കൽ കൂടി അവളെ പോയി കണ്ടു സംസാരിച്ചു. "പ്രിയ സെലീനാ, മധുര പ്രതീക്ഷകളോടും ദിവാസ്വപ്നങ്ങളോടും കൂടി വിവാഹവേദിയിൽ പ്രവേശിക്കുമ്പോൾ നീ ഒരുങ്ങുകയാണല്ലോ. എന്നാൽ, നീ അതിൽ പ്രവേശിച്ചു കഴിഞ്ഞ് നിന്റെ ആശകൾക്കും പ്രതീക്ഷകൾക്കും വിപരീതമായി മദ്യവും മയക്കുമരുന്നും തുടങ്ങി സകലദുർഗുണങ്ങൾക്കും ദുശ്ശീലങ്ങൾക്കും അടിമപ്പെട്ടുകഴിയുന്ന ഒരു മനുഷ്യനെയാണ് നിനക്ക് ഈ എന്നിൽ കാണാൻ കഴിയുന്നതെങ്കിൽ നീ എന്തുചെയ്യും". ആ ചോദ്യത്തിനു മുൻപിൽ അവളുടെ മുഖം വിവർണ്ണമായില്ല; അവൾ തളർന്നു വീണുമില്ലാ പ്രത്യുതാ അവളിലെ ആത്മീയ ഗുണങ്ങൾ ഉത്തേജനം പ്രാപിക്കുക വഴി അവളുടെ മുഖം കൂടുതൽ പ്രസന്നമായിട്ട് അവൾ ഇപ്രകാരം പ്രത്യുത്തരിച്ചു.

"പാപച്ചേറിൽ മുങ്ങി വികലമാക്കപ്പെട്ട തന്റെ സഭയാകുന്ന വധുവിനെ യേശുനാഥൻ സ്നേഹബലിവഴി കഴുകി നിർമ്മലയും മനോഹരിയുമാക്കി തന്റെ പിതാവിന്റെ കരങ്ങളിൽ സമർപ്പിച്ചതുപോലെ ഞാനും എന്നെത്തന്നെ ഒരു സ്നേഹബലിയായി സമർപ്പിച്ചുകൊണ്ട് അങ്ങയുടെ ആത്മാവിനെ കഴുകി വിശുദ്ധീകരിച്ച് ഈശോനാഥന്റെ കരങ്ങളിൽ സമർപ്പിച്ചുകൊടുത്ത്, വചനത്തിൽ ജനിച്ച് വചനത്തിൽ വളർന്ന് ജീവിക്കുന്നവർക്കേ ഇപ്രകാരമുള്ള ആത്മ സമർപ്പണം എളുപ്പമാവുകയുള്ളൂ.

പ്രശ്നങ്ങളും പ്രതിസന്ധികളും കൊണ്ട് ലോകം മുഴുവൻ ഇന്ന് അസ്വസ്തമാണ്. സ്നേഹത്തിന്റെയോ ഐക്യത്തിന്റെയോ പ്രകാശ രശ്മി സുലഭമായി കാണാനില്ല. സഹോദരങ്ങളെ സ്നേഹിക്കുന്നതിനും ശുശ്രൂഷിക്കുന്നതിനുമായി ദൈവം നൽകിയിരിക്കുന്ന സമ്പത്തും, അധികാരവും ഇതര കഴിവുകളും സഹോദരരുടെ മർദ്ദനത്തിനും അവരുടെ നാശത്തിനുമായി ഇത്രമാത്രം ദുരുപയോഗം ചെയ്യുന്ന ഒരു നൂറ്റാണ്ട് ഇതിനുമുൻപ് ഉണ്ടായിട്ടുണ്ടെന്ന് തോന്നുന്നില്ല. ഇന്ന് മനുഷ്യൻ നേരിടുന്ന പ്രശ്നങ്ങൾക്കെല്ലാം പരിഹാരമാർഗ്ഗം യേശുവിൽ മാത്രമെ കണ്ടെത്താൻ കഴിയൂ. അവിടുന്ന് കാലിത്തൊഴുത്തിൽ ആരംഭിച്ച് കാൽവരിയിൽ പൂർത്തിയാക്കിയ രക്ഷാകരസ്നേഹത്തിന്റെയും അനുസരണത്തിന്റെയും ദാരിദ്ര്യത്തിന്റെതുമായ ജീവിതബലി വഴി ലോകപാപങ്ങൾക്ക് പരിഹാരം ചെയ്തുകൊണ്ട് മനുഷ്യനെ രക്ഷിച്ചു, ഇന്ന് നമ്മുടെ കുടുംബങ്ങൾ യേശുവിന്റെ പ്രതിരൂപങ്ങളായ് ശിശുക്കൾക്ക് ജന്മം നൽകി, വളർത്തി യേശുവിന്റെ രക്ഷാകര ദൗത്യം കുടുംബം വഴി തുടർന്നുകൊണ്ട് പോകുമ്പോഴാണ് ആധുനികലോകത്തിൽ ശാന്തിയും, സമാധാനവും, നന്മയും കൈവരിക്കുക. ആകയാൽ, വിവാഹമെന്ന കൂദാശയുടെ സമുന്നത ലക്ഷ്യവും അതിന്റെ കടമകളും ശരിയായി ഗ്രഹിച്ചു കൊണ്ട് ആ കൂദാശയുടെ യോഗ്യതാപൂർണ്ണമായ സ്വീകരണത്തിനൊരുങ്ങുന്നതും ഒരുക്കുന്നതിനും സഹായിക്കുന്ന വിധത്തിൽ അതിന്റെ നിർവ്വചനത്തിലും സ്വീകരണത്തിലും അനുയോജ്യമായ നവീകരണം വരുത്തി നമ്മുടെ യുവതീയുവാക്കന്മാരെ ബോധവാന്മാരാക്കേണ്ടത് ഇന്നത്തെ കാലഘട്ടത്തിന്റെ ആവശ്യമാണ്. വിവാഹമെന്ന കൂദാശയ്ക്ക് ഇപ്രകാരം ഒരു നിർവ്വചനം നൽകുന്നത് ഏറ്റം അഭിലഷണീയമെന്നു തോന്നുന്നു. യേശുവിനെ നമ്മുടെ കുടുംബങ്ങളിൽ വീണ്ടും വീണ്ടും ജനിപ്പിച്ച് വളർത്തി രക്ഷാകരകർമ്മം ലോകത്തിൽ നിരന്തരം തുടർന്നുകൊണ്ടു പോകുന്നതിന് ത്രിയേക ദൈവത്തിന്റെ സഹപ്രവർത്തകരായി യുവതീയുവാക്കന്മാരെ ഉയർത്തുന്ന ഒരു ദിവ്യകൂദാശയാകുന്നു വിവാഹം.

വിവാഹമെന്ന കൂദാശയുടെ ബാഹ്യകർമ്മളിൽ പ്രധാനമായത് വരൻ വധുവിന്റെ കഴുത്തിൽ കെട്ടുന്ന താലിയാണല്ലോ. എന്നാൽ താലിയുടെ സ്ഥാനത്ത് ചെറുതും മനോഹരവുമായ കുരിശും ജപമാലയും വരൻ വധുവിന്റെ കഴുത്തിൽ അണിയിക്കുന്നതാണ് കൂടുതൽ അന്വർത്ഥവും ക്രിസ്തീയവുമായിട്ടുള്ളത്. താലിയിൽ കുരിശടയാളവുമുണ്ടെങ്കിൽ ആരും അതിന്റെ മഹത്വത്തെക്കുറിച്ചോ ആത്മീകതയെക്കുറിച്ചോ ചിന്തിക്കാറില്ല. ഏദൻ തോട്ടത്തിൽ വച്ച് ആദിമാതാപിതാക്കന്മാർ ദൈവത്തിന്റെ ഇഷ്ടത്തിനെതിരായി സ്വന്തം ഇഷ്ടം പ്രവർത്തിച്ചപ്പോൾ ആദ്യമായി കുരിശുണ്ടായി. ആ കുരിശിൽ നിന്നും ലോകത്തിന്റെ സകല തിന്മകളുടെയും ഉത്ഭവവും വളർച്ചയും ആ തിന്മകളെ സ്നേഹവും അനുസരണവും ദാരിദ്ര്യവും ഇവ മൂന്നിന്റെയും വെളിച്ചത്തിൽ നേരിട്ടുകൊണ്ട് അതിൽ നിന്നും നന്മയുടെ ഫലങ്ങൾ ഉളവാക്കുന്ന പ്രക്രിയയ്ക്ക് നസ്രത്തിൽ തിരുകുടുംബത്തിന് ആദ്യമായി അടിസ്ഥാനമിട്ടു. കാൽവരിയിലേക്കുള്ള യാത്രയിൽ യേശുനാഥൻ ആ കുരിശു സന്തോഷപൂർവ്വം ചുമന്നുകൊണ്ട് അതിൽ സ്നേഹബലിയർപ്പിച്ച് കുരിശിനെ വിശുദ്ധീകരിക്കുകയും രക്ഷയുടെ അടയാളവും എല്ലാനന്മകളുടെയും ഉറവിടമാക്കി രൂപാന്തരപ്പെടുത്തുകയും ചെയ്യുന്നു. അങ്ങനെ തന്റെ സഭയാകുന്ന വധുവിനെ കുരിശുകൊണ്ട് അലങ്കരിക്കുകയും നവജീവനിലേക്ക് പ്രവേശിപ്പിക്കുകയും ചെയ്തു. ഈ പ്രക്രിയയാണ് വിവാഹവേദി മുതൽ ദമ്പതികളും തങ്ങളുടെ ജീവിതം വഴി തുടരേണ്ടത് ആകയാൽ വിവാഹ വേദിയിൽ വച്ച് കുരിശിനെ ധ്യാനാത്മകമാക്കുന്ന മിന്നുകൊണ്ട് വരൻ തന്റെ നവവധുവിനെ അലങ്കരിക്കുകയും അതിനെ മനോഹരവും അർത്ഥപൂർണമാക്കുകയും തങ്ങളുടെ സ്നേഹത്തിന്റെയും പരസ്പരസമർപ്പണത്തിന്റെയും അടയാളമാക്കുകയും ചെയ്യുന്നു. അങ്ങനെ സ്നേഹത്തിന്റെ കൂദാശ അവരെ ഒരു ശരീരമാക്കിത്തീർക്കുമ്പോൾ പന്ത്രണ്ടാം പീയൂസ് മാർപാപ്പയുടെ വാക്കുകളിൽ "പരിശുദ്ധമായ മദ്ബഹായിലേക്ക് വാടാമലരുകൾ ശേഖരിക്കുവാനുള്ള മലർവാടിയായി ഓരോ കുടുംബവും വളർന്നു വരും".

വിവാഹത്തിന് ദമ്പതികൾ തങ്ങളുടെ ബന്ധു ജനങ്ങളുടെയും അയൽക്കാരെയും സ്നേഹിതരെയും വിളിക്കുന്ന ഒരു നല്ല പതിവുണ്ടല്ലോ. അവരെ എല്ലാവരെയും ആദ്യമായി ദൈവാലയത്തിലേക്കും ക്ഷണിക്കുക. യേശു




# മാർ ഈവാനിയോസ് ഗാനാമൃതം

**മദർ തമിം എസ്.ഐ.സി.**
മദർ പ്രൊവിൻഷ്യൽ
പത്തനംതിട്ട പ്രോവിൻസ്

പുനരൈക്യശില്പിയും ബഥനി സന്യാസസമൂഹങ്ങളുടെ സ്ഥാപകനും തിരുവനന്തപുരം അതിരൂപതയുടെ പ്രഥമ മെത്രാപ്പോലീത്തായുമായ ദൈവദാസൻ മാർ ഈവാനിയോസ് പിതാവിനെപ്പറ്റിയുള്ള അനുസ്മരണാഗാനങ്ങളും, ധ്യാനകീർത്തനങ്ങളും, മദ്ധ്യസ്ഥപ്രാർത്ഥനകളും, തീർത്ഥാടന പദയാത്രാ മഞ്ജരിയിലെ ഗാനങ്ങളും ഉൾപ്പെടുത്തി ഒരു ഗാനസമാഹാരം. “മാർ ഈവാനിയോസ് ഗാനാമൃതം” എന്ന പേരിൽ ബഥനി സന്യാസിനീസമൂഹം പത്തനംതിട്ട പ്രോവിൻസ് പ്രസിദ്ധീകരിച്ചിരിക്കുന്നു.

# മൈലപ്രാ അച്ചന്റെ ഓർമ്മക്കുറിപ്പുകൾ

**ഡോ. തോമസുകുട്ടി കൈമലയിൽ**

മൈലപ്രാ അച്ചൻ എന്ന് പൊതുവെ അറിയപ്പെട്ടിരുന്ന റവ. ഫാ. ഏ. ജി. ഏബ്രഹാമിന്റെ ഡയറിക്കുറിപ്പുകൾ ക്രോഡീകരിച്ച് ഡോ. റ്റി. എ. ഏബ്രഹാം തയ്യാറാക്കിയ സെന്റ് മേരീസ് പ്രസ്സ്, തിരുവനന്തപുരം പ്രസിദ്ധീകരിച്ച **‘ഓർമ്മക്കുറിപ്പുകൾ’,** അടുത്ത കാലത്ത് പ്രസിദ്ധീകരിക്കപ്പെട്ട ചരിത്രപ്രാധാന്യമുള്ള ഗ്രന്ഥങ്ങളിൽ ഏറെ ശ്രദ്ധേയമാണ്. 408 പേജുകളിലായി 1937 മുതൽ 1973 വരെയുള്ള മൂന്നര ദശാബ്ദക്കാലത്തെ വിവരങ്ങളാണ് രേഖപ്പെടുത്തിയിട്ടുള്ളത്. സാധാരണ വായനക്കാർക്കും ചരിത്ര കുതുകികൾക്കും ഒരുപോലെ സ്വീകാര്യവും പ്രയോജനപ്രദവുമാകും ഈ ഗ്രന്ഥം.

ഒരു ചരിത്രരേഖ എന്ന നിലയിൽ ഡയറിക്കുറിപ്പുകൾക്ക് സഹജമായ ഏറെ പരിമിതികൾ ഉണ്ട്. എന്നാൽ ചില ഡയറിക്കുറിപ്പുകൾ കാലദേശ അതിർത്തികൾ ഭേദിച്ച് സാർവ്വലൗകീക അംഗീകാരവും സ്വീകാര്യതയും നേടാറുണ്ട്. കേവലം വ്യക്തിപര

വിന്റെ സ്നേഹത്തിൽ ദമ്പതികളെ പങ്കുകാരും സമ്പന്നരാക്കുന്ന ദിവ്യ ബലിയിൽ സജീവമായി പങ്കെടുത്ത് വിശുദ്ധ കുർബാനയാകുന്ന ആത്മാവിന്റെ വിരുന്ന് അനുഭവിച്ച് അവർക്കുവേണ്ടി പ്രാർത്ഥിക്കുന്ന ഒരു നല്ല പതിവിന് അങ്ങനെ ആരംഭം കുറിക്കാം. അതിനുശേഷം അവരോടുകൂടി ഭൗതീക വിരുന്ന് ആസ്വദിക്കുന്നതല്ലേ കൂടുതൽ സന്തോഷകരം.

ആകയാൽ, പരിശുദ്ധമറിയത്തിന്റെ തിരുവുദരത്തിൽ മനുഷ്യനായി ജനിക്കുകയും ബേത്‌ലഹേമിലെ കാലിത്തൊഴുത്തിൽ പിറക്കുകയും നസ്രത്തിൽ വളരുകയും നന്മചെയ്തുകൊണ്ട് പാലസ്തീനായിലൂടെ ചുറ്റി സഞ്ചരിക്കുകയും, കാൽവരിയിലേക്ക് മരക്കുരിശിൽ ജീവാർപ്പണം ചെയ്യുകയും ചെയ്ത യേശുവിന്റെ സ്നേഹത്തിന് കുടുംബം വഴി പ്രത്യുത്തരം നൽകിയെങ്കിലും ആധുനീക ലോകത്തിന്റെ പ്രശ്നങ്ങൾക്കും പ്രതിസന്ധികൾക്കും ശാശ്വതപരിഹാരം കണ്ടെത്തി മനുഷ്യഹൃദയത്തിനു ശാന്തിയും സമാധാനവും അനുഭവിക്കാൻ കഴിയട്ടെ.

മായ വിവരണങ്ങൾക്കപ്പുറം ഓരോ പേജിലും കോറിയിട്ടുള്ള രേഖാചരിത്രം സമ കാലീന സാമൂഹ്യ രാഷ്ട്രീയ സാമ്പത്തിക ജീവിതത്തിലേക്കു വെളിച്ചം വീശുമ്പോ ഴാണിതു സംഭവിക്കുക.

മലങ്കര പുനരൈക്യ പ്രസ്ഥാനത്തിന്റെ മദ്ധ്യതിരുവിതാംകൂറിലെ വളർച്ചയുടെ ചരിത്രം, ഇടവകകളുടെ ചരിത്രം, മൈലപ്രായുടെ സാമൂഹ്യ രാഷ്ട്രീയ സാമ്പത്തിക ചരിത്രം എന്നിവയുടെ പഠനത്തിന് ഈ ഗ്രന്ഥം ഒഴിച്ചു കൂടാനാവാത്തതാണ്. സഹ കരണപ്രസ്ഥാനം, കൃഷി, ബാങ്കിംഗ്, ഗതാഗതം, വൈദ്യുതി, പൊതുവിതരണസംവി ധാനം, വാർത്താവിനിമയം, വിദ്യാഭ്യാസം, സ്വയംഭരണ സംവിധാനങ്ങൾ എന്നിങ്ങനെ സമസ്തമേഖലകളിലും ഫാ. ഏ.ജി. ഏബ്രഹാം മൈലപ്രാ പ്രദേശത്ത് നടത്തിയ പ്രവർത്തനങ്ങളുടെ നേർക്കാഴ്ചയാണു ഡോ. റ്റി.എ. ഏബ്രഹാം തയ്യാറാക്കിയ "ഓർമ്മക്കുറിപ്പുകൾ".

ബൃഹുത്തായ ഈ ഗ്രന്ഥത്തിൽ വിവരങ്ങൾ കണ്ടുപിടിക്കുക ശ്രമകരമാണ്. ഡിജിറ്റൽ കോപ്പി ലഭ്യമാക്കാനായാൽ ഈ പ്രശ്നം പരിഹരിക്കാനായേക്കും. മല ങ്കര കത്തോലിക്കാ സഭയുടെ മദ്ധ്യതിരുവിതാംകൂറിലെ ഇടവകകളെപ്പറ്റിയും, മൈല പ്രായുടെ പൊതുചരിത്രപഠനത്തിനും ആശ്രയിക്കാവുന്ന ഒരു പ്രാഥമികവിവര സ്രോത സ്സാണു 'ഓർമ്മക്കുറിപ്പുകൾ'. അമൂല്യമായ ഈ ഗ്രന്ഥത്തിനു എല്ലാ വിജയങ്ങളും നേരുന്നു.

# മാർ ഗ്രിഗോറിയോസ് ക്വിസ്

## സി. ഹ്യൂമിലീന എസ്.ഐ.സി.

നല്ലിടയനായ ക്രിസ്തു നാഥന്റെ ആടുകളോടുള്ള ഹൃദയ അടുപ്പവും മമതയും തന്റെ ഹൃദയത്തിൽ ഏറ്റുവാങ്ങിയ ആചാര്യശ്രേഷ്ഠനാണ് ഗ്രിഗോറിയോസ് പിതാ വ്. ആടുകളുടെ ജീവിതം അവയുടെ ഭാഗധേയവും ഇടയന്റെ കൺമുമ്പിലും ശ്രദ്ധ യിൽ എപ്പോഴും നിറഞ്ഞു നിൽക്കുന്നു. ഗ്രിഗോറിയോസ് പിതാവ് ജനജീവിത ത്തിന്റെ വേദനകളും ആശങ്കകളും തന്റെ ഹൃദയത്തോടു ചേർത്ത് ആടുകൾക്ക് ഇട യിൽ ജീവിച്ച മഹാ ഇടയനായിരുന്നു. സാധാരണക്കാരുടെ വിശപ്പുമാറ്റാനുള്ള പ്രായോ ഗിക വഴികൾ ജൈവകൃഷി സമ്പ്രദായവും ശാസ്ത്രീയമികവും കോർത്തിണക്കി പിതാവ് നടപ്പാക്കിയിരിക്കുന്നു. ദാരിദ്ര്യത്തേയും അതിന്റെ ഭയാനകമായ പ്രത്യാഘാ തങ്ങളേയും ജനജീവിതത്തിൽ നിന്ന് അകറ്റി വികസനത്തിന്റെ നന്മനിറഞ്ഞകാലം എല്ലാവർക്കും സംലഭ്യമാകാൻ പിതാവ് ആഗ്രഹിച്ചു. ജനനായകന്മാരോടൊപ്പം കൈകോർത്ത് നാടിന്റെ വികസനത്തിന് ഉപകരിക്കുന്ന പഠനങ്ങളും കണ്ടെത്തലു കളും പിതാവ് ഹൃദയപൂർവ്വം സ്വീകരിച്ചു. വിദേശരാജ്യങ്ങളിൽ പരീക്ഷിച്ച് വിജയം വരിച്ച വിത്തുകൾ, കൃഷിരീതികൾ എന്നിവ നമ്മുടെ നാടിന്റെ പ്രത്യേകതകളുമായി കൂട്ടിച്ചേർത്ത് വിജയകരമായി ഈ നാട്ടിൽ അവതരിപ്പിച്ചു. കൃഷി ശാസ്ത്രജ്ഞന്റെ മികവോടെ കാർഷികമേഖലയിൽ വന്ദ്യപിതാവ് വിജയങ്ങൾ കൈവരിച്ചു.

ബഹുമുഖപ്രതിഭയായ വന്ദ്യപിതാവിന്റെ ജീവിതം മനസ്സിലാക്കാൻ ഈ ക്വിസ് പുസ്തകം സഹായിക്കും. വന്ദ്യ പിതാവിന്റെ ദീപ്തസ്മരണ സമൂഹ മനസാ ക്ഷിക്ക് ദിശാബോധം നല്കട്ടെ. വത്സല പിതാവിന്റെ ജീവിതത്തിന്റെ എല്ലാ മേഖ ലകളെയും പരാമർശിക്കുകയും വളരെ ലളിതമായി അത് അവതരിപ്പിക്കുകയും ചെയ്യുന്ന ശൈലിയാണ് ബഹു. സിസ്റ്റർ സ്വീകരിച്ചിരിക്കുന്നത്. ഗ്രിഗോറിയോസ് പിതാവിന്റെ ജീവിതത്തിന്റെ ലാളിത്യം, നൈർമ്മല്യം, വിശുദ്ധി, ഉദാരത എന്നിവ അടുത്തറിയുവാനും ജീവിതത്തിൽ പ്രചോദനമായും വെല്ലുവിളിയായും സ്വീകരി ക്കുവാനും ഈ കൃതി ഉപകരിക്കും.



# ആർച്ചുബിഷപ്പ് ബനഡിക്ട് മാർ ഗ്രിഗോറിയോസ് ജന്മശതാബ്ദി

**1. ഉപന്യാസമത്സരങ്ങൾ**

ഗ്രൂപ്പ് എ – വൈദികർ
വിഷയം:– ആർച്ചുബിഷപ്പ് ബനഡിക്ട് മാർ ഗ്രീഗോറിയോസ് ശ്രേഷ്ഠാചാര്യനും മിഷനറിയും
ഗ്രൂപ്പ് ബി – സിസ്റ്റേഴ്സ്
വിഷയം:– സന്ന്യാസിയും മനുഷ്യസ്നേഹിയുമായ മാർ ഗ്രിഗോറിയോസ്
ഗ്രൂപ്പ് സി – മൈനർ സെമിനാരിക്കാർ
വിഷയം:– പരിസ്ഥിതി-കാർഷിക പ്രവർത്തകനായ മാർ ഗ്രിഗോറിയോസ്
ഗ്രൂപ്പ് ഡി – മേജർ സെമിനാരിക്കാർ
വിഷയം:– മാർ ഗ്രിഗോറിയോസിന്റെ സാമൂഹിക-ദൈവശാസ്ത്ര ദർശനങ്ങൾ
ഗ്രൂപ്പ് ഇ – അല്മായർ (35 വയസ്സിനു മുകളിൽ പ്രായമുള്ളവർ)
വിഷയം:– മാർ ഗ്രിഗോറിയോസിന്റെ വിദ്യാഭ്യാസ പ്രവർത്തനങ്ങൾ

**2. ക്വിസ് മത്സരങ്ങൾ**

വിവിധ വിഭാഗങ്ങൾ

1. 1 മുതൽ 4 വരെ ക്ലാസ്സുകൾ
2. 5 മുതൽ 8 വരെ ക്ലാസ്സുകൾ
3. 9 മുതൽ +2 വരെ ക്ലാസ്സുകൾ
4. യുവജനങ്ങൾ (17-നും 35-നും മധ്യേ പ്രായമുള്ളവർ)

**നിർദ്ദേശങ്ങൾ**

1. ക്വിസ് മത്സരങ്ങളിൽ പങ്കെടുക്കുവാനാഗ്രഹിക്കുന്നവർ മത്സര ഓഫീസുമായി ബന്ധപ്പെട്ട് നിർദ്ദിഷ്ട രജിസ്ട്രേഷൻ ഫോം പൂരിപ്പിച്ച് സെപ്റ്റംബർ 30-നു മുമ്പ് രജിസ്റ്റർ ചെയ്യേണ്ടതാണ്.
2. രജിസ്ട്രേഷൻ ഫോമുകൾക്ക് ബന്ധപ്പെടേണ്ട വിലാസം:

   *കൺവീനർ*
   **മാർ ഗ്രിഗോറിയോസ് ഉപന്യാസ ക്വിസ് മത്സരങ്ങൾ**
   **മേജർ ആർച്ചുബിഷപ്പ്സ് ഹൗസ്,**
   **പട്ടം, തിരുവനന്തപുരം – 695 004**
   **മൊബൈൽ: 9745448182**
   **ഇ–മെയിൽ: thomas,kuzhinapurath@gmail.com**
3. രജിസ്ട്രേഷൻ ഫോമുകൾ പൂരിപ്പിച്ച് നൽകുമ്പോൾ ഒപ്പം വികാരിയച്ചന്റെ സാക്ഷ്യപത്രം നിർബന്ധമായും ഉണ്ടായിരിക്കണം.
4. ക്വിസ് മത്സരങ്ങളിൽ ആദ്യഘട്ടത്തിൽ വിജയിച്ച് മുൻപിലെത്തുന്നവരിൽ നിന്നും ഒരു ഭദ്രാസനത്തിൽ നിന്നും 2 വീതം മത്സരാർത്ഥികളെ കേന്ദ്രതലത്തിൽ വിളിച്ച് അവർക്കായി ഫൈനൽ മത്സരങ്ങൾ സംഘടിപ്പിക്കുന്നതായിരിക്കും.
5. ക്വിസ് മത്സരങ്ങളിൽ ഓരോ വിഭാഗത്തിലും ഒരു ഭദ്രാസനത്തിൽ നിന്നും 2 മത്സരാർത്ഥികൾ വീതം ആയിരിക്കും കേന്ദ്രതല മത്സരങ്ങളിൽ പങ്കെടുക്കുക.
6. ഉപന്യാസങ്ങൾ കൈയ്യെഴുത്ത് പ്രതി (A4) 15 പേജിലും, പ്രിന്റഡ് ഷീറ്റുകൾ 5 പേജിലും കവിയാൻ പാടുള്ളതല്ല.
7. ഉപന്യാസങ്ങളോടൊപ്പം പേരോ മറ്റു വ്യക്തിപരമായ വിവരങ്ങളോ രേഖപ്പെടുത്താൻ പാടുള്ളതല്ല. പേര്, മത്സരിക്കുന്ന വിഭാഗം, പൂർണ്ണ മേൽവിലാസം, മൊബൈൽ നമ്പർ എന്നിവ പ്രത്യേക സ്ലിപ്പിൽ എഴുതി ഉപന്യാസത്തോടൊപ്പം പിൻ ചെയ്ത് അയയ്ക്കേണ്ടതാണ്.
8. ഉപന്യാസം കേന്ദ്ര ഓഫീസിൽ ലഭിക്കേണ്ട അവസാന തീയതി: 2015 നവംബർ 30
9. ഉപന്യാസം തയ്യാറാക്കി രജിസ്റ്റേഡ് പോസ്റ്റിൽ അയയ്ക്കേണ്ട വിലാസം:

കൺവീനർ

**മാർ ഗ്രീഗോറിയോസ് ഉപന്യാസ ക്വിസ് മത്സരങ്ങൾ**
**മേജർ ആർച്ചുബിഷപ്പ്സ് ഹൗസ്,**
**പട്ടം, തിരുവനന്തപുരം - 695 004**

10. ഉപന്യാസ ക്വിസ് മത്സരങ്ങൾക്കായുള്ള സഹായ ഗ്രന്ഥങ്ങൾ:
    1. മാർ ഗ്രിഗോറിയോസ് ജന്മശതാബ്ദിയോടനുബന്ധിച്ച് അത്യഭിവന്ദ്യ കാതോലിക്കാബാവാ ബസേലിയോസ് ക്ലീമിസ് തിരുമനസ്സുകൊണ്ട് പുറപ്പെടുവിച്ച ഇടയ ലേഖനം.
    2. ബിഷപ്പ് സാമുവൽ മാർ ഐറേനിയോസ് & ഡോ. എം.വി. തോമസ് (എഡി), ധന്യജീവിതം.
    3. പീറ്റർ സി. ഏബ്രഹാം, ആർച്ചുബിഷപ്പ് ബനഡിക്ട് മാർ ഗ്രിഗോറിയോസ്: ജനതകളുടെ വെളിച്ചം.
    4. ഡോ. ജോൺ കൊച്ചുതുണ്ടിൽ, സന്ന്യാസദർശനസൗഭഗം: ആർച്ചുബിഷപ്പ് ബനഡിക്ട് മാർ ഗ്രിഗോറിയോസ്.
    5. സി. ഹ്യൂമിലിന, മാർ ഗ്രിഗോറിയോസ് ക്വിസ്

    (ഈ ഗ്രന്ഥങ്ങൾ തപാലിൽ വി.പി.പി. യായി ലഭിക്കുവാൻ ബന്ധപ്പെടുക. സെന്റ് ഇഗ്നേഷ്യസ് സെന്റർ, പട്ടം, തിരുവനന്തപുരം - 695 004, ഫോൺ: 0471 - 2541923)

11. ഇരുമത്സരങ്ങളിലും കേന്ദ്രതല്തതിൽ വിജയികളാകുന്ന ഓരോ വിഭാഗത്തിലുള്ള മത്സരാർത്ഥികൾക്ക് താഴെപ്പറയുന്ന പുരസ്കാരങ്ങൾ നൽകുന്നതായിരിക്കും.

**1-ാം സമ്മാനം 5,000/- രൂപ**
**2-ാം സമ്മാനം 3,000/- രൂപ**
**3-ാം സമ്മാനം 1,000/- രൂപ**



# അല്മായർക്കു ദൈവശാസ്ത്രം പഠിക്കാം

ഔദ്യോഗികജീവിതത്തിന്റെ തിരക്കുകളിൽ നിന്നു വിരമിച്ച അല്മായ സ്ത്രീപുരുഷന്മാർക്കു വേണ്ടി രണ്ടുവർഷം നീണ്ടുനില്ക്കുന്ന ദൈവശാസ്ത്ര പഠനപദ്ധതി കാലടി സമീക്ഷയിലും തിരുവനന്തപുരം ഐക്കഫ് ഹൗസിലും നടപ്പിലാക്കുന്നു. മാസത്തിൽ മൂന്ന് ഇടദിവസങ്ങളിലായി നടത്തുന്ന 24 സെമിനാറുകളിലൂടെ ക്രൈസ്തവ ദൈവശാസ്ത്രത്തിലെ അടിസ്ഥാന വിഷയങ്ങളെല്ലാം പഠിക്കാനാകും. പഠന പൊന്തിഫിക്കൽ ഫാക്കൽറ്റിയുടെ സർട്ടിഫിക്കറ്റു നല്കുന്ന ഈ കോഴ്സിന് ഈശോസഭാംഗങ്ങൾ നേതൃത്വം നൽകുന്നു. കൂടുതൽ വിവരങ്ങൾക്ക്: 9048133623

RNI Licence No. 5675/1960
Registered-Postal Reg. No. KL/TV(N)/284/2015-2017
Date of Publication 10-9-2015 Posting Date 10-9-2015

**Christavakahalam Monthly Sept. & Oct. 2015**
Annual Subscription Rs. 150/-
Single Copy Rs. 15/-




Published by The Director, Communication Media, Major Archdiocese of Trivandrum
Printed at St. Mary's Press, Pattom, Trivandrum-4, Ph: 0091 471 2446116, 2443374, e-mail: stmaryspresspattom@gmail.com